# മീരാബായി

ഗ്രന്ഥകർത്രി

## തരവത്ത് അമ്മിണിഅമ്മ.



1-ാം പതിപ്പ് കോപ്പി 1000.

നോർമൻ പ്രിന്റിങ്ങ് ബ്യൂറൊ,

കോഴിക്കോട്.

1940.

 [വില 8 ണ.

# സമൎപ്പണം.

രാജയോഗിനിയെന്നും, ജ്ഞാനവൃദ്ധയെന്നും, കേരളഗാൎഗ്ഗിയെന്നും, മാതൃകാമാതാവെന്നും മറ്റും കേരളീയരാൽ പുകഴ്ത്തപ്പെട്ട എന്റെ വന്ദ്യമാതാവിന്റെ (തരവത്ത് അമ്മാളുഅമ്മ) പരിപാവനമായ ആത്മജ്യോതിസ്സിന്നുമാകെ ഈ ഗ്രന്ഥകൎത്രിയും അവരുടെ വിനീതയായ ഈ പുത്രി ഇതാ സാനന്ദപൂൎവ്വം സമൎപ്പിച്ചുകൊള്ളുന്നു.

# മുഖവുര.

അനുകരണീയങ്ങളായ മാതൃകകളാലും, ആദരണീയങ്ങളായ ആദർശങ്ങളാലും അലംകൃതങ്ങളായ ഭാരതീയമഹിളകളുടെ ജീവിതകഥകൾ തൊട്ടിൽ വെടിഞ്ഞ കാലം മുതല്ക്കുതന്നെ ഞാൻ മാതൃമുഖത്തുനിന്നും കേട്ടു പരിചയിച്ചിട്ടുണ്ട്. എന്റെ അമ്മയാൽ രചിക്കപ്പെട്ട 'ഭക്തമാല'യിലടങ്ങിയ ദേവിമീരാബായിയുടെ ദിവ്യചരിതം ബാല്യത്തിൽത്തന്നെ എന്റെ മനസ്സിൽ പതിയുകനിമിത്തം ദേവീപരങ്ങളായ കഥകളും പാട്ടുകളും ആരാഞ്ഞറിയുവാൻ പ്രത്യേകമായ ഒരു ഉത്സാഹവും വളരെക്കാലം മുമ്പുതന്നെ എനിക്കു തോന്നിയിരുന്നു. മലയാളത്തിലും തമിഴിലും പിന്നീട് എനിക്കു കാണുവാനും കേൾക്കുവാനും ഇടവന്ന മീരാദേവിയെ സംബന്ധിച്ച നാടകങ്ങളും, ഗദ്യപദ്യങ്ങളായ ലേഖനങ്ങളും എന്റെ ശ്രദ്ധയെ സവിശേഷം ആകർഷിക്കുകയും, ഞാനറിയാതെതന്നെ എന്റെ ഹൃദയം ആ മാന്യമഹതിയെ മാതൃകയാക്കി വരിക്കുകയും ചെയ്തു. ഏതാനും ദിവസങ്ങൾക്കുമുമ്പ് എനിക്കു കാണുവാൻ സംഗതിയായ 'മീരാബായി' എന്ന തമിൾ ഗ്രന്ഥം എന്റെ ചിന്തകളെ ഒരു പ്രത്യേക പന്ഥാവിലേക്കു തിരിച്ചു. മലയാളത്തിൽ മീരാബായിയുടെ ചരിത്രം ഉണ്ടെങ്കിലും ദേവിയുടെ സർവ്വോൽകൃഷ്ടമായ കൃഷ്ണഭക്തിയേയും, വിശിഷ്യ, സ്ത്രീകൾക്കു ഗൃഹസ്ഥാശ്രമം ഉപേക്ഷിക്കാതെതന്നെ ഈശ്വരാരാധനം സാധ്യമാണെന്ന ഉന്നതാദർശത്തെയും കുറെക്കൂടെ വിസ്തരിക്കുന്നതായ ഒരു ഗ്രന്ഥം എ

ഴുതിയാൽ കൊള്ളാമെന്ന ഒരാഗ്രഹം എന്നിൽ കടന്നുകൂടി. ഇതു അതിമോഹമാണെന്നു എനിക്കറിയാമായിരുന്നെങ്കിലും കഴിയുന്നവിധം ശ്രമിപ്പാൻതന്നെ ഞാൻ ഉറച്ചു. തൽഫലമായി ഒരു പകർപ്പും തെയ്യാറാക്കി. കൈയ്യെഴുത്തു പകൎപ്പ് കാണുമാനിടവന്ന എൻെറ ഒരു സുഹൃത്ത് "ഈ കഥ എഴുതുമ്പോൾ നിങ്ങൾക്കു തോന്നിയിരിക്കാനിടയുള്ള മനശ്ശാന്തിയും നിർവൃതിയും അതു വായിച്ചസമയം എനിക്കും അനുഭവമായി. ഇതു അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുന്നപക്ഷം ഇത്തരം മനോനിർവൃതി സഹൃദയരായ വായനക്കാൎക്കും ലഭിക്കുന്നതായിരിക്കും. ഈശ്വരാർപ്പണമായ ഒരു പരിശുദ്ധജീവിതം നയിച്ച മീരാബായിയുടെ ആദർശം സകല സ്ത്രീകൾക്കും അനുകരിക്കത്തക്ക ഒരു മാതൃകയാണെന്നതിനു സംശയമില്ല." എന്നു എനിക്കെഴുതിയിരുന്നു. ഈ പ്രോത്സാഹനമാണ് ഗ്രന്ഥം അച്ചടിക്കുവാൻ എന്നെ പ്രേരിപ്പിച്ചതു്. ലൌകികക്ലേശങ്ങൾക്കിടയിൽ എൻെറ സഹോദരിമാൎക്ക് ഈ ഗ്രന്ഥവായന അല്പനേരത്തേക്കെങ്കിലും മനശ്ശാന്തി നൽകുമെങ്കിൽ അതിലുപരം കൃതാൎത്ഥത എനിക്കു മറെറാന്നുമില്ല.

ഈ ഗ്രന്ഥം ഒരു പദാനുപദതൎജ്ജമയല്ല. ഇതിൻെറ അടിസ്ഥാനം ശ്രീമാൻ കെ. എസ്. രാമസ്വാമി എം.എ., എൽ. ടി. അവർകളാൽ എഴുതപ്പെട്ട മീരാബായി എന്ന തമിഴ്ഗ്രന്ഥമാണ്. എന്നാൽ അതിൽതന്നെ കേവലം അസംഭാവ്യമെന്നു തോന്നിയവയെ മാററുകയും, വേറെ ചിലതു കൂട്ടിച്ചേൎക്കുകയും ചെയ്തിട്ടുണ്ട്. മീരാബായിയുടെ

ജീവിതകാലത്തെപ്പററിയും മററും ചരിത്രാന്വേഷകന്മാർ പലേ വാദപ്രതിവാദങ്ങളും നടത്തിവരുന്നതായി ഞാൻ കേട്ടിട്ടുണ്ട്. പക്ഷെ, ആ മഹാസ്വിനിയുടെ ജീവിതാദർശം മാത്രമാണ് നമുക്കു സ്വീകാര്യമെന്നു കരുതി ഞാൻ മററു വിഷയങ്ങളിലേക്കു എത്തിനോക്കുകപോലും ചെയ്തിട്ടില്ല.

മീരാബായി എന്ന തമിഴ്ഗ്രന്ഥത്തിന്റെ കർത്താവായ ശ്രീമാൻ കെ. എസ്. രാമസ്വാമി എം. എ., എൽ. ടി. അവർകൾ സിലോൺഗവർമ്മെണ്ടിലെ വിദ്യാഭ്യാസവകുപ്പിലെ ഒരംഗമാണ്. അദ്ദേഹത്തിന്റെ പുസ്തകത്തിൽനിന്നും ആവശ്യമുള്ളവ എടുത്തു ചേർത്തുകൊള്ളുവാൻ എനിക്കനുവാദം വാങ്ങിത്തന്നു് എന്നെ ഈ ഗ്രന്ഥനിർമ്മാണത്തിലേക്കു പ്രോത്സാഹിപ്പിച്ചതു റാവുബഹദൂർ സി. രാമാനുജാചാരിയാരവർകളും (രാമകൃഷ്ണ സ്റ്റൂഡൻറ്സ് ഹോം, മദിരാശി) ആകുന്നു. മേൽപറഞ്ഞ രണ്ടു പേരോടും എനിക്കുള്ള അനേകതരമായ കൃതജ്ഞതയെ ഞാൻ ഈ അവസരത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ ഗ്രന്ഥത്തിലെ ഭാഷാവൈകല്യങ്ങളേയും അച്ചടിപ്പിശകുകളേയും സശ്രദ്ധം നോക്കി തിരുത്തിയ ശ്രീമാൻ കോയിപ്പള്ളി പരമേശ്വരക്കുറുപ്പവർകൾക്കും ഞാൻ പ്രത്യേകം വന്ദനം പറയുന്നു.

ഇതിൽ അനുബന്ധമായി ചേർത്തിരിക്കുന്ന ഹിന്ദിപാട്ടുകളും അവയുടെ തർജ്ജമയും അയച്ചുതന്നു എന്നെ സഹായിച്ചു രാഷ്ട്രഭാഷാവിശാരദ് ശ്രീമതി കെ. ഗോമതി അമ്മയോടും ഞാൻ നന്ദിയുള്ളവളായിരിക്കുന്നതാണ്. മീരയുടെ ഗാനങ്ങളിൽ അതിപ്രധാനമായ "ഭഗവല്പ്രസാ

ധന"ത്തിന്റെ പരിഭാഷ അതേവിധം ചേൎത്തുകൊള്ളുവാൻ അനുവാദം തന്നതിലേക്കായി ശ്രീമത് ശൈലജാനന്ദസ്വാമികളോടുള്ള കൃതജ്ഞതയും ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ ഗ്രന്ഥത്തിൽ അവിടവിടെയായി ചേൎത്തിരിക്കുന്ന സംസ്കൃതശ്ലോകങ്ങളുടെ അൎത്ഥം എഴുതി അയച്ചുതന്ന മിസ്സിസ് പി. കെ. വാരിയരോടും (റാവുബഹദൂർ ഡോക്ടർ പി. കെ. വാരിയരുടെ പത്നി), ഇതിൽ ചേൎത്തിരിക്കുന്ന മീരാബായിയുടെ ചിത്രം ഭംഗിയായി അച്ചടിച്ചുതരികയും, ചേൎക്കാനനുവാദം തരികയും ചെയ്ത ഗോരഖ്പുരിയിലെ ഗീതാ പ്രസ്സുകാരോടും, ഈ പുസ്തകത്തെ ഭംഗിയായും വേഗത്തിലും അച്ചടിച്ചുതന്ന നോൎമ്മൻ പ്രസ്സുടമസ്ഥൻ ശ്രീ. കെ. വി. അച്യുതൻനായരവർകളോടും ഞാൻ നന്ദി പറഞ്ഞുകൊള്ളുന്നു.

സാഹിത്യലോകത്തിൽ ചരിക്കത്തക്ക വൈശിഷ്ട്യം യാതൊന്നും ഈ ചെറുഗ്രന്ഥത്തിന്നില്ലായിരിക്കാം. എങ്കിലും അതിലടങ്ങിയ വിഷയത്തിന്റെ ആസ്വാദ്യത മറ്റെല്ലാ കുറവുകളേയും തീൎക്കത്തക്കതാണെന്ന ധൈൎയ്യത്താൽ മാത്രം ഞാൻ ഇതിന്നൊരുങ്ങിയതാകുന്നു. ഈ ഉദ്ദേശ്യംതന്നെ വായനക്കാൎക്കും ഉണ്ടാകുന്നതായാൽ ഞാൻ കൃതാൎത്ഥയായി.

എന്ന്,

സേലം,
20—11—'40.

തരവത്ത് അമ്മിണിഅമ്മ.

# ശുദ്ധിപത്രം.

| പെജ്. | വരി. | അശുദ്ധം. | ശുദ്ധം. |
|---|---|---|---|
| 3 | 23 | നീന്റെ | നിന്റെ |
| 20 | 22 | ഒരുകളും | ഒരുകങ്ങളും |
| 23 | 12 | പത്ര | പാത്ര |
| 30 | 18 | അവള്ളുടെ | അവള്ളുടെ |
| ” | 20 | വിഗ്രഹത്തിന്റെ | വിഗ്രഹത്തിന്റെ |
| 54 | 15 | വിഷ്യത്തിൽ | വിഷയത്തിൽ |
| 58 | 20 | അതികോപത്തോടെ | (അതികോപത്തോടെ) |
| 60 | 11 | ഇഷ്ടം | ഇഷ്ടം |
| 72 | 1 | വഞ്ചിഞ്ച | വഞ്ചിച്ചു |
| 74 | 12 | കണ്ടിറിഞ്ഞതില്ലെന്ന് | കണ്ടറിഞ്ഞതില്ലെന്ന് |
| 77 | 9 | അതിന | അതിനെ |
| 109 | 13 | വേവുകന്ന | വെവുകന്ന |
| 117 | 14 | ആഡംരങ്ങളോടെ | ആഡംബരങ്ങളോടെ |

# മീരാബായി.

## അദ്ധ്യായം 1.

മദ്ധ്യാഹ്നസമയം. ഗ്രീഷ്മകാലസൂൎയ്യന്റെ അത്യുഗ്രകിരണങ്ങളെ ഭയന്ന് പക്ഷിമൃഗാദികൾപോലും തങ്ങൾകോടരങ്ങളേയും, മരത്തണലുകളേയും ശരണം പ്രാപിച്ചിരിക്കുന്നു. എന്നാൽ 'മേൎത്ത' രാജധാനിയുടെ രാജപാതയിൽകൂടെ പോയിരുന്ന ജനസമൂഹം ഈ കഠോരാതപത്തെ ഗണ്യമാക്കിയിരുന്നതായി തോന്നുന്നില്ല. അവരുടെ അത്യുത്സാഹരാവവും, ഉച്ചത്തിലുള്ള സംസാരവും ആരുടെ ശ്രദ്ധയേയും ആകൎഷിക്കത്തക്കതായിരുന്നു. വിവാഹത്തിന്നായി വധൂഗൃഹത്തിലേക്കു പോകുന്ന വരന്റെ ഘോഷയാത്രയായിരുന്നു അതു്. ജനക്കൂട്ടം അന്തഃപുരത്തിന്നടുത്തെത്തി. 'മേൎത്ത' രാജ്യത്തിലെ വിധവയായ രാജ്ഞി, തന്റെ ജീവിതസൎവ്വസ്വമായ ചെറുപുത്രിയെ ലാളിച്ചും, സഖിമാരോടു സംസാരിച്ചും അന്തഃപുരത്തിൽ വിശ്രമിക്കുകയായിരുന്നു. വിവാഹകോലാഹലം അവരുടെ ശ്രദ്ധയെ ആകൎഷിക്കുകയാൽ സംസാരം ആവശിക്ക തിരിഞ്ഞു.

'തിരക്കു കാണുമ്പോൾ ഒരു പ്രഭുവിന്റെ വിവാഹമാണെന്നു തോന്നുന്നു.' എന്നു ഒരുവൾ പറഞ്ഞു.

'അതാ കുതിരപ്പുറത്തിരിക്കുന്ന ആളായിരിക്കണം വരൻ. കല്യാണം വളരെ ഘോഷത്തിലായിരിക്കാം. ഇത്ര

ധനികനായ ഒരു ഭർത്താവിനെ ലഭിക്കുന്ന ആ വധു ഭാഗ്യവതിതന്നെ. അല്ലേ വിമലേ?'

'നമ്മുടെ കൊച്ചുറാണിയുടെ വിവാഹഘോഷമാലോചിച്ചാൽ ഇതെല്ലാം എത്ര നിസ്സാരം. എനിക്കതു കാണുവാൻ തിടുക്കമായിരിക്കുന്നു.' എന്നു അല്പം അഭിമാനത്തായി മാല കെട്ടിക്കൊണ്ടിരുന്ന മാലിനി പറഞ്ഞു.

'രാജകുമാരിക്ക് അഞ്ചു വയസ്സു പ്രായമായിട്ടുള്ളു. അപ്പോഴേക്കും വിവാഹത്തിനു തിടുക്കമോ?' എന്നായിരുന്നു വിമലയുടെ ചോദ്യം.

'പെണ്ണായി ജനിച്ചാൽ എപ്പോഴായാലും ഒരു ഭർത്താവിനെ വരിക്കേണ്ടതാണല്ലോ. അതു കുറെ ചെറുപ്പത്തിലായാൽ അത്രയും നന്നായി.'

'നമ്മുടെ യുവറാണി ആരെ ഭർത്താവായി വരിക്കുമോ? ഓമനെ, മീരെ, കുട്ടിയുടെ ഭർത്താവ് ആരാണ്? കുട്ടി ആരെയാണു മാലയിടുക?' എന്നു മാലിനി വിനോദസ്വരത്തിൽ മീരാബായിയോടു ചോദിച്ചു.

കുറച്ചകലെ അനവധി കളിസ്സാമാനങ്ങൾ വെച്ചു കളിച്ചുകൊണ്ടിരുന്ന മീരാബായി ഈ ചോദ്യം കേട്ട് തിരിഞ്ഞുനോക്കി. ഗൗരവത്തോടുകൂടി 'എനിക്കറിയില്ല, അമ്മയോടു ചോദിക്കാം' എന്നു പറഞ്ഞ് ഓടിപ്പോയി സുശീലാരാജ്ഞിയെ കെട്ടിപ്പിടിച്ച് 'അമ്മെ, മാലിനി ചോദിച്ചതു കേട്ടില്ലേ? എന്റെ ഭർത്താവ് ആരാണ്? ഞാൻ ആരെയാണ് മാലയിടേണ്ടത്? പറഞ്ഞുതരൂ, അമ്മെ' എന്നു മധുരസ്വരത്തിൽ ചോദിച്ചു.

രാജ്ഞി മകളെ എടുത്തു് മടിയിലിരുത്തി. അവളുടെ പാറന്നുകളിക്കുന്ന തലമുടി വാത്സല്യപൂർവ്വം തലോടിക്കൊണ്ടു് 'മകളെ, മാലിനി എന്തോ നേരമ്പോക്കു പറയുകയാണു്. അതിനെപ്പററി ആലോചിപ്പാനുള്ള കാര്യമൊന്നും എന്റെ മകൾക്കായിട്ടില്ല. കുട്ടി പോയി കളിച്ചോളൂ' എന്നു പറഞ്ഞു.

അമ്മയുടെ മറുപടി മീരാബായിയെ തൃപ്തിപ്പെടുത്തിയില്ല. വയസ്സു അഞ്ചേ ആയിരുന്നുള്ളുവെങ്കിലും പ്രായത്തിൽ കവിഞ്ഞ ബുദ്ധിശക്തി അവൾക്കുണ്ടായിരുന്നു. 'മാലയിടുക എന്നുവെച്ചാൽ എന്താണമ്മേ? മാലയിട്ടാൽ പിന്നെ എന്തുചെയ്യണം?' എന്നു അവൾ വീണ്ടും ചോദിച്ചു.

രാജ്ഞിക്കു തന്റെ ദാമ്പത്യജീവിതം ഓർമ്മവന്നു. മകളെ മാറോടണച്ചു. 'എന്റെ ഓമനേ, പെൺകുട്ടികൾ പ്രായമായാൽ ഐശ്വര്യവും സൌന്ദര്യവും സ്നേഹവുമുള്ള ഒരു പുരുഷനെ ഭർത്താവായി വരിക്കും. ആരെ ഭർത്താവായി വരിക്കുന്നുവോ ആ പുരുഷന്റെ കഴുത്തിൽ മാലയിടും. നീ ആരുടെ കഴുത്തിൽ മാലയിടുന്നുവോ അദ്ദേഹമാണു് നിന്റെ ഭർത്താവു്. പിന്നീടു് നീ ഭർത്താവിനെ പിരിയാതെ, അദ്ദേഹത്തിന്റെ സുഖദുഃഖങ്ങളിൽ പങ്കുകൊണ്ടു് ഭർത്താവിന്റെ ആജ്ഞയനുസരിച്ചു് ജീവിതം നയിക്കണം. നിന്നെ അദ്ദേഹം ആത്മാർത്ഥമായി സ്നേഹിക്കുകയും, നിന്റെ എല്ലാ ആവശ്യങ്ങളും ആഗ്രഹങ്ങളും സസന്തോഷം നിറവേററിത്തരികയും ചെയ്യും. ഈവകയൊ

ന്നും എന്റെ മകൾക്കു ഇപ്പോൾ മനസ്സിലാവാറായിട്ടില്ല. കുട്ടി വലുതായശേഷം എല്ലാം പറഞ്ഞുതരാം. ഇപ്പോൾ കളിച്ചോളൂ.'

'അമ്മേ, അമ്മ പറയുന്നതു കേൾക്കുമ്പോൾ എനിക്കു മാലയിടാൻ വളരെ ആഗ്രഹം തോന്നുന്നു. അമ്മ പറഞ്ഞതു മനസ്സിലായില്ലെങ്കിലും എനിക്കു മാലയിട്ടുകൂടെ? ഞാൻ ആരെയാണമ്മേ, മാലയിടേണ്ടത്? എന്റെ അമ്മയല്ലേ, പറയൂ. എനിക്കു മാലയിടണം.' മീരാബായി അമ്മയെ കെട്ടിപ്പിടിച്ചുകൊണ്ട് ചോദ്യം തുടങ്ങി.

സഖിമാർ ഇതുകേട്ട് പൊട്ടിച്ചിരിച്ചു. മീരാബായിയാകട്ടെ, അവരുടെ ചിരിയേയോ, അമ്മയുടെ മൌനത്തേയോ വകവെയ്ക്കാതെ വീണ്ടും വീണ്ടും ചോദ്യം തുടങ്ങി. രാജ്ഞി മറുപടി പറയുന്നില്ലെന്നു കണ്ടു അവൾ കരയുവാൻ തുടങ്ങി. അതുകണ്ടപ്പോൾ രാജ്ഞി മകളെ സമാധാനിപ്പിക്കുവാൻ ശ്രമിച്ചു. 'അല്ലാ, മീരേ, നീ കരയുകയാണോ? എന്റെ കുട്ടിക്കു എന്തു വേണമെങ്കിലും അമ്മ തരുമല്ലോ?'

'എനിക്കു മാലയിടണം അമ്മേ! ഞാൻ ആരെയാണ് മാലയിടേണ്ടത്?' കുട്ടി അതേചോദ്യം വീണ്ടും ആവർത്തിച്ചു.

രാജ്ഞി മകളുടെ ശ്രദ്ധയെ മറുവിഷയങ്ങളിലേക്കു തിരിക്കുവാൻവേണ്ടി പലതും പറഞ്ഞുനോക്കി. വിലപിടിച്ച പല കളിസ്സാമാനങ്ങളും വരുത്തിക്കൊടുത്തു. എന്തുചെയ്തിട്ടും രാജകുമാരി കരച്ചിൽ നിർത്തിയില്ല. അവ

ളുടെ ഓമനമുഖം കരഞ്ഞുകരഞ്ഞു ചുവന്നു. രാജ്ഞിക്കു പരിഭ്രമമായി. വെറും വിനോദമായിക്കരുതിയ ഒരു സംഗതി ഇത്ര ഗൌരവാവഹമായി പരിണമിച്ചതുകണ്ടപ്പോൾ സഖിമാക്കും ഭയം ജനിച്ചു. സുശീലാരാജ്ഞി തന്റെ ഏകപുത്രിയെ സ്വജീവനെക്കാൾ വിലമതിച്ചു സ്നേഹിച്ചിരുന്നു. തന്റെ ഭർത്താവായ 'ജയമൽ'രാജാവിന്റെ മരണശേഷം രാജ്യഭരണഭാരം സുശീലാരാജ്ഞിയിൽ വന്നുചേർന്നെങ്കിലും, ആവക ഭാരങ്ങളേയും തന്റെ പ്രിയഭർത്താവിന്റെ വിയോഗക്ലേശത്തെപ്പോലും അവർ പുത്രിയുടെ ഓമനമുഖം കണ്ടിട്ടാണ് സഹിച്ചുവന്നിരുന്നതു്. 'മേർത' രാജ്യം 'രജപുത്താന'യിലുൾപ്പെട്ട ചെറുരാജ്യങ്ങളിലൊന്നാണെങ്കിലും, സുശീലാരാജ്ഞിയുടെ ഭരണനൈപുണ്യംനിമിത്തം അക്കാലത്തു അതു സുപ്രസിദ്ധമായിത്തീർന്നിരുന്നു. ഒരു രാജ്യത്തെ സ്തുത്യർഹമാംവണ്ണം ഭരിപ്പാൻ പ്രാപ്തയായ രാജ്ഞിക്കു തന്റെ ചെറുമകളുടെ രോദനം ശമിപ്പിപ്പാൻ സാമർത്ഥ്യമുണ്ടായില്ല. ഏതു ചെയ്യേണ്ടുവെന്നറിയാതെ അവർ തെരുവിലേക്കു നോക്കിയപ്പോൾ, ഒരാൾ പല നിറത്തിലും തരത്തിലുമുള്ള മൺപാവകൾ വില്ക്കുവാൻ കൊണ്ടുപോകുന്നതുകണ്ടു. രാജ്ഞി ഉടനെതന്നെ ഒരു സഖിയെ അയച്ച് ആയാളെ വരുത്തി. അവന്റെ പക്കൽ ശ്രീരാമൻ, ശ്രീകൃഷ്ണൻ തുടങ്ങിയ അവതാരപുരുഷന്മാരുടെ പ്രതിമകൾ പലതും ഉണ്ടായിരുന്നു. രാജ്ഞി അതിൽനിന്നു നീലമേഘശ്യാമളനും, കോമളാംഗനും, മുരളീധരനുമായ വേണുഗോപാലന്റെ വിഗ്രഹത്തെ തിരഞ്ഞെടുത്തു. കേവലം മൺപാവയാണെങ്കിലും, ദിവ്യചൈതന്യം സ്ഫു

രിച്ചിരുന്ന അതിന്റെ മുഖഭാവം സകലരേയും വശീകരിക്കത്തക്കതായിരുന്നു. രാജ്ഞി, ആ പാവ മീരാബായി വക്കൽ കൊടുത്തു് 'ഇതാ ഓമനെ, ഈ വേണുഗോപാലനാണു കുട്ടിയുടെ ഭർത്താവ്. ഇതിനു മാലയിട്ടോളൂ' എന്നുപറഞ്ഞു.

മീരാബായിയുടെ രോദനം പെട്ടെന്നുനിന്നു. തനിക്കു ലഭിച്ച കൃഷ്ണവിഗ്രഹത്തെ നോക്കുന്തോറും അവളുടെ മുഖം സന്തോഷത്താൽ വികസിച്ചുതുടങ്ങി. പ്രിയതമന്റെ വിയോഗക്ലേശത്തെ അനവധി കാലമായി സഹിച്ചു കഷ്ടപ്പെടുന്ന ഒരു സാധ്വീരത്നത്തിനു അപ്രതീക്ഷിതമായി ലഭിച്ച ഭർത്തൃസമാഗമം എത്രകണ്ടു് ആശ്വാസപ്രദമായി തീരുമോ ആ വിധത്തിലുള്ള ഒരു സമാധാനം മീരാബായിക്കും ലഭിച്ചു. പരമാനന്ദമധു കവിഞ്ഞൊഴുകുന്ന ആ ദിവ്യമംഗളവിഗ്രഹത്തെ മാറോടണച്ചുപിടിച്ചുകൊണ്ടു് അവൾ അവിടെനിന്നു ഓടിപ്പോയി.

## അദ്ധ്യായം 2.

ഗോപാലകൃഷ്ണവിഗ്രഹം ലഭിച്ചശേഷം മീരാബായിയുടെ ചിത്തവൃത്തി എന്തായിരുന്നുവെന്നു അന്വേഷിക്കുക തന്നെ. മററുള്ളവർ കേവലം വിനോദമായി മാത്രം കരുതിയ പ്രസ്തുത സംഭവം, മീരാബായിയുടെ ജീവിതത്തെ ഒട്ടാകെ കീഴ്മേൽ മറിക്കത്തക്ക ശക്തിയുള്ളതായിട്ടാണു് പരിണമിച്ചതു്. അവൾ ആ സംഭവത്തെ ഒരു വിനോദ

മായി കരുതിയതേയില്ല. അമ്മ അന്നേദിവസം പറഞ്ഞ ഓരോ വാക്കുകളും അവളുടെ ബാലഹൃദയത്തിൽ, പച്ചമരത്തിൽ തറച്ച ആണിയെന്നപോലെ ആഴത്തിൽ പതിഞ്ഞു. താനും സ്ത്രീവർഗ്ഗത്തിൽപെട്ടതാകകൊണ്ട്, തനിക്കും ഒരു പുരുഷനെ മാലയിടേണ്ടതായിവരുമെന്നും, മാലയിട്ട ഭർത്താവിനെ ദൈവതുല്യം സ്നേഹിക്കുകയും, ആരാധിക്കുകയും, ശുശ്രൂഷിക്കുകയും ചെയ്യേണ്ടതാണെന്നും അമ്മ പറഞ്ഞതിനെ അവൾ ഓർത്തു. ബാലികയായ മീരക്ക് താൻ ചെയ്യേണ്ടുന്നതെന്തെന്ന് വിവരമില്ലെങ്കിലും, അമ്മയുടെ അഭിപ്രായപ്രകാരം തനിക്കു ലഭിച്ച ശ്രീകൃഷ്ണവിഗ്രഹത്തെ മാലയിട്ട് ഭർത്താവായി വരിക്കുകയാണ് താൻ ആദ്യമായി ചെയ്യേണ്ടതെന്ന് അവൾ തീരുമാനിച്ചു. ഭംഗിയുള്ള ഒരു ചെറുമുറിയിൽ, തന്റെ കളിസ്സാമാനങ്ങൾകൊണ്ടു ചെറിയ സിംഹാസനമുണ്ടാക്കി, അതിൽ ശ്രീകൃഷ്ണവിഗ്രഹത്തെ സ്ഥാപിച്ചുശേഷം താൻതന്നെ തോട്ടത്തിൽ പോയി വാസനയുള്ള പുഷ്പങ്ങൾശേഖരിച്ചു കൊണ്ടുവന്ന് അവൾ മാലകെട്ടുവാൻ തുടങ്ങി. തനിക്കറിയാവുന്നവിധത്തിൽ കെട്ടിയുണ്ടാക്കിയ മാല ഭക്ത്യാദരപൂർവ്വം അവൾ ശ്രീകൃഷ്ണനെ അണിയിച്ചു. ആനന്ദാതിരേകത്താൽ അവൾ തന്നെത്താൻ മറന്ന് കണ്ണിമയ്ക്കാതെ ശ്രീകൃഷ്ണനെത്തന്നെ നോക്കിനിന്നുപോയി. ആ പ്രതിമ തന്നെ നോക്കി പുഞ്ചിരിതൂകുന്നതായും, അതിന്റെ കണ്ണുകളിൽനിന്ന പ്രേമം പ്രവഹിക്കുന്നതായും അവൾക്കുതോന്നി. മീരാബായിയുടെ പൂർവ്വജന്മപുണ്യം പരിപക്വത പ്രാപിച്ചിരുന്നതുകൊണ്ട് അവളുടെ മനസ്സ് അനായാസേന ശ്രീകൃഷ്ണനിൽ

ലയിച്ചവരായി. ആനന്ദാശ്രുക്കൾ തൂകിക്കൊണ്ട് അവൾ അത്യാഹ്ലാദത്തോടെ ആ വിഗ്രഹത്തിന്നു ചുററും കൈകൊട്ടി നൃത്തംവെച്ചുതുടങ്ങി. അതു എടുത്ത് മാറോടണച്ച് അനേകപ്രാവശ്യം ചുംബിച്ചു. അതിന്മേലിട്ട മാലകൾ എടുത്ത് തന്റെ കഴുത്തിലിട്ട് 'കൃഷ്ണാ, ഇപ്പോൾ എങ്ങിനെയിരിക്കുന്നു? നന്നായിരിക്കുന്നില്ലെ?' എന്നുചോദിച്ചു. ആ ബിംബം തലയാട്ടിയതായി അവൾക്കുതോന്നി. വീണ്ടും മാലകൾ വിഗ്രഹത്തിന്മേൽ ചാൎത്തി അതിന്റെ സൌന്ദൎയ്യത്തിൽ മഗ്നയായി അതിൽത്തന്നെ ദൃഷ്ടികളുറപ്പിച്ച് ബാഹ്യലോകത്തെ തീരെ വിസ്മരിച്ച് അനങ്ങാതെ ഇരിപ്പായി. യോഗികൾക്കുപോലും അനവധി ജന്മത്തെ പ്രയത്നഫലംകൊണ്ടു മാത്രം ലഭിക്കുന്നതായ ഏകാഗ്രത ഇപ്രകാരം കേവലബാലികയായ മീരാബായിക്ക് അനായാസേന സിദ്ധിച്ചു.

ഇങ്ങിനെ അവൾ എത്രനേരം ഇരുന്നുവെന്നു പറയുക സാദ്ധ്യമല്ല. കുറെക്കഴിഞ്ഞ് ഉണൎന്നെഴുനീററു, ശ്രീകൃഷ്ണവിഗ്രഹമെടുത്ത് പട്ടുവസ്ത്രം ധരിപ്പിച്ച്, ആഭരണാദികളാൽ അലങ്കരിച്ച്, പുഷ്പമാല ചാൎത്തി, ചന്ദനക്കുറി ഇട്ടിച്ച്, അതുംകൊണ്ടു അമ്മയുടെഅരികത്തേക്കുചെന്നു. 'അമ്മെ, ഇതു നോക്കു. ഞാൻ അമ്മ പറഞ്ഞപ്രകാരം ഈ കൃഷ്ണനെ മാലയിട്ട് എന്റെ ഭൎത്താവായി വരിച്ചിരിക്കുന്നു. എന്റെ കൃഷ്ണൻ! നല്ല ഭംഗിയില്ലെ? എന്നെ നോക്കിചിരിക്കുന്നതു കണ്ടുവോ? നോക്കു അമ്മെ' എന്നു പറഞ്ഞ് അതിനെ മാറോടണച്ചു ചുംബിച്ചു. മീരാബായിയുടെ പ്രേമചേഷ്ടകൾ കണ്ടു റാണിയും സഖിമാരും വല്ലാതെ ചിരി

ച്ചുപോയി. മീരാബായി കോപത്തോടെ അവരെ നോക്കിക്കൊണ്ട് കൃഷ്ണനോടായി 'കൃഷ്ണാ, ഇവർ നമ്മെ പരിഹസിക്കുകയാണ്, നമുക്കു നമ്മുടെ വീട്ടിൽപ്പോയിരുന്നു കളിക്കാം, ഇവരാരും വേണ്ട' എന്നു പറഞ്ഞ് വിഗ്രഹത്തെയുംകൊണ്ട് തന്റെ പൂജാഗൃഹത്തിലേക്കു തിരിച്ചു.

'ഹേ അനാഥരക്ഷകാ, കൃഷ്ണാ, ഗിരിധര മൂർത്തെ, അഗതികളായ ഞങ്ങളെ അങ്ങുതന്നെ രക്ഷിക്കണം. എന്റെ മീരാബായിക്ക് ചേർച്ചയുള്ള ഒരു ഭർത്താവിനെ ലഭിപ്പാൻ അങ്ങു കടാക്ഷിക്കേണമെ! ഞങ്ങൾ അനന്യശരണകളാണ്" എന്നിങ്ങിനെ സഖീഗണങ്ങൾ ഭഗവാനോടു പ്രാർത്ഥിച്ചു.

മീരാബായി ചെറു കുട്ടിയായിരിക്കുമ്പോൾതന്നെ ശ്രീകൃഷ്ണകഥകൾ കേൾക്കുന്നതിലും, കൃഷ്ണലീലാപരങ്ങളായ ചെറു പാട്ടുകൾ പാടുന്നതിലും അത്യാസക്തി പ്രദർശിപ്പിച്ചിരുന്നു. അവരുടെ കുലദൈവം ശ്രീഗിരിധരമൂർത്തിയായിരുന്നതിനാൽ ഭാഗവതം മുതലായ വൈഷ്ണവഗ്രന്ഥങ്ങൾ നിത്യത അരമനയിൽ വായിപ്പിക്കുക പതിവാണ്. മീരാബായി ദിവസം തെററാതെ പുരോഹിതന്റെ സമീപത്തിരുന്ന് അവ ശ്രദ്ധയോടെ കേൾക്കുകയും, അവയുടെ അർത്ഥം ചോദിച്ചു മനസ്സിലാക്കുകയും ചെയ്യുക പതിവായിരുന്നു. ഈ കാരണത്താൽ ശ്രീകൃഷ്ണന്റെ ബാലലീലകൾ ഓരോന്നും രാജകുമാരിക്ക് ഹൃദിസ്ഥമായിരുന്നു. ശ്രീകൃഷ്ണപരമായ അനവധി ഗാനങ്ങൾ അവൾ പഠിക്കുകയും, അവയെ മധുരസ്വരത്തിൽ ഭക്തിരസം തുളുമ്പുന്ന വിധം

തന്മയത്വത്തോടെ പാടാൻ പരിശീലിക്കുകയും ചെയ്തു. വേണുഗോപാലവിഗ്രഹത്തിൻ്റെ മുമ്പിലിരുന്ന് ഓരോ സ്തോത്രങ്ങളും പാട്ടുകളും പാടുന്ന സമയങ്ങളിൽ അവൾ ആനന്ദാതിരേകത്താൽ മതിമറന്നു പോകാറുണ്ടായിരുന്നു. കാലക്രമത്തിൽ അവളുടെ മനോഭാവം വികസിച്ചു വന്നു. ശ്രീകൃഷ്ണനോടൊന്നിച്ചു കളിച്ചിരുന്ന ഗോപസ്ത്രീകളിൽ താനും ഒരാളാണെന്നു അവൾ സങ്കല്പിച്ചു തുടങ്ങി. തന്നിമിത്തം ശ്രീകൃഷ്ണലീലകൾ പാടുമ്പോൾ അവയെല്ലാം തൻ്റെ മുമ്പാകെ നടക്കുന്നതായും അവൾക്കു അനുഭവപ്പെട്ടു. പാട്ടിൻ്റെ അർത്ഥത്തിനനുസരിച്ചു മനോഭാവവും, മുഖഭാവവും അവളിൽ വ്യക്തീകരിച്ചു സ്ഫുരിച്ചിരുന്നതുകൊണ്ട് കുട്ടിയായിരുന്നുവെങ്കിലും അവളുടെ ഭക്തിരസം നിറഞ്ഞൊഴുകുന്ന ഗാനം ശ്രോതാക്കളെ ആനന്ദസാഗരത്തിൽ മുഴുകിച്ച് കോൾമയിർ കൊള്ളിക്കുകതന്നെ ചെയ്തു.

ഇങ്ങിനെ ശ്രീകൃഷ്ണനിൽ ലയിച്ച മനസ്സോടെ മീരാബായി നാൾ കഴിച്ചു വന്നു. പലേ തരത്തിലുമുള്ള ശ്രീകൃഷ്ണവിഗ്രഹങ്ങളെ അവൾ വാങ്ങിച്ചേർക്കുകയും, അവയെ തൻ്റെ നായകൻ്റെ സഖാക്കളായ ഗോപബാലന്മാരായി സങ്കല്പിക്കുകയും ചെയ്തു. കാലക്രമേണ അവൾക്കു മററു ചിന്തകളൊന്നും ഇല്ലാതായിത്തീർന്നു. സമവയസ്കകളായ ബാലികമാരൊത്തു കളിക്കുന്നതും അവൾക്ക് ഇഷ്ടമില്ലാതായി. തനിയെ ഇരുന്ന് കൃഷ്ണനോടു സംസാരിക്കുകയും, കളിക്കുകയും, അതിനെ അലങ്കരിക്കുകയും ചെയ്യുന്നതിലാ

യിരുന്നു അവൾക്കു അധികമായ താല്പൎയ്യം. അമ്മയുടെ നിൎബ്ബന്ധമനുസരിച്ച് പുറമെ പോകേണ്ടിവരുന്ന സമയങ്ങളിൽ തന്റെ കൃഷ്ണൻ തനിയെ ഇരിക്കുന്നുവെന്ന ഓൎമ്മ അവളെ അതി കഠിനമായി പീഡിപ്പിക്കുകയും, തന്നെ തിരിച്ചുപോവാൻ അനുവദിക്കുന്നതുവരെ അവൾ അമ്മയോടു കനിവോടപേക്ഷിക്കുകയും പതിവായിരുന്നു. കൃഷ്ണനെ അര നിമിഷംപോലും പിരിഞ്ഞിരിക്കുന്നതു അവൾക്കു പ്രാണസങ്കടമായി തോന്നി. ഉണ്ണുമ്പോഴും ഉറങ്ങുമ്പോഴും എന്നുവേണ്ട, എല്ലാ സമയത്തും അവളുടെ മനസ്സു ശ്രീകൃഷ്ണനിൽനിന്നു വിട്ടുമാറിയിരുന്നില്ല. കൃഷ്ണവിരഹം അവൾക്കു തീരെ അസഹ്യമായിത്തീൎന്നു.

രാജ്ഞി മകളുടെ ഭാവഭേദത്തെ ശ്രദ്ധിക്കാതിരുന്നില്ല, എന്നു വരികിലും മീരാബായിയുടെ മനസ്സ് അത്രമാത്രം പൂൎണ്ണം ശ്രീകൃഷ്ണനിൽ ഐക്യം പ്രാപിച്ചിരിക്കുന്നതായി അവർ ധരിച്ചില്ല. ഇഷ്ടമുള്ള കളിക്കോപ്പുകൾ ലഭിച്ചാൽ ഏതാനും ദിവസത്തേക്കു കുട്ടികൾ മററു വിനോദങ്ങളിൽ ശ്രദ്ധിക്കാതിരിക്കുന്നതു അസാധാരണമല്ലെന്നും, കാലക്രമത്തിൽ മനസ്സു മററു വിഷയങ്ങളിലേക്കു തിരിഞ്ഞുകൊള്ളുമെന്നും അവർ കരുതി സമാധാനിച്ചു.

## അദ്ധ്യായം 3.

സുശീലാരാജ്ഞി ദിനംപ്രതി തന്റെ കുലദൈവമായ ഗിരിധരമൂൎത്തിയെ പൂജിച്ചിരുന്നതിന്നു പുറമെ, അന്തഃപുരത്തോടു ചേൎന്ന കൃഷ്ണക്ഷേത്രത്തിൽ 'ശ്രീകൃഷ്ണജയന്തി' ഉട

ങ്ങിയ വിശേഷ ദിവസങ്ങൾ ഉത്സവങ്ങളായി ആഘോഷിക്കുകയും പതിവായിരുന്നു. പുരാണപാരായണം, ഹരികഥാപ്രസംഗം, ഭജനം മുതലായവയ്ക്കു രാജാവു അഗ്രസ്ഥാനം നൽകിയിരുന്നതിനാൽ സുപ്രസിദ്ധന്മാരായ അനവധി വിദ്വാന്മാർ ഉത്സവകാലങ്ങളിൽ അവിടെ വന്നു ചേർന്നിരുന്നു. പാമരജനങ്ങളുടെ ശ്രദ്ധയെ ആകർഷിച്ചു ഈശ്വരോന്മുഖമാക്കിത്തീർക്കുന്ന പൂജ, എഴുന്നള്ളത്തു മുതലായവയും വളരെ ഘോഷമായി നടത്തിവരാറുണ്ടായിരുന്നു. ഇത്തരത്തിൽ മനുഷ്യരെ ആകർഷിക്കുന്ന എല്ലാവിധ വിഭവങ്ങളും അവിടെ ഉണ്ടായിരിക്കകൊണ്ടു നാനാജാതിക്കാരായ അനവധി ജനങ്ങൾ അവിടെ വന്നുചേരുക പതിവായിത്തീർന്നു. മതമോ, ജാതിയോ നോക്കാതെ ഉത്സവദിവസങ്ങളിലെല്ലാം സമൃദ്ധിയായി ചെയ്തിരുന്ന അന്നദാനം ദരിദ്രരെയും അങ്ങോട്ടാകർഷിച്ചിരുന്നു. പാമരജനങ്ങളിൽ ഈശ്വരവിശ്വാസം അങ്കുരിപ്പിക്കുവാൻ ഈ വക ആഘോഷങ്ങൾ വളരെ സഹായിച്ചിരുന്നെങ്കിലും, അക്കൊല്ലത്തെ 'ജന്മാഷ്ടമി' നിമിത്തം യഥാർത്ഥ ഗുണം സിദ്ധിച്ചതു നമ്മുടെ മീരാബായിക്കായിരുന്നു. സ്വതവേതന്നെ കൃഷ്ണഭക്തിയിൽ മുഴുകിയിരുന്ന മീരയുടെ ഉത്സാഹം ഇക്കാരണത്താൽ പതിന്മടങ്ങു വർദ്ധിച്ചു. അതി കാലത്തെ എഴുന്നേററ് പൂജാദികൾക്കു വേണ്ട ഉപകരണങ്ങൾ ഒരുക്കുവാനും, അമ്മയ്ക്കുവേണ്ട മററു സഹായങ്ങൾ ചെയ്വാനും അവൾ അത്യുത്സാഹം പ്രദർശിപ്പിച്ചു. പുരോഹിതന്മാർ ചെയ്യുന്ന പൂജകളും മററുപചാരങ്ങളും മീര ശ്രദ്ധയോടെ നോക്കി മനസ്സിലാക്കി. പൌരാണികർ ശ്രീകൃഷ്ണലീലക

ളെ വിവരിച്ചു പറയുന്നതു ഏകാഗ്രതയോടെ കേട്ടുകൊണ്ടിരിക്കുമ്പോൾ അവൾക്കു ബാഹ്യജ്ഞാനം ഉള്ളതായി തോന്നിയിരുന്നില്ല. ഈ ഭാഗവതം അവിടെ കൂടിയിരുന്നവരിൽ പലരും കണ്ടറിയുകയും, അതിനെപ്പററി അന്യോന്യം പ്രശംസിച്ചു സംസാരിക്കുകയും ചെയ്തുവന്നു. പാട്ടും ഭജനയും തുടങ്ങിയാൽ മീര അവരോടൊപ്പം നൃത്തം വെയ്ക്കുകയും ചെയ്യാറുണ്ടായിരുന്നു. ഉത്സവകാലം മുഴുവനും ഭക്തിരസത്തിൽ മുങ്ങിത്തന്നെ കഴിഞ്ഞുകൂടി. വിശേഷിച്ച്, അക്കൊല്ലം തെക്കേ ഇന്ത്യയിൽനിന്നും വന്നിരുന്ന ഒരു ഗായകകവിയുടെ ഹരികഥാപ്രസംഗം ശ്രോതാക്കളെ അത്യധികം ആനന്ദിപ്പിച്ചു. പ്രേമഭക്തിയാൽ ശ്രീരംഗനാഥനായ വിഷ്ണുവിനെ പ്രസാദിപ്പിച്ച് അദ്ദേഹത്തോടു ഐക്യം പ്രാപിച്ച സാദ്ധ്വീരത്നമായ 'ആണ്ടാളു'ടെ ദിവ്യചരിതമായിരുന്നു പ്രസംഗവിഷയം. കഥയുടെ ആസ്വാദ്യതയും, ഗാനത്തിൻെറ മാധുര്യവും ഒരുപോലെ മീരാബായിയുടെ ഹൃദയത്തെ അപഹരിച്ചു. കഥാപ്രസംഗം അവസാനിച്ചിട്ടും മീരാബായി അനങ്ങുന്നതായി കണ്ടില്ല. ഭഗവാങ്കൽ അനുരാഗാർപ്പണം ചെയ്ത ആ ദിവ്യനാരീരത്നത്തിൻെറ മഹനീയചരിത്രം മീരാബായിയുടെ ഹൃദയത്തിൽ അത്യധികം ആഴത്തിൽ പതിഞ്ഞു. ആ പുണ്യവതിയുടെ ഉത്തമാദർശത്തെ താനും അനുകരിക്കുന്നതാണെന്നു അവൾ മനസാ നിശ്ചയിക്കുകയും ചെയ്തു.

മീരാബായി ശ്രീകൃഷ്ണനെ തൻെറ പ്രാണസ്നേഹിതനും, നായകനുമായ ഒരു ഗോപബാലനായും, തന്നെ ചെ

രഗോപസ്ത്രീയായും സങ്കല്പിച്ചിരുന്നു. നിമിത്തം പൌരാണികർ പറഞ്ഞുകേട്ടതുപോലെ കൃഷ്ണനെ ഒരു അലഭ്യവസ്തുവായോ, സർവ്വാന്തർയ്യാമിയായ ഒരു ഈശ്വരനായോ വിചാരിപ്പാൻ അവർക്കു സാധിച്ചില്ല. തന്നിമിത്തം ബഹുമാനപൂർവ്വകമായ ഭയത്തിന്നു പകരം ആനന്ദമയമായ പ്രേമം അവർക്കു ശ്രീകൃഷ്ണനിൽ അങ്കുരിക്കുകയും ചെയ്തു. ഗഹനങ്ങളായ ഈശ്വരതത്വങ്ങൾ ധരിക്കത്തക്ക ശക്തി അവരുടെ ബാലഹൃദയത്തിന്നു അപ്പോൾ ഉണ്ടായിരുന്നുമില്ല.



ഉത്സവം അവസാനിച്ചു. ഏതാനം ദിവസങ്ങൾക്കു ശേഷം ഒരു സായാഹ്നത്തിൽ മീരാബായി തന്റെ ചെറു സഖിമാരേയും, അവരുടെ സഹോദരന്മാരേയും കൂട്ടി ഉദ്യാനത്തിൽ ചെന്നു കളിക്കുവാൻ തുടങ്ങി. സാധാരണ കുട്ടികളുടെ വിനോദങ്ങളിൽനിന്നു തീരെ വ്യത്യസ്തമായിരുന്നു ഇവരുടെ കളി. രാജധാനിയിലെ ഉത്സവസമ്പ്രദായങ്ങൾ ശ്രദ്ധിച്ചു ഗ്രഹിച്ചിരുന്ന മീരാബായി, അതേ നിലയിൽ തന്റെ കൃഷ്ണനും ഉത്സവമാഘോഷിപ്പാൻ ആഗ്രഹിച്ചു. ഒരു പാരിജാതമരത്തിന്നടിയിൽ ഇലകളും പുഷ്പങ്ങളുംകൊണ്ടു ഒരു മെത്തയുണ്ടാക്കി, അതിൽ മുരളീധരനായ ശ്രീഗോപാലകൃഷ്ണന്റെ വിഗ്രഹത്തെവെച്ചു്, പുഷ്പാദികൾ സംഭരിച്ചു, അവർ പൂജ ആരംഭിച്ചു. പൂജയും നിവേദ്യവും നൈവേദ്യവിതരണവും കഴിഞ്ഞശേഷം, അവൾ തനിക്കറിയാവുന്ന വിധത്തിൽ ശ്രീകൃഷ്ണചരിത്രത്തെ ഹരികഥാപ്രസംഗമെന്ന നിലയിൽ സഖിമാരെ പറഞ്ഞു

കേൾപ്പിച്ചു. കൃഷ്ണലീലകളോരോന്നും തന്റെ മുമ്പാകെ നടക്കുന്നതായി അവർക്കു തോന്നിയിരുന്നതുകൊണ്ട്, അവളുടെ വർണ്ണനകൾക്ക് വല്ലാത്ത തന്മയത്വമുണ്ടായിരുന്നു. തദനന്തരം നൃത്താഭിനയം കൂടി [illegible] ഗാനവും ആരംഭിച്ചു.

മീരയുടെ അത്യുത്സാഹത്തോടുകൂടിയ പാട്ടും ഭജനവും കേട്ട് രാജ്ഞിയും സഖിമാരും ഉദ്യാനത്തിൽ എത്തി. കൃഷ്ണവിഗ്രഹത്തിനു മുമ്പിൽ പുളകിതഗാത്രിയായി ആനന്ദാശ്രുക്കൾ തൂകിക്കൊണ്ട് തന്നെത്താൻ മറന്ന് ശ്രുതിമധുരമാംവണ്ണം ഭജനകീർത്തനങ്ങൾ പാടുന്ന മീരാബായിയെക്കണ്ടപ്പോൾ അവർക്ക് രോമാഞ്ചമുണ്ടായി. മീരാബായിയാകട്ടെ, രാജ്ഞിയുടെ സാന്നിധ്യം അറിഞ്ഞതുപോലുമില്ല. മകളുടെ ഗാനമാധുരിയിൽ ലയിച്ച് രാജ്ഞി കുറെയധികംനേരം അവിടെത്തന്നെ നിന്നുപോയി.

ഭജനം അവസാനിച്ചപ്പോൾ രാജ്ഞി തന്റെ മകളെ അരികിൽ വിളിച്ച് മാറോടണച്ച് പലവുരു ശിരസ്സിൽ ചുംബിച്ചു. 'എന്റെ മകളെ, നിന്നെ ശ്രീകൃഷ്ണൻ തന്നെ രക്ഷിക്കട്ടെ! എന്റെ കാലശേഷം നിന്നെ വേണ്ടുംവിധം അദ്ദേഹംതന്നെ ആദരിക്കട്ടെ' എന്നു പറഞ്ഞ് അനുഗ്രഹിച്ചു.

ഇങ്ങിനെ ദിവസങ്ങളും, മാസങ്ങളും, വർഷങ്ങളും ആനന്ദമയമായി കഴിഞ്ഞു. മീരാബായി കാലക്രമത്തിൽ കൌമാരദശയെ അതിക്രമിച്ചുതുടങ്ങിയെങ്കിലും, താൻ കുട്ടിക്കാലത്തു ശ്രീകൃഷ്ണനെ മാലയിട്ടു വരിച്ച സംഭവം അവ

ളുടെ ഓർമ്മയിൽനിന്നു വിട്ടതേയില്ല. ഇടക്കിടെ സഖിമാർ ആ സംഭവത്തെപ്പററി പറഞ്ഞ് അവളെ പരിഹസിക്കാറുണ്ടായിരുന്നു. ആർ എന്തുപറഞ്ഞാലും, പ്രവർത്തിച്ചാലും മീരാബായിയുടെ മനസ്സും ചിന്തയും ശ്രീകൃഷ്ണനിൽ ഏകാഗ്രമായിത്തന്നെ നിന്നു. ദിവസങ്ങൾ കഴിയുന്നതും അവൾ അറിഞ്ഞിരുന്നില്ല. യൌവ്വനാരംഭത്തോടുകൂടി മീരാബായിയുടെ കൃഷ്ണഭക്തി വിഷയേച്ഛയുടെ വാസനാലേശംപോലുമില്ലാത്ത ദൈവികപ്രേമമായി പരിണമിച്ചു. ഈ ദിവ്യപ്രേമം ലൗകികചിന്തകളിൽ നിന്നും അവളെ ദൂരദൂരം ആകർഷിച്ച്, അനായാസേന ശ്രീകൃഷ്ണചരണാരവിന്ദങ്ങളിലേയ്ക്ക് അടുപ്പിക്കുകയും ചെയ്തു.

---

## അദ്ധ്യായം 4.

മീരാബായി ശ്രീകൃഷ്ണഭക്തിയാകുന്ന പരമാനന്ദലഹരിയിൽ മുഴുകി നാൾ കഴിക്കയായിരുന്നുവെങ്കിലും, അവളുടെ മാതാവിന്റെ സ്ഥിതി തീരെ വ്യത്യസ്തമായിരുന്നു. തന്റെ ഓമനമകൾ യൌവ്വനദശയിലെത്തിയിരിക്കെക്കൊണ്ടു ലോകാചാരമനുസരിച്ച് അവളെ വിവാഹംചെയ്തു കൊടുക്കേണ്ടതു അത്യാവശ്യമായിത്തീർന്നു. തന്റെ അനാഥത്വം രാജ്ഞിയുടെ ഹൃദയമർമ്മങ്ങളെ ഭേദിച്ചുതുടങ്ങി. ഭർത്താവിന്റെ നിര്യാണശേഷം പുത്രിയുടെ സുന്ദരമുഖമായിരുന്നു രാജ്ഞിയുടെ ജീവാധാരം. പുത്രീവിരഹം അസഹ്യമാണെന്നിരിക്കിലും, സ്വകർത്തവ്യത്തെ നിറവേററു

വാൻ അവർ സധൈൎയ്യം സന്നദ്ധയായി. എന്നാൽ നിസ്സഹായയായ തന്നാൽ എന്തുചെയ്യുവാൻ കഴിയും? അന്യപുരുഷന്മാരെ കണ്ടറിയാത്ത ഒരു സ്ത്രീ, പുത്രിയെ വിവാഹം ചെയ്യുവാൻ ആരോടഭ്യൎത്ഥിക്കും? മീരാബായിക്കാകട്ടെ കല്യാണകാലമായിരിക്കുന്നു. സ്വയംവരം നിശ്ചയിക്കാമെന്നുവെച്ചാൽ, നായകനില്ലാത്ത താൻ അതിനെ നിൎവ്വഹിപ്പാനും, അതുനിമിത്തം ഉണ്ടായേക്കാവുന്ന കലഹങ്ങളെ അമൎത്തുവാനും പ്രാപ്തയല്ലതന്നെ. ഈ കഷ്ടാവസ്ഥയിൽനിന്നു തന്നെ കരകയറുവാൻ ഈശ്വരൻ വിചാരിച്ചാൽ മാത്രമേ നിവൃത്തിയുള്ളൂ. 'ഹേ കൃഷ്ണാ, അനാഥരക്ഷകാ, ആൎത്തത്രാണപരായണനെന്നു സുപ്രസിദ്ധനായ അങ്ങുതന്നെ, അഗതികളും അനന്യശരണകളുമായ ഞങ്ങളെ രക്ഷിക്കേണമേ! അവിടത്തെ പാദാരവിന്ദത്തിൽ സൎവ്വസ്വവും സമൎപ്പിച്ചിരിക്കുന്ന എന്റെ മീരയെ അവിടുന്നുതന്നെ കാത്തുകൊള്ളേണമേ! ലോകാപവാദത്തിൽനിന്നും ഞങ്ങളെ മോചിപ്പിക്കേണമേ!' എന്നിങ്ങിനെ രാജ്ഞി ഭക്തിപൂൎവ്വം പ്രാൎത്ഥിച്ചു. പ്രാൎത്ഥന അവസാനിച്ചതും അടുത്തുള്ള ക്ഷേത്രത്തിൽനിന്നു സന്ധ്യാകാലപൂജാ സൂചകമായ മണിനാദം ശ്രവിച്ചതും ഒപ്പമായിരുന്നു. തന്റെ പ്രാൎത്ഥന ഈശ്വരൻ കൈക്കൊണ്ടപോലെ കരുതി രാജ്ഞി സമാധാനിച്ചു.

മീരാബായിക്കു വിവാഹത്തിനുള്ള പ്രായം ആയിരിക്കുന്നതിനാൽ തക്കതായ വരനെ അന്വേഷിച്ചു, ഉടനെ വിവാഹം നടത്തേണമെന്നും, അതിനുള്ള ഒരുക്കങ്ങളെല്ലാം ചെയ്യേണമെന്നും രാജ്ഞി തന്റെ മന്ത്രിമാരോടാജ്ഞാപി

ച്ചു. അതുപ്രകാരം വിവാഹത്തിന്നുള്ള ഒരുക്കങ്ങളും തുട
ങ്ങി. എന്നാൽ വരൻ ആരെന്നുമാത്രം ആൎക്കും അറിവു
ണ്ടായിരുന്നില്ല.

രാജ്ഞി ഒരു ദിവസം മകളുടെ വിവാഹകാൎയ്യത്തെ
പ്പററി ആലോചിച്ചു് വ്യസനിച്ചുംകൊണ്ടു് തനിയെ ഇരി
ക്കുകയായിരുന്നു. അപ്പോൾ മീരാബായി അത്യുത്സാഹ
ത്തോടെ 'ജയജയഗോകുലബാല' എന്നു പാടിക്കൊണ്ടു്
അകത്തേക്കു കടന്നു. അമ്മയുടെ തനിയെയുള്ള ഇരിപ്പും,
വ്യസനസൂചകമായ മുഖഭാവവും കണ്ടപ്പോൾ അവളുടെ
ഉത്സാഹം മന്ദീഭവിച്ചു. രാജ്ഞിയുടെ സമീപത്തു ചെന്നു
നിന്നു് 'അമ്മെ, എന്തിരിപ്പാണിതു്? എന്തു സംഗതിയാ
ണു് അമ്മയെ വ്യസനിപ്പിക്കുന്നതു്?' എന്നു ചോദിച്ചു.

റാണി മകളെ അരികിലണച്ചുനിൎത്തി. കുമാരിയുടെ
ഭാവിയോൎത്തു കലങ്ങിയിരുന്ന രാജ്ഞിയുടെ മനസ്സു് അവ
ളെ നേരിട്ടു കണ്ടതോടുകൂടി പൂൎവ്വാധികം കലുഷമായി ഭവി
ച്ചു. അവരുടെ നേത്രങ്ങളിൽനിന്നു അശ്രുകണം പ്രവഹിച്ചു
തുടങ്ങി. അമ്മയെ ഈ നിലയിൽ അധികം കണ്ടുപരിച
യിച്ചിട്ടില്ലാത്ത മീരാബായി അത്യധികം പരിഭ്രമിച്ചും വ
ശായി. അമ്മയുടെ കൈകളെ പിടിച്ചു് തന്റെ കണ്ണുക
ളിൽ അമൎത്തിക്കൊണ്ടു് മീരാബായി ഇപ്രകാരം പറഞ്ഞു:—

'അമ്മെ, ഇതെന്തു കഥയാണു്? അമ്മ എന്തിനാ
ണു് ഇങ്ങിനെ കരയുന്നതു്. നമുക്കു് എന്താപത്തു സംഭ
വിച്ചു? അമ്മയെ ഇങ്ങിനെ ഞാൻ കണ്ടിട്ടില്ലല്ലൊ. ആന
ന്ദദായകനായ ശ്രീകൃഷ്ണൻ നമ്മുടെ കുലദൈവമായിരിക്കെ,

അമ്മ ഇപ്രകാരം വ്യസനത്തിന്നധീനയാകുന്നതു ശരിയാണോ? സകലവിധ കഷ്ടാനുഭവങ്ങളെയും സധൈൎയ്യം സഹിച്ച് സൎവ്വവിധഭാരവും ഈശ്വരനിങ്കൽ സമൎപ്പിച്ച് നിശ്ചഞ്ചലയായിരിക്കേണമെന്നു അമ്മ എന്നോടു പറയാറുണ്ടല്ലൊ."

രാജ്ഞി മകളെ മാറോടണച്ച് അവളുടെ നിൎമ്മലവും, മനോഹരവുമായ മുഖത്തു ചുംബിച്ചു. 'മകളെ, നമ്മുടെ കുലദൈവമായ ഗിരിധരമൂൎത്തി നമ്മെ രക്ഷിക്കുമെന്നും, അദ്ദേഹത്തിന്റെ ഇച്ഛാനുസരണം എല്ലാം നേരെയാവുമെന്നും ഞാൻ ഓൎക്കായ്കയല്ല. എങ്കിലും പുരുഷപ്രയത്നത്താൽ സാധിക്കേണ്ടുന്ന കാൎയ്യങ്ങളും മനുഷ്യജീവിതത്തിൽ ധാരാളം ഉണ്ട്. അനാഥകളായ നമ്മുടെ സ്ഥിതി ഓൎക്കുമ്പോൾ വ്യസനിക്കാതിരിക്കുന്നതെങ്ങിനെ?'

മീര:—എന്തു വിചാരമാണ് ഇപ്പോൾ അമ്മയെ ഇത്രയധികം പീഡിപ്പിക്കുന്നത്?

റാണി:—ഓമനെ, നിന്റെ കാൎയ്യമല്ലാതെ മററന്താണ് എനിക്കു ചിന്തിക്കാനുള്ളത്? നിന്റെ അച്ഛൻ മരിച്ചുപോയെങ്കിലും ഈശ്വരകൃപയാൽ യാതൊരു വ്യസനത്തിന്നും ഇടവരാതെ ഇതേവരെ നിന്നെ ഞാൻ വളൎത്തി. ഇപ്പോഴാകട്ടെ, നിനക്കു വിവാഹത്തിന്നുള്ള പ്രായം എത്തിയിരിക്കുന്നു. തക്കതായ വരനെ ലഭിക്കേണമെങ്കിൽ അതിപ്രയത്നം വേണ്ടിയിരിക്കുന്നു. നിസ്സഹായകളായ നമ്മാൽ എന്തുതന്നെ സാധിക്കും? എന്റെ വ്യസനത്തിന്നുള്ള ഏകകാരണം ഇതുമാത്രമാണ്.

മീര:—നമ്മെപ്പററിയ ഗുണദോഷങ്ങളും ഭാവികാൎയ്യങ്ങളും ഭഗവാൻ അറിയാവുന്നതുകൊണ്ട് ഈശ്വരേച്ഛയാ വരുന്നവയെ ഗുണദോഷവിചാരംകൂടാതെ ക്ഷമയോടെ അനുഭവിക്കേണ്ടതാണ് മനുഷ്യധൎമ്മമെന്നു അമ്മ എന്നോടു ഉപദേശിക്കാറുണ്ടല്ലോ. ഈ കാൎയ്യത്തിലും സകല ഭാരവും ഈശ്വരങ്കൽ സമൎപ്പിക്കയാണ് ഉത്തമം. എന്റെ വിവാഹകാൎയ്യത്തെപ്പററി അമ്മ ഒട്ടുംതന്നെ വിചാരപ്പെടേണ്ട. നമ്മുടെ കൎമ്മത്തിന്നനുസരിച്ച പ്രതിഫലം നാം ചോദിക്കാതെതന്നെ ഭഗവാൻ തരുന്നതാണ്.

റാണി:—എന്റെ മീരെ, നീ പറയുന്നതു യഥാൎത്ഥംതന്നെ. എന്നാൽ ഏതു കാൎയ്യത്തിലും മനുഷ്യപ്രയത്നം കൂടാതെ കഴിയുന്നതല്ല. എല്ലാം ഈശ്വരൻ ചെയ്യുമെന്നു കരുതുന്നതായാൽ നമുക്കു വേണ്ട ഭൃത്യപ്രവൃത്തികൾ കൂടിയും ഈശ്വരൻ താൻതന്നെ വന്നു ചെയ്യേണ്ടതായിവരും. മനുഷ്യപ്രയത്നത്താൽ സാധിക്കേണ്ടുന്നവയെ നാം നിൎവ്വഹിക്കുകയും, അതിന്റെ പരിണാമത്തെ ഈശ്വരേച്ഛക്കായി സമൎപ്പിക്കുകയുമാണ് നാം ചെയ്യേണ്ടതു്. ഈശ്വരന്റെ ആജ്ഞാകാരികളായ ഭൃത്യരെന്ന നിലയിൽ പ്രയത്നങ്ങൾ ചെയ്യേണ്ടതു നമ്മുടെ ബാദ്ധ്യതയാണ്. അതനുസരിച്ചു ഞാൻ വിവാഹത്തിന്നു ഒരുക്കം ചെയ്യുകയാണ്. നിനക്കു എല്ലാംകൊണ്ടും അനുരൂപനായ വരനെ ജഗദീശ്വരൻതന്നെ നൽകട്ടെ.

മീര:—അമ്മെ, രജപുത്രസ്ത്രീകൾക്ക് ഭൎത്താവിനെസ്വയം വരിപ്പാനുള്ള സ്വാതന്ത്ര്യമില്ലേ?

റാണി:—ഉണ്ട്. ഉത്തരവും അതു തന്നെയാണ്. നിന്റെ അച്ഛനുണ്ടായിരുന്നുവെങ്കിൽ സ്വയംവരം വളരെ ആഘോഷമായി നടത്തുമായിരുന്നു. അനന്തരവും അതുപോലെയുമായ എന്നാൽ അതു സാധിക്കുന്നതല്ലല്ലോ.

മീര:—അതാത അതുകൊണ്ട് വ്യസനിക്കേണ്ട. കാര്യം അറിവാൻ മാത്രം ഞാൻ ചോദിച്ചതാണ്. എന്റെ വിവാഹത്തെപ്പററി ആലോചിച്ച് അമ്മ സങ്കടപ്പെടേണ്ടതില്ല. എന്റെ ഭർത്തൃസ്വീകരണവും വിവാഹവും എന്റെ കുട്ടിക്കാലത്തുതന്നെ കഴിഞ്ഞിരിക്കുന്നു. ഞാൻ അമ്മയുടെ അനുവാദപ്രകാരം ഗോപാലകൃഷ്ണനെ മാലയിട്ടു വരിച്ചതു അമ്മ ഓർക്കുന്നില്ലേ? അദ്ദേഹമാണ് എന്റെ ജീവനാഥൻ. മററാരേയും ഞാൻ വിവാഹം ചെയ്യുകയുമില്ല.

റാണി ഇതു കേട്ട് ഞെട്ടിപ്പോയി. മീരാബായി പറഞ്ഞതിന്റെ താല്പര്യം അവർക്ക് മനസ്സിലായില്ല. തന്റെ വാത്സല്യഭാജനമായ പുത്രിക്ക് ബുദ്ധിഭ്രമം സംഭവിച്ചിരിക്കുമോ എന്നുകൂടി അവർ സംശയിച്ചു.

"ഞാൻ ഭഗവാനെ ഭർത്താവായി വരിച്ചതു അമ്മക്ക ഹിതമായില്ലെന്നുണ്ടോ?" എന്നു റാണിയുടെ ഭാവഭേദം കണ്ട് മീരാബായി അതി സങ്കടത്തോടെ ചോദിച്ചു.

റാണി:—കുട്ടീ, നീ സ്വയബുദ്ധിയോടെ സംസാരിക്കുകയാണോ? നീ ഇപ്പോൾ എന്നോടു പറഞ്ഞതുപോലെ മററാരോടും പറയരുതേ. ആളുകൾ എന്റെ മകൾക്കു ഭ്രാന്താണെന്നു പറഞ്ഞു പരിഹസിക്കും. കുട്ടിക്കാലത്തു

പലതും പറയുകയും പ്രവൃത്തിക്കുകയും ചെയ്തിട്ടുണ്ടാവും. അവയെല്ലാം കാര്യമായി വിചാരിക്കാറുണ്ടോ? വിശേഷിച്ച്, അതു ഒരു വെറും മൺപാവ. അതു നിന്നോടു സംസാരിക്കാറുണ്ടോ? അതെല്ലാം മറന്നുകളയൂ. കൃഷ്ണഭഗവാൻ നമ്മുടെ കുലദൈവമാണ്. ഈശ്വരനെ മനുഷ്യർക്ക് വിവാഹം ചെയ്യാൻ സാധിക്കയില്ല. എന്റെ മകൾ വിവാഹം ചെയ്ത് ഭർത്താവിനോടും പുത്രപൌത്രാദികളോടുംകൂടി സുഖമായിരിക്കണമെന്നാണ് എന്റെ ആഗ്രഹം.

മീരാബായിയുടെ മുഖം വ്യസനത്താൽ ചുവന്നു. 'അമ്മെ, എന്റെ കൃഷ്ണൻ വെറും മൺപാവയാണെന്നോ അമ്മ പറയുന്നത്? നാം ഈശ്വരനായി സങ്കല്പിച്ചു പൂജിക്കുന്നതു വെറും മണ്ണിനേയും കല്ലിനേയുമാണെങ്കിൽ നാം അതിനെ വന്ദിക്കുന്നതിന്റെ അർത്ഥമെന്താണ്? സാക്ഷാൽ ഭഗവാനെ ഭർത്താവായി വരിച്ച സ്ത്രീകൾ മുമ്പും ഉണ്ടായിരുന്നതായി അമ്മ കേട്ടിട്ടില്ലേ? രുഗ്മിണീദേവി ശ്രീകൃഷ്ണനെ പ്രാപിച്ചതായി പുരാണങ്ങൾ ഘോഷിക്കുന്നു. ദേവി എന്നെപ്പോലെ ഒരു രാജകന്യകതന്നെ ആയിരുന്നുവല്ലോ. തെക്കെ ഇന്ത്യയിൽ 'ആണ്ടാൾ' എന്ന സ്ത്രീരത്നം കൃഷ്ണനെ ഭർത്താവായി വരിച്ചുവെന്നും, അവരെ കൃഷ്ണൻ സ്വീകരിച്ചുവെന്നും ഒരു ഗായകകവി ഹരികഥാപ്രസംഗം ചെയ്തതു അമ്മയും കേട്ടിരിക്കണം. ഈ കലികാലത്തുകൂടിയും ഒരു മനുഷ്യസ്ത്രീയെ ഭഗവാൻ പത്നിയായി സ്വീകരിച്ചിരിക്കെ എന്നെ മാത്രം അദ്ദേഹം തിരസ്കരിക്കുന്നതാണോ?'

റാണി:—എന്റെ കുട്ടീ, ഭഗവാൻ പലതും ചെയ്തതായി നാം കേട്ടിട്ടുണ്ടെങ്കിലും പ്രത്യക്ഷാനുഭവം നമുക്കില്ലല്ലോ. അതൊന്നും നീ ഇക്കാര്യത്തിൽ ആലോചിക്കയാവട്ടെ, പുറമെ പ്രസ്താവിക്കയാണു ചെയ്യുന്നത്. നിന്റെ വാക്കുകൾ ജനങ്ങൾ വിശ്വസിക്കയില്ലെന്നു മാത്രമല്ല, പല അപവാദങ്ങളും പറഞ്ഞു പരത്തുകയും ചെയ്യും. അതിലും വിശേഷിച്ച്, നിന്റെ ഈ ദുശ്ശാഠ്യം ഉത്തമ രജപുത്രവംശമെന്നു സുപ്രസിദ്ധമായ നമ്മുടെ വംശത്തിന്റെ നാശകാരണമായും ഭവിക്കും. മാതൃകാമഹിളകളായ അനവധി സ്ത്രീരത്നങ്ങൾ നമ്മുടെ രജപുത്രവംശത്തിൽ ജനിക്കയുണ്ടായിട്ടുണ്ട്. അവരിൽനിന്നു നിന്റെ ബഹുമാനത്തിനു പാത്രമായിട്ടുള്ള ഒരു വനിതാരത്നത്തെ മാതൃകയാക്കി സങ്കല്പിച്ച് ആ ആദർശത്തിന്നനുസരിച്ച് ജീവിതം നയിക്കൂ. കേവലം അസംഭാവ്യകാര്യങ്ങളെപ്പറ്റി ചിന്തിച്ച് മനസ്സു കേടുവരുത്തരുത്.

മീര:—അയ്യോ, അമ്മേ, എന്നെ സാധാരണ ഒരു മനുഷ്യനു വിവാഹം ചെയ്തു കൊടുപ്പാനാണോ അമ്മ ആലോചിക്കുന്നത്? കഷ്ടം! ഞാൻ ആത്മാർത്ഥമായി ശ്രീകൃഷ്ണനെ ഭർത്താവായി വരിച്ചിരിക്കെ, അന്യപുരുഷനെ വിവാഹം ചെയ്താൽ അതു പാതിവ്രത്യഭംഗമായിത്തീരുകയില്ലേ? അങ്ങിനെയാണെങ്കിൽ ജീവത്യാഗം ചെയ്യുന്നതായിരിക്കും ഉത്തമം. അല്ലെങ്കിൽ എനിക്കു വിവാഹമേ വേണ്ട. ഞാൻ നിത്യകന്യകയായി ഇവിടെ ഇരു

നുകൊള്ളാം. അമ്മ ദയ വിചാരിച്ച് എന്നെ കഷ്ടത്തിലാക്കരുതെ!

റാണി:—മീരെ, വെറുതെ ഭ്രാന്തുപറയാതിരിക്കു. എത്രതന്നെ ഭക്തിയുണ്ടായിരുന്നാലും നാം മനുഷ്യരാണെന്നും, മനുഷ്യരെപ്പോലെ നടക്കേണ്ടതാണെന്നും ധരിക്കേണ്ടതാണ്. നീ കുട്ടിയായതിനാൽ ഇതൊന്നും ഇപ്പോൾ നിനക്കു ഗ്രഹിക്കാൻ സാധിച്ചുവെന്നു വരുന്നതല്ല. കുറെക്കാലം കഴിയുമ്പോൾ നീ ഇതിന്റെ യാഥാർത്ഥ്യം അറിയും. ഇപ്പോൾ തർക്കം പറയാതെ എന്റെ വാക്കനുസരിക്കുക മാത്രമാണ് നിന്റെ കർത്തവ്യം.

റാണി ഇത്രയും പറഞ്ഞ് കോപത്തോടെ അവിടെനിന്നും പോയി. മീരയാകട്ടെ, അമ്മയുടെ കോപംകണ്ടു ഭയപ്പെട്ടും, തന്റെ ആഗ്രഹപരിപൂർത്തിവരാത്തതിൽ ഖേദിച്ചും, സർവ്വാംഗവും തളർന്നു പരവശയായി അവിടെത്തന്നെ നിന്നു. രാജധാനിയിൽ കെങ്കേമമായി നടക്കുന്ന വിവാഹത്തിനുള്ള ഒരുക്കങ്ങളും സഖിമാരുടെ സംഭാഷണങ്ങളിൽനിന്നു മീരാബായി ഗ്രഹിച്ചിരുന്നുവെങ്കിലും, അതിനെ സ്വപ്നതുല്യമായിട്ടല്ലാതെ, നിർബ്ബന്ധമായി അതു തന്നെ ബാധിക്കുമെന്നു അവൾ കരുതിയിരുന്നില്ല. തന്റെ മനസ്സു ശ്രീകൃഷ്ണനിൽ ലയിച്ചിരിക്കുന്നുവെങ്കിലും, ലോകാനുസരണം താൻ ഒരു പുരുഷന്റെ പത്നിയായിത്തീരേണ്ടതു ഒഴിച്ചുകൂടാത്ത ഒരു കർമ്മമാണെന്നു അമ്മയുടെ വാക്കുകളിൽനിന്നും ഗ്രഹിച്ചതോടുകൂടി മീരാബായി കരകാണാത്ത ദുഃഖസമുദ്രത്തിൽ മഗ്നയായിത്തീർന്നു. അമ്മ പറഞ്ഞ

പ്രകാരം കൃഷ്ണവിഗ്രഹത്തെ ഒരു മൺപാവയായോ, താൻ കൃഷ്ണനെ ഭർത്താവായി വരിച്ചു സംഭവത്തെ ഒരു ബാലചേഷ്ടയായിട്ടോ വിചാരിപ്പാൻ അവർക്കു സാധിച്ചില്ല. 'ദിവ്യചൈതന്യം സ്ഫുരിക്കുന്ന എന്റെ കൃഷ്ണൻ കേവലം ഒരു മൺപാവയോ! അതു കേവലം ഒരു നിർജ്ജീവവസ്തുവോ! കഷ്ടം! ഞാൻ എങ്ങിനെ ഇതു വിശ്വസിക്കട്ടെ. പ്രാണതുല്യനം, ജീവിതസർവ്വസ്വവുമായ ശ്രീകൃഷ്ണനെ ഉപേക്ഷിച്ച് ഒരു സാധാരണ മനുഷ്യനെ ഞാൻ ഭർത്താവായി വരിക്കേണമെന്നോ! ഹാ, കൃഷ്ണാ! അതോർക്കുമ്പോൾകൂടി ഞാൻ ശക്തയല്ലല്ലോ. അനന്യശരണയായ ഈ സാധുവിനെ ഭവാൻ ഉപേക്ഷിക്കരുതേ'. എന്നിങ്ങിനെ പലതും വിചാരിച്ചും പ്രാർത്ഥിച്ചും മനശ്ശോകമായ തന്റെ ഹൃദയവ്യഥയെ അമർത്തിപ്പിടിച്ചും അവർ സാവധാനത്തിൽ നടന്നു തന്റെ പൂജാഗൃഹത്തിലേക്കു പോയി.

അതിരമണീയമായ സിംഹാസനത്തിൽ നിർവ്വികാരനായി തന്നെ നോക്കി മന്ദസ്മിതം പൊഴിച്ചുകൊണ്ടു സ്ഥിതിചെയ്യുന്ന ശ്രീകൃഷ്ണനെ കണ്ടപ്പോൾ, അതേവരെയും അടക്കിനിർത്തിയിരുന്ന അവളുടെ വ്യസനഭാരം ഒന്നായി പൊട്ടിപ്പുറപ്പെട്ടു. മീരാബായി കൃഷ്ണപാദങ്ങളിൽ വീണുരുണ്ടു കരഞ്ഞുതുടങ്ങി. താൻ അന്യാധീനയായിത്തീരേണ്ടാകുമെന്ന ചിന്ത ആ സുകുമാരിയുടെ ലോലഹൃദയത്തെ തുളച്ചു വ്രണപ്പെടുത്തി. പലതും പറഞ്ഞും കരഞ്ഞും അവർ കുറെനേരം അവിടെത്തന്നെ കിടന്നു. കണ്ണുകളിൽനിന്നും അനർഗളമായി പ്രവഹിച്ച അശ്രുധാര

അവൎക്കു അനല്പമായ ആശ്വാസത്തെ നൽകി. അതോടുകൂടി, തന്റെ കൃഷ്ണൻ തന്നെ ഒരിക്കലും ഉപേക്ഷിക്കുന്നതല്ലെന്ന ഒരു ഉറപ്പും അവൎക്കുണ്ടായി. മീരാബായി കിടന്നേടത്തുനിന്നു എഴുന്നേററു്, ശ്രീകൃഷ്ണവിഗ്രഹത്തിന്നു മുമ്പിലിരുന്നു് പൂൎവ്വാധികം ഭക്തിയോടുകൂടി ശ്രുതിമധുരമാംവണ്ണം പാടിത്തുടങ്ങി.

# അദ്ധ്യായം 5.

രജപുത്രരാജ്യങ്ങളിലൊന്നായ 'മേവാർ'സംസ്ഥാനം ഭരിച്ചിരുന്നതു അക്കാലത്തു 'കുംഭാജിറാണാ' എന്ന രജപുത്രവീരനായിരുന്നു. അദ്ദേഹം ചെറുപ്പത്തിൽതന്നെ വീൎയ്യപരാക്രമത്താലും മററു രജപുത്രരാജാക്കന്മാരുടെ നേതാവായി ഭവിച്ചു. മേവാറിന്റെ തലസ്ഥാനമായ ചിററൂർ മററു നഗരങ്ങളേക്കാൾ വ്യാപാരം കൈത്തൊഴിൽ മുതലായവയിൽ ഏററവും അഭിവൃദ്ധി പ്രാപിച്ചിരുന്നു. തന്നിമിത്തം അനവധി ജനങ്ങൾ അവിടെ കുടിയേറിപ്പാൎപ്പാനും ഇടയായി. അവിടെയുള്ള വമ്പിച്ച കെട്ടിടങ്ങളും, വ്യാപാരശാലകളും, വിദ്യാലയങ്ങളും ആ രാജ്യത്തിന്റെ അത്യുന്നതിയെ പ്രസ്പഷ്ടമാക്കിയിരുന്നു. ഇങ്ങിനെ ജനസമൃദ്ധിയും, ധനസമൃദ്ധിയും, വിദ്യാഭിവൃദ്ധിയും ഒരുപോലെ ചേൎന്നു വിളങ്ങിക്കൊണ്ടിരുന്ന മേവാർരാജ്യം ജനസമ്മതനായ രാജാവിനാൽ അത്യധികം സുശോഭിതമായി ഭവിച്ചു.

കുംഭാജിറാണാവിന്റെ ശത്രുക്കളിൽ തലവൻ ഗുൎജ്ജരരാജാവായ 'മുഹമ്മദ്ഷാ' ആയിരുന്നു. മററു രാജാക്ക

ന്മാരേക്കാൾ ധൈര്യ്യവും ബലവും സൈന്യവും മുഹമ്മദ് ഷാവിന്നുണ്ടായിരുന്നതിനാലും, കുംഭാജി റാണാ പ്രായം കുറഞ്ഞ യുവാവായിരുന്നതുകൊണ്ടും തക്കംനോക്കി മുഹമ്മദ് ഷാ മേവാറിനെ ആക്രമിച്ചു. എന്നാൽ ചെറുപ്പമായിരുന്നെങ്കിലും, അതിബുദ്ധിമാനും ശൂരനുമായിരുന്ന കുംഭാജി ധൈര്യ്യത്തോടെ ശത്രുവിനെ എതിരിട്ടു നിഷ്പ്രയാസം പരാജയപ്പെടുത്തി. തന്റെ രാജ്യം പരാധീനപ്പെട്ടുമെന്നോർത്തു ഭയപ്പെട്ട മുഹമ്മദ് ഷാ കുംഭാജിയുമായി ഒരു സന്ധിചെയ്തു. മേവാർരാജ്യവും ഗൂർജ്ജരരാജ്യവും മേലിൽ യോജിപ്പോടെ വർത്തിക്കുന്നതാണെന്നും, മേല്പറഞ്ഞ രാജ്യങ്ങളെ ആക്രമിക്കുന്ന ശത്രുവിനെ രണ്ടു രാജാക്കന്മാരും ഒരുമിച്ച് എതിർക്കേണ്ടതാണെന്നുമായിരുന്നു ഉടമ്പടിയുടെ സാരം. മുഹമ്മദ് ഷാ ഉടമ്പടിചെയ്തു നിമിത്തം മററു രാജാക്കന്മാരെല്ലാവരും കുംഭാജിയെ ഭയപ്പെട്ട് അടങ്ങിയൊതുങ്ങിപ്പാർത്തിരുന്നു.

ഇപ്രകാരം ചെറുപ്രായത്തിൽത്തന്നെ സുപ്രസിദ്ധനായിത്തീർന്ന കുംഭാജിറാണാ ചിറ്റൂരിൽ അത്യുന്നതമായ ഒരു വിജയസ്തംഭം പണിചെയ്യിച്ച് തന്റെ ജയപരാക്രമങ്ങളെ അതിൽ രേഖപ്പെടുത്തി. മേവാറിന്റെ പ്രതാപമെല്ലാം നശിച്ചുപോയിരിക്കുന്ന ഇക്കാലത്തുകൂടി ആ വക സ്തംഭങ്ങളുടെ അവശേഷം ചിറ്റൂരിൽ ചില സ്ഥലങ്ങളിലെല്ലാം കണ്ടുവരുന്നുണ്ട്.

കുംഭാജിറാണാ രാജതന്ത്രനിപുണനായ ഒരു മാതൃകാരാജാവായിരുന്നതിന്നു പുറമെ സാഹിത്യമർമ്മജ്ഞനായ

ഒരു വിശിഷ്ടകവിയും, സമർത്ഥനായ ഒരു ഗായകനുംകൂടി ആയിരുന്നു. ശ്രീകൃഷ്ണനിൽ അതിർകവിഞ്ഞ ഭക്തി അദ്ദേഹത്തിന്നുണ്ടായിരുന്നതുകൊണ്ടു ശ്രീകൃഷ്ണപരമായ അനവധി പാട്ടുകളും സ്തുതികളും അദ്ദേഹം സ്വയമേവ നിർമ്മിച്ചു് പാടുക പതിവായിരുന്നു.

ഇക്കാലത്തു് കുംഭാജി വിവാഹംചെയ്തിരുന്നു. രജപുത്രസമ്പ്രദായപ്രകാരം ഒന്നിലധികം ഭാര്യമാരും അദ്ദേഹത്തിന്നുണ്ടായിരുന്നു. എന്നാൽ, ബാഹ്യാഡംബരങ്ങളിലും, ഇഹലോകസുഖങ്ങളിലും മുഴുകി നാൾ കഴിക്കുന്ന തന്റെ ഭാര്യമാരിൽനിന്നും താൻ ആഗ്രഹിച്ച മനഃസുഖം റാണക്കു ലഭിക്കുകയുണ്ടായില്ല. ശ്രീകൃഷ്ണഭക്തയായ ഒരു സ്ത്രീയാൽ മാത്രമേ തന്റെ സഹധർമ്മിണീപദം അന്വർത്ഥമായിത്തീരുകയുള്ളുവെന്നു കരുതി അദ്ദേഹം അത്തരത്തിലുള്ള ഒരു കന്യകയെ ലഭിപ്പാൻ ശ്രമിച്ചുവരികയായിരുന്നു.

മീരാബായിയുടെ മാതാവിനാൽ വരാന്വേഷണാർത്ഥം നാടുതോറും അയക്കപ്പെട്ടിരുന്ന ദൂതന്മാർ, വിധിബലത്താലോ, ശ്രീകൃഷ്ണപ്രേരണയാലോ ഇക്കാലത്തു മേവാർ രാജ്യത്തു് ചെന്നെത്തി. മീരാബായിയുടെ ഗുണഗണങ്ങളേയും വിശിഷ്യ, രാജകുമാരിയുടെ അനന്യസാധാരണമായ കൃഷ്ണഭക്തിയേയുംപററി ദൂതന്മാർ വർണ്ണിച്ചുകേട്ടപ്പോൾ, താനറിയാതെതന്നെ റാണാവിന്റെ ഹൃദയത്തിൽ സ്നേഹം അങ്കുരിച്ചു. ഇരുമ്പിനെ കാന്തമെന്നവിധം തന്റെ മനസ്സിനെ മീരാബായിയുടെ അനിതരസാധാരണഗുണവി

ശേഷങ്ങളും ആകർഷിച്ചതിനാൽ, താൻ ആഗ്രഹിച്ചന്വേഷിക്കുന്ന സ്ത്രീരത്നം ആ രാജകുമാരിതന്നെ ആയിരിക്കേണമെന്ന് അദ്ദേഹം നിശ്ചയിച്ചു. മീരയുടെ പിതാവ് വലിയ ഒരു രാജ്യാധിപതി ആയിരുന്നില്ലെങ്കിലും, കുലമഹിമയിൽ മീരയുടെ കുടുംബം ഒട്ടും പിന്നണിയിലല്ലായിരുന്നു. തന്നിമിത്തം തന്നെ ജാമാതാവായി സ്വീകരിപ്പാൻ സുശീലാരാജ്ഞിക്കും, ഭർത്താവായി വരിപ്പാൻ മീരാബായിക്കും സമ്മതമാണെങ്കിൽ, താൻ മീരയെ വിവാഹംചെയ്വാൻ ആഗ്രഹിക്കുന്നുവെന്ന് കുംഭാജിറാണാ പ്രസ്തുത ദൂതന്മാർവക്കൽ സന്ദേശപത്രം എഴുതിക്കൊടുത്തയച്ചു. അവർ അത്യുത്സാഹത്തോടെ മേർതയ്ക്കു തിരിച്ചു.

കുംഭാജിയുടെ ബന്ധുബലത്തെ ആഗ്രഹിച്ച് പല രാജാക്കന്മാരും തങ്ങളുടെ പുത്രിമാരെ അദ്ദേഹത്തെക്കൊണ്ട് വിവാഹം ചെയ്യിപ്പിച്ചിരിക്കെ, യാതൊരു അപേക്ഷയും കൂടാതെതന്നെ റാണാ മീരാബായിയെ വിവാഹത്തിന്നാവശ്യപ്പെട്ടതിൽ സുശീലാരാജ്ഞി അത്യധികം സന്തോഷിച്ചു. സുപ്രസിദ്ധനായ മേവാർ രാജ്യാധിപതി തന്റെ ജാമാതാവാകുന്നതോർത്ത് അവർ ആനന്ദസാഗരത്തിൽ മഗ്നയായി. തന്റെയും പുത്രിയുടെയും ശ്രീകൃഷ്ണഭജനം ഫലപ്രദമായതായി അവർ കരുതി. പ്രജകളേയും ഈ ശുഭപ്രതീക്ഷാപരമായ വർത്തമാനം അത്യധികം സന്തോഷിപ്പിച്ചു. സുശീലാരാജ്ഞി അനുകൂലമായ മറുപടി റാണാവിന്നയച്ചശേഷം യുവറാണിയുടെ വിവാഹത്തിനുള്ള സകല ഒരുക്കങ്ങളും ഉടനെതന്നെ ചെയ്തുതുടങ്ങി.

മുഹൂൎത്തദിവസം സമീപിച്ചു. മേർത്താ രാജധാനിയും, രാജ്യവും സാക്ഷാൽ ഇന്ദ്രലോകമെന്നപോലെ ശോഭിച്ചു.

മീരാബായി ഇതെല്ലാം കണ്ടും കേട്ടും അതികഠിനമായ വ്യസനത്തിന്നധീനയായിത്തീൎന്നു. പൂജാഗൃഹത്തിൽനിന്നും അവർ മിക്കവാറും പുറത്തിറങ്ങാതായി. രാവും പകലും ഒരുപോലെ ശ്രീകൃഷ്ണവിഗ്രഹത്തിന്നു മുമ്പിലിരുന്നു, ഈ ആപൽഘട്ടത്തിൽ തന്നെ സഹായിക്കേണമെന്നു അവർ കരഞ്ഞു പ്രാൎത്ഥിക്കുകയായിരുന്നു.

ഭാരവാഹിത്വമുള്ള ജോലികളിൽ ഏൎപ്പെട്ടിരുന്ന രാജ്ഞിക്ക് മകളെപ്പററി ശ്രദ്ധിപ്പാൻ സമയമുണ്ടായിരുന്നില്ല. യോഗ്യനായ ഭൎത്താവിനെ ലഭിച്ചതിൽ അവർ തൃപ്തിയായിരിക്കുമെന്നു രാജ്ഞി തന്നെത്താൻ നിശ്ചയിച്ചു. മകളെ പുറമെ കാണാത്തതിനെക്കുറിച്ചും അവർ അന്യഥാ കരുതിയില്ല. ലജ്ജാശീലയായ മീരാബായി തന്റെ വിവാഹസന്നാഹങ്ങളിൽ പങ്കുകൊള്ളുകയില്ലെന്നു രാജ്ഞിക്കറിയാമായിരുന്നു. എങ്കിലും പുത്രവത്സലയായ രാജ്ഞിക്കു മകളെ കാണാതെ ദിവസം കഴിക്കുക അസാദ്ധ്യമാകയാൽ അവർ മീരാബായിയെ അന്വേഷിച്ചുകൊണ്ടു അവളുടെ പൂജാഗൃഹത്തിലേക്കു കടന്നുചെന്നു.

മീരാബായി ശ്രീകൃഷ്ണവിഗ്രഹത്തിന്റെ മുമ്പിലിരുന്നു പാടുകയായിരുന്നു.

“ബാലപ്രവാളപരിദൎശ്യലമാം കപോല–
മാലക്ഷ്യമാകി മിഴിനീരൊഴുകിത്തുടങ്ങി”

യിരുന്നു. ശോകരസസമ്മിശ്രമായ അവളുടെ ഗാനം കല്ലിനെപ്പോലും അലിയിക്കത്തക്കതായിരുന്നു. രാജ്ഞി കുറച്ചു

നേരം പിന്നിൽ നിന്നിട്ടും മീരാബായി അതറിഞ്ഞിരുന്നില്ല. തന്നിമിത്തം രാജ്ഞി സാവധാനത്തിൽ മകളെ വിളിച്ചു. നിദ്രയിൽനിന്നു ഞെട്ടിയുണരുന്നവിധത്തിൽ മീരാബായി പെട്ടെന്നു തിരിഞ്ഞുനോക്കി. അമ്മയെ കണ്ട ഉടനെ അവൾ പിടഞ്ഞെഴുന്നീററ് അമ്മയുടെ അരികിൽ ചെന്നു് അവരെ ആലിംഗനംചെയ്തു. അടക്കുവാൻ കഴിയാത്ത വ്യസനത്താൽ അമ്മയുടെ മാറിൽ തലവെച്ചു് അവൾ തേങ്ങിക്കരഞ്ഞുതുടങ്ങി. രാജ്ഞി പരിഭ്രമത്തോടെ മകളെ തലോടി ആശ്വസിപ്പിച്ചു.

'എന്റെ മകൾ എന്തിനിങ്ങിനെ കരയുന്നു? നിന്റെ വിവാഹം സമീപിച്ചിരിക്കുന്നു. നിനക്കു യോഗ്യനായ ഒരു ഭർത്താവിനേയും ലഭിച്ചിരിക്കുന്നു. എന്നിരിക്കെ എന്റെ മകൾ ഇങ്ങിനെ വ്യസനിക്കുന്നതിന്റെ അൎത്ഥമെന്താണ്?'

'വിവാഹ'ശബ്ദം മീരാബായിയുടെ രോദനത്തെ വൎദ്ധിപ്പിച്ചു. അമ്മെ, അമ്മെ, എന്നു വിളിപ്പാനല്ലാതെ അവൾക്കു ഒരക്ഷരംപോലും ഉച്ചരിപ്പാൻ സാധിച്ചില്ല. രാജ്ഞി വീണ്ടും മകളെ മാറോടണച്ചു് സമാധാനിപ്പിച്ചുകൊണ്ടു് 'എന്റെ കുട്ടീ, ഇങ്ങിനെ കരയരുതെ. നിന്നെ ഇത്രയധികം വ്യസനിപ്പിക്കുന്നതു എന്താണ്? ഈ ഓമനമുഖം വ്യസനത്താൽ വാടിയിരിക്കുന്നതു അമ്മ എങ്ങിനെ കണ്ടുസഹിക്കും? മകളെ, എന്തായാലും എന്നോടു പറയാമല്ലോ. അമ്മയെ പിരിഞ്ഞു പോകേണ്ടിവരുമെന്നു ഓൎത്തിട്ടാണോ എന്റെമകൾ വ്യസനിക്കുന്നത്? സ്ത്രീകളായാൽ, എപ്പോ

ഴെങ്കിലും ഒരിക്കൽ അതു കൂടാതെ കഴിയുന്നതല്ലല്ലോ. ആദ്യത്തിൽ അതി കഠിനമായി തോന്നുമെങ്കിലും, കാലക്രമത്തിൽ അതു സഹിക്കത്തക്കതായിത്തീരും. നിന്റെ അച്ഛൻ ഇപ്പോൾ ഉണ്ടായിരുന്നുവെങ്കിൽ മേവാർരാജാവിനെ ജാമാതാവായി ലഭിച്ചതിൽ എത്രയധികം സന്തോഷിക്കുമായിരുന്നു. അതിന്നു നാം ഭാഗ്യം ചെയ്തില്ല. എന്റെ മകൾ അതു വിചാരിച്ചു വ്യസനിക്കരുത്.' എന്നു പറഞ്ഞു.

മീരാബായിയുടെ രോദനം ശമിച്ചു. തന്റെ വ്യസനകാരണത്തെ അമ്മ തെറ്റിദ്ധരിച്ചിരിക്കുന്നുവെന്നു അവൾക്കു മനസ്സിലായി. തന്റെ ദുഃഖത്തിന്റെ യഥാർത്ഥ കാരണം അമ്മയെ ധരിപ്പിപ്പാൻ അവൾ സന്നദ്ധയായി.

'അമ്മേ, എനിക്കു വിവാഹം ആവശ്യമില്ല. മേവാർ രാജാവു രജപുത്രവീരന്മാരുടെ നേതാവും, യോഗ്യനുമാണെന്നിരിക്കിലും അദ്ദേഹത്തെ വിവാഹം ചെയ്വാൻ എന്റെ മനസ്സു അനുവദിക്കുന്നില്ല. ഞാൻ ഒരാളെ മനസാ ഭർത്താവായി വരിച്ചിരിക്കെ, അന്യനെ വിവാഹം ചെയ്യുന്നതു സതീധർമ്മത്തിന്നു വിരോധമല്ലേ? രജപുത്രസ്ത്രീകളുടെ പാതിവ്രത്യം സുപ്രസിദ്ധമാണല്ലോ. അതിന്നു ഞാൻ നിമിത്തം അപഖ്യാതി നേരിടുന്നതു കഷ്ടമാണ്. എന്റെ കുട്ടിക്കാലം മുതല്ക്കേ ഞാൻ ശ്രീകൃഷ്ണനെ ഭർത്താവായി സങ്കല്പിച്ച് വരിച്ചിരിക്കുന്ന വിവരം അമ്മക്കറിവുണ്ടല്ലോ. ഈ വാസ്തവം റാണാവിനെ അറിയിക്കുന്നതായാൽ അദ്ദേഹം ഒരിക്കലും എന്നെ വിവാഹം ചെയ്വാൻ ഒരുങ്ങുകയില്ല. പരകളത്രത്തെ യോഗ്യന്മാർ ആരെങ്കിലും ആഗ്രഹിക്കുന്ന

താണോ? അതുകൊണ്ട് എന്റെ അമ്മ ദയവുചെയ്ത് ഈ
വിവാഹസന്നാഹങ്ങൾ ഉടനടി ഉപേക്ഷിക്കേണം.'

പുത്രിയുടെ ശോകസൂചിതമായ വിനയവചസ്സു
കൾ രാജ്ഞിയെ അനുസരിപ്പിച്ചില്ല. വിവാഹം സമീപിച്ചി
രിക്കെ തന്റെ മകൾ ഈ വിധം ധൈൎയ്യം തുടങ്ങിയതോ
ൎത്ത് അവർ അപമാനഭയത്താൽ നടുങ്ങി. അവൾക്കു വ്യസ
നവും കോപവും ഒരുപോലെ ഉണ്ടായി. എന്തുചെയ്യേണ
മെന്നറിയാതെ അവർ കുറെ നേരം മൌനമവലംബിച്ചു.
മീരാബായിയെ ശാസിപ്പാൻ അവൾക്കിഷ്ടമില്ലായിരുന്നു.

'എന്റെ മീരെ, നിന്റെ വാക്കുകൾ എന്നെ എത്ര
യധികം വ്യസനിപ്പിക്കുന്നുവെന്നു നീ അറിയുന്നില്ല. നീ
പറയുന്നതിനെ ഞാൻ വിശ്വസിച്ചാലും ലോകം വിശ്വ
സിക്കയില്ല. കുട്ടിക്കാലത്തു അൎത്ഥമില്ലാതെ പലതും പ
റകയും, പ്രവൃത്തികൾ ചെയ്യുക സാധാരണമാണ്.
അതിനെ ബാല്യത്തോടൊപ്പം മറക്കയല്ലാതെ നിന്നെ
പ്പോലെ ആരും ദുൎവ്വാശി പിടിക്കാറില്ല. കേവലം ഒരു മ
നുഷ്യസ്ത്രീ സൎവ്വാന്തൎയ്യാമിയായ ശ്രീകൃഷ്ണനെ ഭൎത്താവായി
വരിച്ചിരിക്കുന്നുവെന്നു പറഞ്ഞാൽ ഇക്കാലത്തു പാമരജ
നങ്ങൾപോലും വിശ്വസിക്കയില്ല. എന്നിരിക്കെ, മഹാ
യോഗ്യനും, ലോകസ്വഭാവം ഗ്രഹിച്ചവനുമായ മേവാർ
രാജാവ് ഈ ഭ്രാന്തിനെ യഥാൎത്ഥമായി കരുതുമോ? എ
ന്റെ മകൾ ഇപ്രകാരമുള്ള വിഡ്ഢിത്തം വിട്ടുകളയുക.
ഞാൻ കുംഭാജിരാണാവിന്നു വാക്കുകൊടുത്തുകഴിഞ്ഞു. ഇ
നി വാക്കുമാറുന്നതു ഉചിതമല്ല. മാതാവിന്റെ വാഗ്ദാന

ത്തെ പൂൎത്തിയാക്കേണ്ടുന്ന കടമ പുത്രിക്കില്ലേ എന്നു നീ തന്നെ ആലോചിച്ചുനോക്കു. സ്വസുഖത്തെ ബലികഴിച്ചും മാതാപിതാക്കന്മാരെ അവമാനത്തിൽനിന്നും ആപൽക്കടത്തിൽനിന്നും ഉദ്ധരിക്കേണ്ട ബാദ്ധ്യത മക്കൾക്കുണ്ട്. ശ്രീരാമൻ തുടങ്ങിയ അവതാരപുരുഷന്മാർകൂടി പിതൃവാക്യപരിപാലനത്തിന്നുവേണ്ടി നിരവധികഷ്ടങ്ങൾ സഹിച്ചതായി നമ്മുടെ പുരാണങ്ങൾ ഘോഷിക്കുന്നു. എന്നു മാത്രമല്ല വാഗ്ദാനലംഘനക്കാരനെ റാണാ ക്ഷമിക്കുകയുമില്ല. അദ്ദേഹത്തിന്റെ വമ്പിച്ച സൈന്യത്തിന്റെ മുമ്പിൽ നമ്മുടെ ചെറുരാജ്യം ഭസ്മീഭവിക്കും. ഈവക നാശങ്ങളും അവമാനങ്ങളും നീ നിമിത്തം വരുന്നതും ശ്രേയസ്സാണോ? നീ ഇനിയും ഈ ദുൎവ്വാശിതന്നെ തുടരുകയാണെങ്കിൽ ഈ അവമാനം സഹിപ്പാൻ ഞാൻ ജീവിച്ചിരിക്കുകയില്ല. ഞാൻ ജീവത്യാഗംചെയ്യുവാൻ സന്നദ്ധയാണ്. മാതാവിന്റേയും മാതൃഭൂമിയുടെയും നാശത്തിന്നു നീ കാരണമായിത്തീരും. നീ ഇപ്പോൾ കുട്ടിയല്ല. ഈ സംഗതികളെല്ലാം ആലോചിച്ചറിയാനുള്ള പ്രായം നിനക്കായിരിക്കുന്നു. അതൊന്നുമില്ലെങ്കിലും, നിന്നെ പ്രസവിച്ചുവളൎത്തിയ മാതാവ് നിന്റെ ശ്രേയസ്സിന്നല്ലാതെ യത്നിക്കാനിടയില്ലെന്നുമാത്രം ഓൎത്താലുംമതി. അതുകൊണ്ടു മേലിൽ യാതൊരു വിപരീതവാക്കോ, ഭാവമോ കൂടാതെ സസന്തോഷം വിവാഹത്തിന്നൊരുങ്ങു. പ്രതികൂലഭാവം വല്ലതും കണ്ടാൽപിന്നെ ഈ അമ്മ ജീവിച്ചിരിക്കുകയില്ലെന്നുകൂടി ഉറപ്പിച്ചുപറയുന്നു.'

ഇത്രയും പറഞ്ഞു രാജ്ഞി കോപത്തോടെ അവിടെ നിന്നും പോയി. അമ്മയുടെ വാക്കുകൾ മീരാബായിയുടെ ലോലഹൃദയത്തിൽ ബലമായി തറച്ചു. ഇഹലോകത്തിൽ തനിക്കു ഏകാധാരമായിരിക്കുന്ന സ്വന്തം മാതാവുതന്നെ ഇപ്രകാരം ശാസിക്കുവാൻ ഒരുങ്ങിയതിൽ ആ സാധുവായ കന്യക അത്യന്തം വിവശയായിത്തീൎന്നു. തന്റെ നിസ്സഹായസ്ഥിതി ഓൎത്ത് അവൾ നടുങ്ങി. പാതിവ്രത്യഭംഗം ഭയന്ന് വിവാഹത്തെ തടുത്താൽ അമ്മ ജീവത്യാഗം ചെയ്യുമെന്ന തീൎച്ചയാണ്. സ്വന്തമനസ്സാലെ വിവാഹത്തിന്നനുകൂലിപ്പാനും ധൈൎയ്യം തോന്നുന്നില്ല. ഇങ്ങിനെ ഇരുവശവും കത്തുന്ന തീക്കൊള്ളിയുടെ നടുവിലകപ്പെട്ട ഉറുമ്പെന്നപോലെ അവൾ കുഴങ്ങിവശായി. ഒടുവിൽ സംശയനിവൃത്തിക്കായി ശ്രീകൃഷ്ണഭഗവാനെത്തന്നെ ശരണംപ്രാപിപ്പാൻ അവൾ നിശ്ചയിച്ചു. തന്റെ സൎവ്വവിധ സംശയങ്ങളെയും തീൎത്തുതരേണമെ എന്നു ഉള്ളഴിഞ്ഞു കരഞ്ഞു പ്രാൎത്ഥിച്ചുംകൊണ്ടു അവൾ ശ്രീകൃഷ്ണവിഗ്രഹത്തിന്നു മുമ്പാകെ സാഷ്ടാംഗം നമസ്കരിച്ചു. എന്തുചെയ്താൽ ന്യായമായിരിക്കുമോ, യാതൊന്നു പശ്ചാത്താപത്തിന്നിടവരുത്താതെ തന്നെ കാത്തുരക്ഷിക്കുമോ, താൻമൂലം യാതൊരു നാശത്തിന്നും ഇടവരാത്തതേതോ, അത്തരത്തിലുള്ള ദൃഢബുദ്ധി തനിക്കു നൽകുവാനായി മീരാബായി ഹൃദയപൂൎവ്വം ഭഗവാനെ പ്രാൎത്ഥിച്ചു.

മീരാബായിക്ക് താൻ എത്രനേരം അങ്ങിനെ കിടന്നുവെന്നു ഓൎമ്മയില്ല. ദേഹവും മനസ്സും ഒരുപോലെ തള

ന്നിരിക്കയാലും, ഇടവിടാതെയുള്ള അശ്രുപാതത്താലും ക്ഷീണിതയായി അവൾ ഒന്നു മയങ്ങിപ്പോയി. തൽസമയം തന്റെ മുമ്പിലിരിക്കുന്ന ശ്രീകൃഷ്ണവിഗ്രഹം അല്പാല്പമായി വളൎന്ന് ഒടുവിൽ ഒരു സാധാരണപുരുഷന്റെ വലുപ്പത്തിലായതായി അവൾ കണ്ടു. എന്നു മാത്രമല്ല, കൃഷ്ണൻ എഴുന്നേററുവന്നു തന്നെ പിടിച്ചെഴുന്നേല്പിച്ച് മടിയിലിരുത്തി ലാളിക്കുന്നതായും അവൾക്കുതോന്നി.

'പ്രിയ മീരെ, എന്തൊരു കിടപ്പാണിത്? ഞാനിരിക്കെ ഭവതി എന്തിനു വ്യസനിക്കുന്നു? ഭവതി വ്യസനിക്കുന്നതുകണ്ടു സഹിപ്പാൻ ഞാൻ ശക്തനാണോ? കാൎയ്യം എന്തായാലും ഞാൻ സാധിപ്പിച്ചുതരാമല്ലോ. ഒട്ടും മടിക്കാതെ വ്യസനകാരണമെന്താണെന്നു പറയൂ.' എന്നിങ്ങിനെയുള്ള സ്നേഹമസൃണമായ ശ്രീകൃഷ്ണവാക്കുകളും അവൾ കേട്ടു.

ശ്രീകൃഷ്ണഗാത്രസ്പൎശത്താലും, അദ്ദേഹത്തിന്റെ പ്രേമസൂചകങ്ങളായ വാക്കുകളാലും പുളകിതഗാത്രയായ മീരാബായി സ്വപ്നത്തിലെന്നവണ്ണം സംസാരിച്ചുതുടങ്ങി.

'പ്രഭോ, എന്റെ ജീവിതസർവ്വസ്വമെ, കൃഷ്ണാ, എല്ലാം അറിഞ്ഞിരുന്നിട്ടും ഒന്നും അറിയാത്തഭാവത്തിൽ എന്നോടു ഇങ്ങിനെ ചോദിക്കുന്നതു ന്യായമാണോ? ഈ കപടനാട്യത്താൽ ഭവാൻ ഈ സാധുവിനെ വഞ്ചിക്കുകയാണോ? അതിബാല്യത്തിൽ (ഭവാന്റെ പ്രേരണയാലായിരിക്കാം) ഞാൻ ഭവാനെ ഭൎത്താവായി വരിച്ചതും, എന്റെ ത്രിവിധകരണങ്ങളെയും ഭവാങ്കൽ സമൎപ്പിച്ചതും,

അന്നുമുതൽ ഇന്നുവരെ അനന്യശരണയായ ഞാൻ ഭവാനെ ഏകാവലംബമായി കരുതി വിശ്വസിച്ചുപോരുന്നതും സർവ്വാന്തര്യാമിയായ ഭവാനു അറിവുള്ളതാണല്ലോ. ഇപ്പോഴാകട്ടെ, അമ്മ എന്നെ ശാല്വപുരുഷനു വിവാഹം ചെയ്തുകൊടുപ്പാൻ നിശ്ചയിച്ചിരിക്കുന്നു. ആ വിവാഹത്തിന്നു ഞാൻ അനുകൂലിച്ചില്ലെങ്കിൽ താൻ ജീവത്യാഗം ചെയ്യുന്നതാണെന്നും അമ്മ തീർച്ചപറയുന്നു. എന്റെ മനസ്സാക്ഷി എന്നോടുപദേശിക്കുന്നതോ സർവ്വവും ത്യജിച്ചും സ്വധർമ്മമായ പാതിവ്രത്യത്തെ രക്ഷിക്കേണമെന്നാണ്. അമ്മയുടെ നാശവും പാതിവ്രത്യഭംഗവും കൂടാതെ കഴിപ്പാനുള്ള ഒരു ഉത്തമമാർഗ്ഗം കാണാതെ എന്റെ മനസ്സു വല്ലാതെ കഷ്ടപ്പെടുന്നു. ഈ "ധർമ്മസങ്കട"ത്തിൽനിന്നും എന്നെ കരയേറ്റുവാൻ ഭവാനല്ലാതെ മറ്റാരുംതന്നെയില്ല. ഞാൻ എന്തുചെയ്യേണമെന്നു ഉപദേശിക്കുക.'

'ഇതിൽ വ്യസനത്തിന്നവകാശമെന്താണ്? സസന്തോഷം വിവാഹത്തിന്നൊരുങ്ങു.'

"ഹാ, കൃഷ്ണാ, എന്റെ മനോവേദന ഭവാൻ അറിയുന്നില്ലെന്നോ? ഇത്ര നിർദ്ദയമായി എന്നോടു സംസാരിക്കുന്നുവല്ലോ."

'പ്രിയമിത്രെ, ഭവതിക്കു പ്രായവും, ലോകപരിചയവും കുറവായതുകൊണ്ടാണ് ഈവക സംശയങ്ങളെല്ലാം തോന്നുന്നതു്. ഇതുകൊണ്ടു ബുദ്ധി ഭ്രമിക്കരുത്. മാതാവിന്റെ വാക്കു തെററിനടക്കുന്ന മക്കൾക്ക് ഗതിയില്ല. എന്നിരിക്കെ, അമ്മയുടെ ജീവത്യാഗത്തിന്നുകൂടി കാരണമാ

യിത്തീൎന്നാൽ പിന്നെ പറയേണ്ടതുണ്ടോ? അമ്മയച്ഛന്മാർ
ഇഹലോകത്തിലെ പ്രത്യക്ഷദൈവങ്ങളാണ്. 'മാതൃദേ
വോ ഭവ', 'പിതൃദേവോഭവ' എന്നിങ്ങിനെ വേദം ഉദ്ഘോ
ഷിക്കുന്നതു പ്രസ്തുത തത്വത്തെ അടിസ്ഥാനപ്പെടുത്തിയാ
കുന്നു. മക്കൾക്ക് അഹിതമായ കാൎയ്യങ്ങൾ അവർ ഒരിക്ക
ലും പറയുകയോ പ്രവൎത്തിക്കുകയോ ചെയ്യുന്നതല്ല. അതു
കൊണ്ട് ഭവതി............'

'ഹാ, കൃഷ്ണാ, ഭവാനും പറയുന്നതു ഞാൻ അന്യപു
രുഷനെ വിവാഹം ചെയ്യേണമെന്നു തന്നെയാണോ? ഭഗ
വാനെ, ഇനി ഞാൻ എന്തുചെയ്യട്ടെ! ഓൎമ്മവെച്ചതുമുതൽ
ഏകാവലംബമായി കരുതി ആരാധിച്ചുവന്ന ഭവാൻത
ന്നെ എന്നെ ത്യജിക്കാനൊരുങ്ങിയാൽ ഈ അഗതിക്കു
രക്ഷയെവിടെ?

'പ്രിയസഖീ, ഇങ്ങിനെ പരിഭ്രമിക്കുകയും വ്യസനി
ക്കുകയും ചെയ്യരുതെ! ഞാൻ ഭവതിയെ ഉപേക്ഷിക്കുക
സംഭാവ്യമാണോ? നാം തമ്മിൽ വേർപിരിയാതെ എന്നെ
ന്നും ഒന്നായി ജീവിക്കാനുള്ള മാൎഗ്ഗമാണ് ഞാൻ പറഞ്ഞും
കൊണ്ടുവരുന്നതു്. മുഴുവൻ കേൾക്കുന്നതിന്നു മുമ്പായി
കിടന്നു പിടയുന്നതെന്തിനാണ്? സമാധാനത്തോടെ കേ
ൾക്കു. എന്നെ മനസാ ഭൎത്താവായി വരിച്ചതുനിമിത്തം
അന്യപുരുഷനധീനയാവുന്നതു സതീധൎമ്മമല്ലെന്നാണ
ല്ലോ ഭവതി സംശയിക്കുന്നതു്. ദേഹം അന്യപുരുഷന്ന
ധീനമാവുന്നതുകൊണ്ട് മനസ്സിന്നു അസ്വതന്ത്രത വരാൻ
ഒരിക്കലും കാരണമില്ല. ഭൎത്താവിനെ ഇഹലോകദൈവമാ

യി കരുതി അദ്ദേഹത്തിന്റെ ആജ്ഞകൾക്കു വശംവദയായി ഗൃഹസ്ഥാശ്രമധർമ്മം പരിപാലിക്കുകയും, ഭഗവാനെ പരമപൂരുഷനായി സങ്കല്പിച്ച് മനസ്സിനെ ഭഗവദധീനപ്പെടുത്തി സ്വപ്നലോകത്തിൽ ആനന്ദിക്കുകയും ഒരുമിച്ചു ചെയ്യാവുന്നതാണ്. ഈ വസ്തുത ധരിച്ചാൽ പിന്നീട് പരിഭ്രമത്തിന്നവകാശമില്ല. ഇതുകൊണ്ട് സതീധർമ്മത്തിന്നു ഹാനിയും വരുന്നതല്ല. 'ഒരു കൈ കുടുംബകാര്യങ്ങൾ ചെയ്യുമ്പോൾ, മറ്റേ കൈ ഈശ്വരപാദത്തെ മുറുകെ പിടിച്ചിരിക്കേണ'മെന്നാണ് ആപ്തവാക്യം. താൻ ത്രിവിധകരണങ്ങളാൽ ചെയ്യുന്ന എല്ലാ കർമ്മങ്ങളും ഈശ്വരങ്കൽ സമർപ്പിച്ച് നിഷ്കാമിയായിരിപ്പാൻ ശ്രമിക്കുക. ഭർത്താവിനെ ഈശ്വരന്റെ പ്രതിബിംബമായി കരുതി അനുസരിക്കുക. ഞാൻ എന്നും ഭവതിയുടെ കൂടെത്തന്നെ ഉണ്ടായിരിക്കും. സ്വഹൃദയത്തിൽ സദാ അധിവസിക്കുന്ന ഈശ്വരനെ ദൂരീകരിപ്പാനോ, വേർപിരിപ്പാനോ യാതൊരു കർമ്മത്തിന്നും ശക്തിയില്ലെന്നു ഭവതി ധരിക്കേണ്ടതാണ്. ദൃഢഭക്തി വളരുന്നതുവരെ ഇത്തരം സംശയങ്ങൾ തോന്നുന്നതു സാധാരണമാണ്. ഭവതി ഇക്കാര്യത്തിൽ യാതൊന്നും പരിഭ്രമിക്കേണ്ടതില്ല. പാതിവ്രത്യഭംഗം വന്നേക്കുമെന്നും സംശയിക്കേണ്ട. എന്നു മാത്രമല്ല കുംഭാജിയും എന്റെ ഭക്തനാണ്. അതുകൊണ്ട് ഒട്ടും പരിഭ്രമിക്കാതെ എന്റെ വാക്കിനെ വിശ്വസിച്ച് വിവാഹത്തിന്നനുകൂലിക്കുക. ഭർത്തൃഗൃഹത്തിലേക്കു പോവാനും വൈമനസ്യം പ്രദർശിപ്പിക്കരുത്. എന്നിൽ നിശ്ചലമായ ഭക്തിയുള്ളവരെ സ്ഥലകാലാദികൾ ബാധിക്കുകയില്ല.

ധൈൎയ്യമവലംബിക്കൂ. ഭവതി എവിടെ ആയിരുന്നാലും ഭവതിയുടെ രക്ഷയിൽ ജാഗരൂകനായി ഞാൻ സദാ ഒരുമിച്ചുതന്നെ ഉണ്ടായിരിക്കും. അമ്മയെ വ്യസനിപ്പിക്കാതെ സസന്തോഷം വിവാഹത്തിന്നനുകൂലിക്കുക!'

മീരാബായി പെട്ടെന്നുണൎന്നു. താൻ കണ്ടതും കേട്ടതും സ്വപ്നമോ യഥാൎത്ഥമോ, അതോ തന്റെ മനസ്സിൽ പൂൎവ്വവാസനാബലത്താലുത്ഭവിച്ച ചോദ്യോത്തരങ്ങളോ എന്നു തീൎച്ചയാക്കുവാൻ അവൾ ശക്തയായില്ല. എന്തായാലും, തനിക്കു ലഭിച്ച ദിവ്യോപദേശങ്ങളെ ശ്രീകൃഷ്ണവാക്യങ്ങളായിതന്നെ കരുതി തദനുസരണം ജീവിതം നയിപ്പാൻ അവൾ നിശ്ചയിച്ചു. തന്റെ മുമ്പിൽ മന്ദസ്മേരവദനനായി സ്ഥിതിചെയ്യുന്ന കൃഷ്ണവിഗ്രഹത്തിനെ വന്ദിച്ച്

* "ത്വയാ ഹൃഷീകേശ ഹൃദിസ്ഥിതേന
യഥാ നിയുക്തോസ്മി തഥാ കരോമി"

എന്നിങ്ങിനെ മീരാബായി ശപഥംചെയ്തു.

അന്നുമുതൽ മീരാബായി വിവാഹത്തിന്നു വിരോധം ഭാവിക്കാതായി. എന്നാൽ, അനുകൂലഭാവവും അവളിൽ കണ്ടിരുന്നില്ല. പുത്രിയുടെ ഭാവഭേദം കണ്ടു രാജ്ഞി അത്യധികം സന്തോഷിച്ചു. തന്റെ സൂത്രപ്രയോഗം ഫലിച്ചുവെന്നു കരുതി അവർ തൃപ്തിപ്പെടുകയും ചെയ്തു.

---

* അല്ലയോ ഹൃഷീകേശ! ഹൃദയത്തിൽ സ്ഥിതനായിരിക്കുന്ന അങ്ങയാൽ എപ്രകാരമെല്ലാം നിയോഗിക്കപ്പെടുന്നുവോ ഞാൻ അപ്രകാരമെല്ലാം പ്രവൎത്തിക്കുന്നു.

# അദ്ധ്യായം 6.

മീരാബായിയുടെ വിവാഹം വളരെ ഘോഷമായി കഴിഞ്ഞുകൂടി. കുംഭാജിറാണായോടൊപ്പം വന്നിരുന്ന സാമന്തരാജാക്കന്മാർ ഓരോരുത്തരായി യാത്രപറഞ്ഞു പിരിഞ്ഞു. ഏതാനും ദിവസങ്ങൾ കഴിഞ്ഞു് കുംഭാജിറാണാ തന്റെ നവവധുവായ പത്നിയൊരുമിച്ചു് സ്വരാജ്യത്തിലേക്കു പുറപ്പെട്ടു. മാതാവിനോടും സഖിമാരോടും യാത്രാവാദം വാങ്ങി മീരാബായി ഭർത്താവൊരുമിച്ചു പല്ലക്കിൽ കയറി യാത്രയായി. തന്റെ പ്രാണസഖാവായ ശ്രീകൃഷ്ണവിഗ്രഹത്തെ ആ സമയത്തും മീര വിട്ടുപിരിഞ്ഞില്ല. മേവാർ രാജധാനിയിൽ എത്തിയ ഉടനെ തന്റെ അന്തഃപുരത്തിന്നകത്തുള്ള ഒരു ചെറിയ സ്ഥലം അതിഭംഗിയായി അലങ്കരിച്ചു് അതിൽ ശ്രീകൃഷ്ണവിഗ്രഹത്തെ സ്ഥാപിച്ചു. അല്പദിവസങ്ങൾക്കകം മീരാബായിയുടെ ആഗ്രഹപ്രകാരം കുംഭാജിറാണാ, അന്തഃപുരത്തിന്നടുത്തായി ഒരു ചെറിയ ശ്രീകൃഷ്ണക്ഷേത്രം പണിചെയ്യിക്കുകയും, അതിൽ സാഘോഷം കൃഷ്ണപ്രതിഷ്ഠയും മററും നടത്തുകയും ചെയ്തു. പുറമെ പോകാതെ അന്തഃപുരത്തിന്നകത്തുനിന്നു നേരേ കൃഷ്ണക്ഷേത്രത്തിലേക്കു പ്രവേശിക്കത്തക്ക നിലയിലായിരുന്നു ക്ഷേത്രത്തിന്റെ സ്ഥിതി. റാണാ, തന്റെ പ്രിയപത്നിയായ മീരാബായി ഒരുമിച്ചു് ദിവസംതോറും ആ ക്ഷേത്രത്തിൽ ചെന്നു് പൂജാദികൾ നടത്തിവന്നു. കുംഭാജിയാൽ നിർമ്മിക്കപ്പെട്ട ശ്രീകൃഷ്ണപരമായ ഗാനങ്ങളെ പൂജാസമയ

ങ്ങളിൽ അവർ രണ്ടുപേരും ഒന്നായി പാടുക പതിവായിരുന്നു. ഭർത്താവു രാജ്യകാര്യങ്ങളിൽ പ്രവേശിച്ചിരിക്കുന്ന സമയമത്രയും മീരാബായി ശ്രീകൃഷ്ണക്ഷേത്രത്തിലിരുന്നുതന്നെ കാലം കഴിച്ചു. ഭർത്താവിന്റെ കൃഷ്ണഭക്തി മീരയെ അതിയായി സന്തോഷിപ്പിച്ചു.

ക്ഷേത്രം അന്തഃപുരാങ്കണത്തിന്നകത്തായിരുന്നെങ്കിലും പൂജാസമയങ്ങളിൽ അനാവധി ജനങ്ങൾ അവിടെ വന്നു ചേരാറുണ്ടായിരുന്നു. ക്രമേണ ഈ ക്ഷേത്രത്തിന്റെ ഖ്യാതി ലോകമെങ്ങും പരന്നു. മേവാറിലെ കൃഷ്ണക്ഷേത്രവും, മീരാബായിയുടെ കൃഷ്ണഭക്തിയും പരദേശവാസികളെക്കൂടെ അങ്ങോട്ടാകർഷിച്ചുതുടങ്ങി. ഭക്തന്മാരായ സന്ന്യാസികളും, ഗോസായികളും സ്ത്രീപുരുഷന്മാരും കൂടാതെ മേവാറിൽ വന്നുചേർന്നു. ഈശ്വരദർശനാർത്ഥം വരുന്നവരെയെല്ലാം ലോഭം കൂടാതെ ആദരിച്ചു സൽക്കരിക്കേണമെന്നു കുംഭാജിറാണാ പ്രത്യേകം നിഷ്കർഷിച്ചിട്ടുണ്ടായിരുന്നു. സന്ധ്യാസമയങ്ങളിലെ വാദ്യഘോഷങ്ങളും നൃത്തഗീതങ്ങളും മേവാർ രാജ്യമെങ്ങും മാറ്റൊലിക്കൊണ്ടു. അവിടെ പാട്ടും ഭജനയും ഒഴിഞ്ഞ സമയം ഇല്ലെന്നായി. ഹരിനാമശ്രവണമാത്രത്താൽ മീരബായി കോൾമയിർക്കൊള്ളുകയും, ആനന്ദാശ്രുക്കൾ വർഷിക്കുകയും ചെയ്തുവന്നു. ആ സന്ദർഭങ്ങളിൽ മീരാബായി താൻ രാജ്ഞിയാണെന്ന ഭാവം ലേശംപോലുമില്ലാതെ ഭക്തന്മാരോടൊപ്പം ആനന്ദാതിരേകത്താൽ മതിമറന്നു ഗാനംചെയ്യുക പതിവായിരുന്നു. ഇങ്ങിനെ അന്യചിന്തയില്ലാതെ സദാ ശ്രീകൃഷ്ണഭക്തിയിൽ ലയിച്ചുതന്നെ അവർ കാലം കഴിച്ചു.

അവതാരപുരുഷന്മാരെപ്പോലും അപവാദഭാരം ചുമത്തിവലയ്ക്കുന്ന വിഷമദൃഷ്ടിയുമായ ഈ ലോകം മീരാബായിയെ മാത്രം വെറുതെ വിടുന്നതാണോ? വിശേഷിച്ച്, കുംഭാജിറാണാവിന്റെ മററു ഭാര്യമാരും മീരാബായിയുടെ സപത്നിമാരുമായ രാജ്ഞിമാർ അത്യധികം അസൂയാലുക്കളായി ദേവിയെ കുററപ്പെടുത്തുവാൻ തരംനോക്കിയിരിക്കുകയായിരുന്നു. കുംഭാജിറാണാ അധികസമയവും മീരയോന്നിച്ചിരിക്കുന്നതും, മീരയുടെ ഇഷ്ടങ്ങളെ അപ്പഴപ്പോൾ നിറവേററുന്നതും അവരുടെ അസൂയയെ പതിന്മടങ്ങു വർദ്ധിപ്പിച്ചു. അന്തഃപുരത്തിനുള്ളിൽ അന്യപുരുഷദർശനംകൂടാതെ അടങ്ങിയിരിക്കേണ്ടുന്ന രാജസ്ത്രീ പരസ്യമായി നാടോടികളായ ഗോസായിമാരോടൊപ്പം ആടുകയും പാടുകയും ചെയ്യുന്നതു നിന്ദ്യമായും അവമാനകരവും, ശിക്ഷാർഹവുമാണെന്ന അവർ ധാരാളം പുറമെ പ്രസ്താവിച്ചുതുടങ്ങി. കുലസ്ത്രീകൾക്കു യോജിക്കാത്ത പരപുരുഷപരിചയനിമിത്തം മീരാബായി അപഹാസ്യയായിത്തീരുന്നതാണെന്നും, അവരെ നിയന്ത്രിക്കാത്തപക്ഷം റാണാ പശ്ചാത്തപിക്കേണ്ടിവരുമെന്നും രാജ്ഞിമാർ റാണാ കേൾക്കത്തക്കവിധത്തിൽ പറഞ്ഞുതുടങ്ങി. എന്നാൽ, മീരാബായിയിൽ ദൃഢവിശ്വാസമുണ്ടായിരുന്ന റാണാ അതൊന്നും വകവെച്ചില്ല. രാജധാനിയിൽ തന്നെപ്പററി പലരും പലവിധത്തിലുള്ള അപവാദങ്ങളും പറയുന്നതെല്ലാം മീരയും അറിയാതിരുന്നില്ല. പക്ഷെ, ഭർത്താവിന്റെ അനുകൂലഭാവം അവരുടെ സകലവിധ ദുഷ്പ്രസ്താവങ്ങളെയും അഗണ്യമാക്കാൻ പര്യാപ്തമായിരുന്നു. കുംഭാജിയുടെ സഹോദരിയായ രുക്മിണിദേ

വി മാത്രം മീരാബായിയുടെ യഥാൎത്ഥഭക്തി കണ്ടറിഞ്ഞു്, മീരയെ ആത്മാൎത്ഥമായി സ്നേഹിക്കുകയും, അവരെ കുററപ്പെടുത്തുന്നവരെ ശാസിച്ചമൎത്തുകയും ചെയ്തുവന്നു. ഏതാനും വത്സരങ്ങൾ ഈ നിലയിൽ കഴിഞ്ഞുപോയി.

# അദ്ധ്യായം 7.

കൊല്ലത്തിൽ ചില പ്രത്യേകദിവസങ്ങളെ നാം വ്രതോപവാസാദികൾക്കും, ഉത്സവാഘോഷങ്ങൾക്കുമായി ചെലവഴിക്കുവാൻ നമ്മുടെ പൂൎവ്വികന്മാർ നിശ്ചയിച്ചിരിക്കുന്നതു വെറും വിനോദാൎത്ഥമല്ലെന്നു അല്പം ആലോചിച്ചാലറിയാവുന്നതാണ്. ഈശ്വരനിൽ തീവ്രഭക്തിയുള്ളവരുടെ മനസ്സ് സദാ അവിടെത്തന്നെ ഉറച്ചിരിക്കുമെങ്കിലും, സാധാരണജനങ്ങൾക്കു അതു തീരെ സാദ്ധ്യമല്ല. ലോകജീവിതത്തിലുള്ള കഷ്ടാനുഭവങ്ങളിൽ മുഴുകി, സ്വോദരപൂരണത്തിനും സ്വകുടുംബാംഗങ്ങളുടെ സംരക്ഷണത്തിനുമായി രാവും പകലും ഒരുപോലെ ധനസമ്പാദനാൎത്ഥം കഷ്ടപ്പെടുന്നവൎക്ക ഈശ്വരചിന്തക്കു സമയം ലഭിച്ചില്ലെന്നുതന്നെ വന്നേക്കാം. അത്തരക്കാൎക്ക ഏതാനും ചില പ്രത്യേകദിവസങ്ങളിലെങ്കിലും മനസ്സിനെ ലൌകികവിഷയങ്ങളിൽനിന്നു പിന്തിരിച്ച് ഈശ്വരോന്മുഖമാക്കിത്തീൎക്കാൻ സന്ദൎഭം നൽകുകയാണ് ഉത്സവാദികളുടെ മുഖ്യോദ്ദേശം. ഉപവാസാദികളാൽ ദേഹവും, ക്ഷേത്രവാസത്താലും സജ്ജനസംസൎഗ്ഗത്താലും മനസ്സും പരിശുദ്ധമായിത്തീരുമെ

ന്നു കരുതിയാണു് നമ്മുടെ പൂർവ്വന്മാർ അവയെ മതത്തോടു നിർബ്ബന്ധമായി ഘടിപ്പിച്ചിരിക്കുന്നതു്.

മേവാർ രാജാക്കന്മാരുടെ കുലദൈവം ശിവനായിരുന്നു (ഏകലിംഗ്ജി)എങ്കിലും, കുംഭാജിറാണാ വലിയ കൃഷ്ണഭക്തനായിരുന്നതുകൊണ്ടു് 'ഗോകുലാഷ്ടമി' മുതലായവ സാമ്രാജ്യത്തിൽ സവിശേഷം ആഘോഷിക്കുക പതിവായിരുന്നു. അതനുസരിച്ചു് അക്കൊല്ലത്തെ ഉത്സവത്തിനും വേഗത്തിൽ ഒരുക്കങ്ങൾ തുടങ്ങി. ഗോകുലാഷ്ടമിക്കു പത്തുദിവസം മുമ്പായിത്തന്നെ നഗരം മുഴുവൻ അലങ്കരിച്ചുകഴിഞ്ഞു. സകല കൃഷ്ണക്ഷേത്രങ്ങളിലും വിശേഷപൂജാദികർമ്മങ്ങൾ ഏർപ്പാടും ചെയ്തു. മീരാബായിയുടെ കൃഷ്ണക്ഷേത്രം സാക്ഷാൽ വൈകുണ്ഠമെന്നു തോന്നത്തക്കവിധം ശോഭിച്ചു. ദിക്കുകളിൽനിന്നും വന്നുചേർന്ന ഭക്തജനങ്ങളുടെ ഹരിനാമകീർത്തനം കാററിൽ അലച്ചുതുടങ്ങി.

മീരാബായിക്കു് അന്നു ശുദ്ധോപവാസമായിരുന്നതിനാൽ പുലരുംമുമ്പുതന്നെ സ്നാനാദികർമ്മം ചെയ്തു് ആ പവിത്രഹൃദയ ശ്രീകൃഷ്ണക്ഷേത്രത്തിൽ എത്തി. റാണാ, പ്രത്യേക പൂജാദികർമ്മങ്ങളും മററും ഏർപ്പാടു ചെയ്തിരുന്നതു കൂടാതെ അവിടെ വന്നുകൂടിയിരുന്ന ഭക്തന്മാരുടെ വകയായും പൂജകളും വഴിപാടുകളും അന്നു ധാരാളം ഉണ്ടായിരുന്നു. മീരാബായി പകൽ മുഴുവനും ജപവും പൂജയും ഭജനവുമായി ക്ഷേത്രത്തിൽതന്നെ കഴിച്ചു. സന്ധ്യാസമയത്തുള്ള ദീപാരാധനയ്ക്കു കുംഭാജിറാണാവും വന്നിരുന്നു. പൂ

ജയും നിവേദ്യങ്ങളും പ്രസാദവിതരണവും കഴിഞ്ഞശേഷം റാണാ രാജ്യസംബന്ധമായ ചില അടിയന്തരകാൎയ്യങ്ങൾക്കുവേണ്ടി അരമനയിലേക്കു പോയി. താൻ പിന്നീടു വന്നുകൊള്ളാമെന്നുപറഞ്ഞു് മീരാബായി ക്ഷേത്രത്തിൽതന്നെ നില്ക്കുകയും ചെയ്തു.

ക്ഷേത്രത്തിൽ വന്നുകൂടിയ സന്യാസിമാരിൽനിന്നു അല്പം ദൂരത്തുമാറി കാഷായവസ്ത്രധാരികളായ രണ്ടു സന്യാസിമാർ അവിടെ നടക്കുന്ന പൂജാദികളെ ഭക്ത്യാദരത്തോടെ ശ്രദ്ധിച്ചുംകൊണ്ടു നിന്നിരുന്നു. സാധാരണ സന്യാസിമാരിൽ കാണാത്തതായ ഒരു പ്രത്യേകത അവരിൽ പ്രത്യക്ഷമായി കാണ്മാനുണ്ടായിരുന്നു. വിശേഷിച്ചും, അവരിൽ പ്രായംകൂടിയ സന്യാസിയുടെ പ്രശാന്തഗംഭീരമായ മുഖഭാവവും വീരരസം ഉളവുന്ന നേത്രങ്ങളും അദ്ദേഹം ഒരു മഹാപുരുഷനാണെന്നു വിശദമാക്കിയിരുന്നു. മീരാബായി പൂജാദികൾ അവസാനിച്ചപ്പോൾ പതിവനുസരിച്ചു് ഓരോരുത്തരെയും വന്ദിച്ചുകൊണ്ടു മേല്പറഞ്ഞ ഭിക്ഷുക്കളുടെ അരികിലെത്തി. അവരുടെ അസാധാരണതേജസ്സുകണ്ടു ദേവി അത്ഭുതപ്പെട്ടു. അതിദിവ്യന്മാരെന്നു കരുതാവുന്ന ആ തപസ്വികൾ അന്നവിടെ വന്നെത്തിയതു തന്റെ ഭാഗ്യാതിരേകത്താലാണെന്നോൎത്തു മീര ഭക്തിപൂൎവ്വം അവരെ നമസ്കരിച്ചു് അവരുടെ അനുഗ്രഹത്തിന്നായി അഭ്യൎത്ഥിച്ചു. അവർ രണ്ടുപേരും സന്തോഷപൂൎവ്വം മീരാബായിയെ അനുഗ്രഹിച്ചശേഷം, അവരിൽ പ്രായംകൂടിയ ആൾ തന്റെ സഞ്ചിയിൽനിന്നും അതിവി

ശേഷമായ ഒരു മുത്തുമാല കയ്യിലെടുത്തു് 'ഈ മാല എന്റെ ഒരു ശിഷ്യൻ എനിക്കു തന്നതാണ്. സന്യാസിയായ എനിക്കു ഇതുകൊണ്ടു യാതൊരു പ്രയോജനവും ഇല്ലാത്തതിനാൽ ഞാൻ ഇതിനെ കൃഷ്ണാർപ്പണമായി ഇതാ ഭഗവതിയെ ഏല്പിക്കുന്നു. ദേവി ഇതിനെ സദയം സ്വീകരിച്ചു് ഭവതിക്കുചിതമായിത്തോന്നുന്ന ഭഗവൽക്കാര്യങ്ങൾക്കായി വിനിയോഗിക്കുവാൻ എന്റെ പ്രത്യേക അപേക്ഷയുണ്ടു്" എന്നുപറഞ്ഞു മീരാബായിയുടെ കയ്യിൽകൊടുത്തു.

മീരാബായി സാദരം തൊഴുതു് മുത്തുമാല വാങ്ങി. അവർ കാണെത്തന്നെ അതിനെ ഭക്തിപൂർവ്വം കൃഷ്ണവിഗ്രഹത്തിന്മേൽ അണിയിക്കുകയും ചെയ്തു. സന്യാസിമാർ കൃതാർത്ഥത പ്രദർശിപ്പിച്ചു് യാത്രപറഞ്ഞു പിരിഞ്ഞു. ഉത്സവം ശുഭമായി കഴിഞ്ഞുകൂടിയതുകൊണ്ടും, വിശിഷ്യ മഹാന്മാരായ സന്യാസിമാരുടെ അനുഗ്രഹം ലഭിച്ചതിനാലും ആനന്ദപരവശയായി മീരാബായി രാജധാനിയിലേക്കു മടങ്ങി. ദിവ്യന്മാരായ രണ്ടു അതിഥികൾ ക്ഷേത്രത്തിൽ വന്നിരുന്നതാകട്ടെ, അവർ മുത്തുമാല സ്വീകരിച്ചതാകട്ടെ റാണാവിനെ ധരിപ്പിപ്പാൻ സംഗതിവശാൽ മീരാബായിക്കു് അന്നു സമയം ലഭിക്കുകയുണ്ടായില്ല.

പിറെറ ദിവസം കുംഭാജിറാണാ രാജസഭയിലിരുന്നു രാജ്യകാര്യങ്ങൾ വിചാരണചെയ്തശേഷം സഭ പിരിച്ചയച്ചു. എന്നാൽ മററുള്ളവരെല്ലാം പിരിഞ്ഞുപോയിട്ടും സേനാപതി മാത്രം അവിടെത്തന്നെ നില്ക്കുന്നതുകണ്ടു റാണാ സേനാപതിയെ വിളിച്ചു് 'എന്നോടു വിശേഷിച്ചു വല്ലതും പറയേണ്ടതുണ്ടോ?" എന്നുചോദിച്ചു.

സേനാ:—മഹാരാജാവേ, വ്യസനത്തോടുകൂടിയാണെങ്കിലും എനിക്കു ഒരു കാൎയ്യം തിരുമനസ്സറിയിക്കേണ്ടിയിരിക്കുന്നു. നമ്മുടെ നാട്ടിന്നും മഹാരാജാവിന്നും അവമാനം നേരിട്ടിരിക്കുന്നു.

റാണാ:—എന്ത്! എന്താണ് പറയുന്നത്? നമുക്കെന്തു സംഭവിച്ചു? വിസ്തരിച്ചുപറയുക.

സേനാ:—പ്രഭോ, അന്യരാജ്യക്കാരും അന്യമതസ്ഥരുമായ രണ്ടുപേർ നമ്മുടെ കൃഷ്ണക്ഷേത്രത്തിൽ ഇന്നലെ പ്രവേശിക്കുകയുണ്ടായി.

റാണാ:—സേനാപതി, നിങ്ങൾ പറയുന്നതെന്താണെന്നു നല്ലവണ്ണം ആലോചിച്ചിട്ടുണ്ടോ? സൂക്ഷ്മമറിയാതെ വല്ലതും പറഞ്ഞാൽ ഭവിഷ്യത്ത് എന്തായിരിക്കുമെന്നു അറിയാമല്ലോ.

സേനാ:—മഹാരാജാവേ, ഞാൻ രജപുത്രവംശത്തിൽ ജനിച്ചവനാണ്. രജപുത്രൻ പ്രാണാപായംവരുന്ന ഘട്ടത്തിൽപോലും അസത്യം പറയുന്നതല്ലെന്നു അവിടേക്കറിയാമല്ലോ. ക്ഷേത്രത്തിൽ വന്നിരുന്നവർ അന്യമതസ്ഥരാണെന്നു നിശ്ചയമാണ്. എന്നു മാത്രമല്ല, അവർ അന്തഃപുരസ്ത്രീകളെ കാണുകയും സംസാരിക്കുകയും ചെയ്തിരിക്കുന്നു.

റാണാ ഇതുകേട്ടു നടുങ്ങിപ്പോയി. രജപുത്രർ തങ്ങളുടെ സ്ത്രീകളേയും അവരുടെ ചാരിത്രശുദ്ധിയേയും സ്വജീവനേക്കാൾ വിലമതിക്കുന്നവരാണെന്നതു ചരിത്രപ്രസിദ്ധമാണ്. അന്തഃപുരസ്ത്രീകൾക്കു അന്യപുരുഷദൎശനം

പോലും അവിഹിതമാണെന്നുള്ള പൂർവ്വാചാരത്തേയും അവർ കൃത്യമായി അനുസരിച്ചുവരാറുണ്ട്. അങ്ങിനെയിരിക്കെ, അന്യമതസ്ഥർ തന്റെ അന്തഃപുരത്തിൽ പ്രവേശിച്ച്, രാജമഹിഷികളെ കണ്ടതായി സേനാപതി പ്രസ്താവിച്ചപ്പോൾ കുംഭാജിറാണാവിന്നു താൻ നരകവേദന അനുഭവിക്കുന്നതായി തോന്നി. പല യുദ്ധരംഗങ്ങളിലും തന്നോടൊപ്പം ധീരതയോടെ പൊരുതി വിജയം നേടിയ സേനാപതി സൂക്ഷ്മമറിയാതെ ഇത്തരം കാര്യങ്ങൾ തന്നോടു പറയുവാൻ ഒരുങ്ങുകയില്ലെന്നു അദ്ദേഹം കരുതിയതിൽ തെററില്ല. കുടുംബകാര്യങ്ങൾ ആലോചിപ്പാൻ രാജസഭ ചേരുന്നതല്ലെന്നു കരുതി റാണാ സേനാപതിയേയും കൂട്ടി തന്റെ സ്വകാര്യമുറിയിൽ പ്രവേശിച്ചു.

റാണാ:—സേനാപതി, ഇനി കാര്യം വ്യക്തമായിപറയുക.

സേനാ:—മഹാപ്രഭോ, അവിടേയ്ക്ക് ഏററവും അഹിതമായ സംഗതി അറിയിക്കേണ്ടിവന്നതിൽ വ്യസനിക്കുന്നു. ഇന്നലെ ഉത്സവത്തിന്നുവന്ന രണ്ടു പുതിയ സന്ന്യാസികളെ അവിടുന്നു കാണുകയുണ്ടായോ?

റാണാ:—എത്രയോ സന്ന്യാസിമാർ അവിടെ വരാറുണ്ട്. വരുന്നവരെ യഥോചിതം സല്ക്കരിച്ചയക്കേണമെന്നു ഞാൻ മീരാബായിയെ ഏല്പിച്ചിട്ടുമുണ്ട്. വരുന്നവരെ ഒക്കെ ഞാൻ പ്രത്യേകം ശ്രദ്ധിക്കേണ്ട ആവശ്യം എന്താണെന്നു എനിക്കു മനസ്സിലാകുന്നില്ല.

സേനാ:—അവർ രണ്ടുപേരും നമ്മുടെ നാട്ടുകാരല്ല. പോകുന്ന സമയം അവർ മീരാബായി റാണിക്കു ഒരു രത്നമാല സമ്മാനിക്കുകയും ഉണ്ടായി.

‘അതുകൊണ്ടെന്താണ്?’ എന്നു റാണാ ചോദിച്ചെങ്കിലും അദ്ദേഹത്തിന്റെ മുഖം ചുവന്നിരുന്നു.

സേനാ:—ഇന്നലെ വന്ന സന്യാസിവേഷധാരികൾ രണ്ടുപേരും മുഹമ്മദീയരാണ്. അവരും സാധാരണക്കാരുമല്ല. ഒരാൾ ഡൽഹി പാദുഷാവായ അക്ബർ ചക്രവർത്തിയും, മറ്റേതു അബുൾഫാസലും ആണ്.

കംഭോജിറാണാ ഞെട്ടി എഴുന്നേറ്റു. ‘മുഹമ്മദീയർ നമ്മുടെ കൃഷ്ണക്ഷേത്രത്തിൽ പ്രവേശിച്ചുവെന്നോ നിങ്ങൾ പറയുന്നത്? അതറിഞ്ഞിട്ടും നിങ്ങൾ അവരെ വിട്ടയച്ചു അല്ലേ?’

സേനാ:—മഹാരാജാവേ, ക്ഷമിക്കണം. ഞാൻ എന്തു ചെയ്യട്ടെ. അവിടുത്തോടൊപ്പം ക്ഷേത്രത്തിൽ ഞാൻ വന്നിരുന്നസമയം അവരെ കാണുകയുണ്ടായി. എനിക്കു സംശയം തോന്നിയെങ്കിലും വാസ്തവമറിയാതെ വല്ലതും പ്രവർത്തിച്ചാൽ ഞാൻ അവിടുത്തെയും റാണിയുടെയും കോപത്തിനു പാത്രമാവുന്നതിനു പുറമെ, സാധുക്കളെ ഉപദ്രവിച്ച മഹാപാപവും എന്നിൽ വന്നു ചേരും. അതുവിചാരിച്ച് ഞാൻ അടങ്ങിയതാണ്.

റാണാ:—പിന്നീട് അവർ കപടസന്യാസികളാണെന്നു എങ്ങിനെ അറിഞ്ഞു? അറിഞ്ഞ ഉടനെയെങ്കിലും വേണ്ടതു പ്രവർത്തിക്കാമായിരുന്നില്ലേ?

സേനാ:—ആ സന്യാസികളെ പിന്തുടർന്ന്, അവരുടെ സംസാരത്തിൽനിന്നും അവർ ആരാണെന്നറിയുവാനായി ഞാൻ ചാരന്മാരെ അയച്ചിരുന്നു. അവർ വന്നു

പറഞ്ഞതിന്നു ശേഷമാണ് വിവരം അവിടത്തെ ഗ്രഹിപ്പിക്കാൻ ഒരുങ്ങിയതു്. ചാരന്മാർ തിരിച്ചെത്തുമ്പോഴേക്കും അവർ നമ്മുടെ രാജ്യാതിർത്തിക്കു പുറത്തതായതുകൊണ്ടു യാതൊന്നും പ്രവർത്തിപ്പാൻ കഴിഞ്ഞില്ല.

റാണാ:—അവരുടെ സംസാരവിഷയം എന്തെല്ലാമായിരുന്നു?

സേനാ:—അവിടത്തെ ധർമ്മപത്നിയും, ഞങ്ങളുടെ മാതാവുമായ മീരാബായിദേവിയുടെ ഭക്തിയേയും ഗാനത്തെയും അവർ വളരെ പ്രശംസിച്ചു പറഞ്ഞുപോലും. ഇത്തരത്തിലുള്ള ഒരു പത്നിയെ ലഭിച്ചതിനാൽ കുംഭാജി റാണാ അതിഭാഗ്യവാനാണെന്നും, കപടവേഷം ധരിച്ചെങ്കിലും ദേവിയെ കാണ്മാൻ സാധിച്ചതു തങ്ങളുടെ ഭാഗ്യമാണെന്നും അവർ പ്രസ്താവിച്ചതായി ചാരന്മാർ പറഞ്ഞു.

റാണാ:—എന്റെ അന്തഃപുരസ്ത്രീകളെപ്പറ്റി അന്യന്മാർ—അതും മുഹമ്മദന്മാർ—വർണ്ണിക്കുന്നതിനെ കേട്ടിട്ടും അവരെ തിരിച്ചുപോകുവാൻ നിങ്ങൾ അനുവദിച്ചു അല്ലേ?

സേനാ:—മഹാരാജാവേ, ക്ഷമിക്കണം. വിവരം അവിടത്തെ ധരിപ്പിച്ചു്, അനുവാദം വാങ്ങിയല്ലാതെ ഞാൻ എന്തുചെയ്യും? മഹാറാണിയുടെ പേരിനെ കളങ്കപ്പെടുത്തി പറയുന്നതിൽ എനിക്കു വളരെ സങ്കടമുണ്ടു്. എങ്കിലും ലോകാപവാദം പ്രബലപ്പെട്ടിരിക്കുന്നതിനാൽ......

റാണാ:—എന്ത്! എന്റെ പ്രജകൾതന്നെ എന്റെ പതിയെപ്പററി അപവാദം പറയുന്നുണ്ടെന്നോ? അതിന്ന കാരണമെന്താണ്?

സേനാ:—രാജവംശത്തിൽ ജനിച്ചു ഒരു സ്ത്രീ തനിക്കു സമന്മാരായ രാജാക്കന്മാരോടു ഇടപഴകുകയല്ലാതെ കേവലം തെണ്ടിനടക്കുന്ന ഭിക്ഷക്കാരോടും ഗോസായികളോടും ഒന്നിച്ച് ഗാനം ചെയ്യുന്നതും പെരുമാറുന്നതും ന്യായമല്ലെന്നും, ഈ നടവടിയിൽ എന്തോ തകരാറുണ്ടെന്നും, മഹാരാജാവിന്റെ ആനുകൂല്യമാണ് ഇതിന്നെല്ലാം കാരണമെന്നും പലരും പറയുന്നുണ്ട്. ഇവയെല്ലാം തീരെ അടിസ്ഥാനരഹിതമായിരിക്കാമെങ്കിലും.............

റാണാ:—മതി, നിൎത്തുക. ആരെപ്പററി ആരോടു പറയുന്നുവെന്നു നിങ്ങൾ ഓൎക്കുന്നില്ലെന്നു തോന്നുന്നു. ഇനി എന്റെ മുമ്പിൽ നില്ക്കരുത്. പൊയ്ക്കൊൾക.

സേനാ:—മഹാരാജാവേ, ഞാൻ.............

റാണാ:—പോകുന്നുവോ ഇല്ലെങ്കിൽ.........എന്നു പറഞ്ഞ് തന്റെ വാളിന്മേൽ കൈവെച്ചു. സമയം ശരിയല്ലെന്നറിഞ്ഞ് സേനാപതി തൊഴുതു പിന്മാറി.

സേനാപതി പുറത്തേക്കു കടന്ന് വാതിൽ അടച്ചു ഉടനെ 'ഹാ, മീരെ, ഭക്തശിരോമണിയായ പതിവ്രതയെന്നല്ലേ ഞാൻ ഭവതിയെ കരുതിയിരുന്നത്? നീ എന്നെ വഞ്ചിക്കുകയായിരുന്നുവോ? ഞാൻ ഇനി മനുഷ്യരുടെ മുഖത്തു നോക്കുന്നതെങ്ങിനെ? കഷ്ടം' എന്നിങ്ങിനെ ത

ന്നെ താൻ പറഞ്ഞുംകൊണ്ട് കുംഭാജിറാണാ കട്ടിലിന്മേൽ കമിഴ്ന്നു വീണു.

## അദ്ധ്യായം 8.

കുംഭാജിറാണാ രാജസദസ്സു പിരിഞ്ഞാലുടനെ നേരെ ക്ഷേത്രത്തിലേക്കു ചെല്ലുകയായിരുന്നു സാധാരണ പതിവ്. പ്രസ്തുത സംഭവം നടന്ന ദിവസം പതിവനുസരിച്ച് മീരാബായി വളരെനേരം ഭർത്താവിനെ പ്രതീക്ഷിച്ച് ക്ഷേത്രത്തിലിരുന്നിട്ടും അദ്ദേഹം വന്നുകാണായ്കയാൽ പൂജാദികൾ അവസാനിപ്പിച്ച് അവർ അരമനയിലേക്കുപോയി.

കുംഭാജിറാണാ താൻ കേട്ട ദുഷ്പ്രസ്താവത്തെപ്പററി ചിന്തിച്ചുകൊണ്ടു കിടക്കുകയായിരുന്നു. നേരം രാത്രിയായിട്ടും മീരാബായി അരമനയിലേക്കു തിരിച്ചെത്തീട്ടില്ലെന്നറിഞ്ഞപ്പോൾ അദ്ദേഹത്തിനു കഠിനമായ കോപം ജനിച്ചു. റാണാവിനു മീരാബായിയിലുണ്ടായിരുന്ന അളവററ സ്നേഹം മുഴുവനും കോപമായി മാറി. മററു രാജസ്ത്രീകൾക്കൊപ്പം ക്ഷേത്രത്തിൽപോയി ദർശനം ചെയ്തു വരുന്നതിനു പകരം ഒരു ഭൃത്യസ്ത്രീയെന്ന നിലയിൽ മീരാബായി പാമരജനങ്ങളോടൊരുമിച്ച് ഗാനനൃത്താദികൾ ചെയ്യുന്നതിനെപ്പററി പലരും ഹാസ്യമായി പ്രസ്താവിക്കുന്നതു റാണാ കേട്ടിരുന്നു. പ്രത്യേകിച്ച് റാണാവിൻെറ പത്നിമാർ തരംകിട്ടുമ്പോഴൊക്കെയും മീരാബായിയെ നിന്ദിച്ചുപറഞ്ഞു റാണാവിൻെറ മനസ്സിൽ വിഷബീജം വി

തക്കുകയും ചെയ്തിരുന്നു. 'കുടമിരിക്കെ കല്ലും തേയും' എന്ന പഴമൊഴിപ്രകാരം റാണാവിന്നു മീരാബായിയിൽ നിഷ്കളങ്കമായ പ്രേമവും വിശ്വാസവും ഉണ്ടായിരുന്നുവെങ്കിലും, സപത്നിമാരുടെ ഇടക്കിടെയുള്ള വിഷവാക്കുകളാലും, അതിന്നനുസരിച്ചു ദേവിയുടെ നടപടിയാലും ക്രമത്തിൽ അദ്ദേഹത്തിന്റെ മനസ്സിൽ ദുശ്ശങ്കാബീജം വേരൂന്നിത്തുടങ്ങിയിരുന്നു. അന്നത്തെ സംഭവം അതിന്നു വളം ചേൎക്കുകയാണുണ്ടായതു്. മീരാബായിയുടെ മനസ്സ് ലൌകികവിഷയങ്ങളിൽനിന്നും അകന്ന് ശ്രീകൃഷ്ണപാദാരവിന്ദത്തിലേക്കടുക്കുന്നതു തന്റെ വിവാഹം കഴിഞ്ഞകാലത്തുതന്നെ റാണാ കണ്ടറിഞ്ഞിരുന്നു. മീരയുടെ സംസാരവിഷയവും എപ്പോഴും ശ്രീകൃഷ്ണപരമായിരുന്നു. എന്നാൽ, ശ്രീകൃഷ്ണഭക്തനായ റാണാവിന്നു അക്കാലത്തു അതിൽ വൈമനസ്യം തോന്നിയിരുന്നില്ല. അദ്ദേഹം കവിതാനിൎമ്മാണവിഷയത്തിൽ മീരാബായിക്കു വേണ്ടുന്ന ഉപദേശങ്ങൾ നൽകി ചെറുഗാനങ്ങളും സ്തോത്രങ്ങളും നിൎമ്മിക്കുവാൻ ദേവിയെ പ്രോത്സാഹിപ്പിച്ചും, ദേവിയാൽ രചിതങ്ങളായ ഗാനങ്ങളെ ഇരുവരും ഒന്നായി പാടി ആനന്ദിച്ചും വന്നിരുന്നു. പക്ഷേ, അക്കാലത്തൊന്നും അദ്ദേഹത്തിന്റെ മനസ്സിൽ യാതൊരു സംശയവും തോന്നിയിരുന്നില്ല. അന്നു നടന്ന സംഭവം റാണാവിന്റെ മനഃസ്ഥിതിയെ കീഴ്മേൽ മറിച്ചതുകൊണ്ടു് അദ്ദേഹത്തിന്നു യാതൊരു സമാധാനവും തോന്നാതെ ആയി. അന്തഃപുരത്തിന്നകത്തിരിക്കുവാൻ കഴിയാതെ അദ്ദേഹം ഉദ്യാനത്തിലേക്കു ചെന്നു. മനസ്സിൽ കിടന്നു പുകയുന്ന റാണാവിന്റെ താപാഗ്നിയെ

ശമിപ്പിപ്പാൻ അത്ര ഉദ്യാനത്തിലെ മന്ദമാരുതന്നോ ആനന്ദകരങ്ങളായ കാഴ്ചകൾക്കോ ശക്തിയുണ്ടായില്ല.

രാജാ ഒരു ലതാഗൃഹത്തിനുള്ളിൽ ചെന്നിരുന്നു മനോരാജ്യം തുടങ്ങി. 'കഷ്ടം, മീരാബായിയെ ഞാൻ ഇതുവരെ സതീരത്നമായിട്ടാണല്ലോ കരുതിയിരുന്നതു്. അന്യനായ ഒരാൾ നൽകിയ—അതു ചക്രവർത്തിതന്നെ ആയിരുന്നാലും—ആ ആഭരണം വാങ്ങുവാൻ അവൾക്കു എങ്ങിനെ ധൈര്യം വന്നു? അക്ബർ പാദുഷാവിനെ ഇതേവരെ ഒരു മാതൃകാരാജാവായിട്ടാണ് ഞാൻ ധരിച്ചിരുന്നതു്. എന്റെ അറിവോ അനുവാദമോ കൂടാതെ കപടവേഷം ധരിച്ച് എന്റെ അന്തഃപുരത്തിൽ അദ്ദേഹം പ്രവേശിച്ചതു എന്റെ പത്നിയുടെ സൌന്ദര്യത്തെ കാണുവാൻ മാത്രമായിരിക്കയില്ലേ? പോരെങ്കിൽ അവൾക്കു മുത്തുമാലയും സമ്മാനിച്ചപ്പോൾ. ഇതിന്നു അക്ബർക്കു ധൈര്യം വന്നതു മീരാബായിയുടെ ആനുകൂല്യത്താലാണെന്നുവേണം വിചാരിക്കുവാൻ. അവൾ യാതൊന്നും അറിഞ്ഞിട്ടില്ലെങ്കിൽ ഒരു സാധുസന്യാസിക്കു മുത്തുമാല ലഭിപ്പാൻ കാരണമെന്തെന്നു അന്വേഷിക്കാതെയും, എന്റെ അനുവാദംകൂടാതെ വാങ്ങുന്നതു ന്യായമല്ലെന്നു ചിന്തിക്കാതെയും ഇരിക്കുന്നതല്ല. എന്നു മാത്രമല്ല അതിനെപ്പറ്റി ഒരക്ഷരംപോലും അവൾ എന്നോടു പ്രസ്താവിച്ചതുമില്ല. എല്ലാംകൊണ്ടും അവൾ വിശ്വസ്തയല്ലെന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഈ നടപടിയെ അടക്കാത്തപക്ഷം എന്റെ പ്രജകളും മററു രാജാക്കന്മാരും എന്നെ തെററിദ്ധരിച്ചേ

കം. അതിനാൽ അതിന്നു സന്നദ്ധനാവുകതന്നെ. എന്റെ മററു പത്നിമാർ കണ്ടറിഞ്ഞു പറഞ്ഞതിനെക്കൂടി ഞാൻ ഗണ്യമാക്കിയില്ലല്ലോ. സ്ത്രീകളുടെ കളവറിവാനുള്ള സാമർത്ഥ്യം സ്ത്രീകൾക്കാണെന്നു പറയുന്നതു യഥാർത്ഥംതന്നെ.'

റാണാ ഇപ്രകാരം മനോരാജ്യത്തിൽ മുഴുകിയിരിക്കെ, മീരാബായി അരമനയിൽ ചെന്നന്വേഷിച്ച് റാണാ ഉദ്യാനത്തിലാണെന്നറിഞ്ഞു അവിടെ എത്തി. ഭർത്താവു വിചാരമഗ്നനായിരിക്കുന്നതുകണ്ടു രാജ്ഞി അദ്ദേഹത്തിന്റെ സമീപത്തു് ചെന്നുനിന്നു. റാണാ മീരയെ കണ്ടിട്ടും കണ്ടതായി ഭാവിക്കാതെ മൌനമായിരിക്കുന്നതുകണ്ടു മീരാബായി അദ്ദേഹത്തിന്റെ അരികിലിരുന്നു ഭർത്താവിന്റെ കൈകളെ ഗ്രഹിച്ചുകൊണ്ടു 'പ്രഭോ, എന്താണ് ഇത്ര വലിയ ചിന്ത?' എന്നു ചോദിച്ചു.

റാണാ തിരിഞ്ഞിരുന്നു. തന്റെ കൈകളെ ഗ്രഹിച്ചിരുന്ന രാജ്ഞിയുടെ കൈയ്യിനെ പിടിച്ചുമാററി അതികോപത്തോടെ 'ഛീ, എന്നെ തൊടരുത്. നിന്റെ പ്രഭു ഞാനാണോ? നിനക്കു മുത്തുമാല സമ്മാനിച്ചവനല്ലേ നിന്റെ പ്രാണനാഥൻ? അവന്റെ അരികിൽ ചെല്ലുക.' എന്നു പറഞ്ഞു.

മീരാബായി സർപ്പദംശനമേററപോലെ ഞെട്ടി എഴുനീററു. 'പ്രാണതുല്യനായ മഹാരാജാവെ, ഭവാൻ പറയുന്നതിന്റെ അർത്ഥമെന്താണ്?' എന്നു സഗൽഗദം ചോദിച്ചു.

റാണാ:—അന്യപുരുഷന്മാരെ കാണുവാനും സല്ലാപം നടത്താനും സൌകൎയ്യമായ മാൎഗ്ഗം ഭക്തന്മാരുടെ വേഷം ധരിക്കുകയാണെന്നു മുൻകൂട്ടി നീ ധരിച്ചുവെച്ചിരിക്കുന്നു, അല്ലേ? അഹങ്കാരമൂത്താൽ എങ്ങനെ ഇതേവരെ വഞ്ചിക്കാനും സാധിച്ചു.

മീരാ:—പ്രിയഭർത്താവേ, അവിടുത്തെ അനുവാദപ്രകാരമാണല്ലോ ഞാൻ ഇതേവരെ ഭക്തന്മാൎക്കിടയിൽ പെരുമാറിയിരുന്നതു്. സജ്ജനസംസൎഗ്ഗം നമുക്കു നന്മയെ തരുമെന്നു അങ്ങുതന്നെ പലതവണയും പറയുകയുണ്ടായിട്ടുണ്ടല്ലോ. ഇപ്പോഴും അതു ഗുണകരമല്ലെന്നു അങ്ങു വിചാരിക്കുന്നപക്ഷം ഞാൻ മേലിൽ അതനുസരിച്ചു നടക്കുവാൻ തെയ്യാറാണു്.

റാണാ:—അതെ, അതെ, ഇടിത്തീ വീണശേഷമാണു് പരിഹാരം ചിന്തിക്കുന്നതു്. നിന്റെ ഇതേവരെയുള്ള നടവടികൊണ്ടുണ്ടായ അവമാനം പോരേ? ഇനി വല്ലതും വേണ്ടതുണ്ടോ?

മീരാ:—എന്തവമാനമാണു് ഇപ്പോൾ സംഭവിച്ചതു്?

റാണാ:—ഓഹോ, നീ യാതൊന്നും അറിഞ്ഞില്ല, ഇല്ലേ? മഹാവഞ്ചകി, നിന്റെ കപടനാട്യം മതിയാക്കുക. ഇന്നലെ നിനക്കു മുത്തുമാല സമ്മാനിച്ചതു ആരാണെന്നു നിനക്കറിയുകയില്ലേ?

മീരാ:—അറിയാം. ശ്രീകൃഷ്ണക്ഷേത്രത്തിൽ വന്നിരുന്ന ഒരു സാധുവാണു് മുത്തുമാല തന്നതു്.

റാണാ:—വാസ്തവത്തിൽ അവൻ ഒരു സാധുവാണെന്നു

നീ വിശ്വസിക്കുന്നുണ്ടോ? അവരെപ്പററി നിനക്കു യാതൊന്നും അറിയുകയില്ലേ? സത്യം പറയുക.

മീരാ:—ഹേ കൃഷ്ണാ, ഇതെന്തൊരു ചോദ്യമാണ്. അവർ രണ്ടുപേരും യഥാർത്ഥത്തിൽ സാധുക്കൾ തന്നെയാണ്. അവരുടെ മുഖം കണ്ടവർക്കെല്ലാം അവർ അതിദിവ്യന്മാരാണെന്നു തോന്നിയിരുന്നു.

റാണാ:—ഹാരം തന്നതും അക്ബറാണെന്നു നീ സത്യമായും അറിയില്ലേ? അറിഞ്ഞുംകൊണ്ടല്ലേ, നീ മുത്തുമാല വാങ്ങിയത്? നിന്റെ കള്ളത്തരം ഞാൻ അറിയില്ലെന്നാണോ വിചാരിച്ചത്? എന്റെ മുഖത്തുനോക്കി സത്യംപറയുക.

മീര:—ഭഗവാനേ, ഞാൻ എന്തുപറയട്ടെ. സത്യമായും ഞാൻ യാതൊന്നും അറിഞ്ഞിട്ടില്ല. മഹാനായ ചക്രവർത്തി സന്യാസിരൂപം ധരിച്ച് അവിടെ വരുമെന്നു ഞാൻ എങ്ങിനെ വിചാരിക്കും? ഇവിടെ വരുന്ന ഗോസായികളും സന്യാസികളും ഡൽഹി ചക്രവർത്തി മതാഭിമാനവും, ഈശ്വരഭക്തിയും തികഞ്ഞ ഒരു രാജയോഗിയാണെന്നു പറയുന്നതു കേട്ടിട്ടുണ്ട്. അതല്ലാതെ മറെറാന്നും എനിക്കറിവില്ല.

റാണാ:—അതികോപത്തോടെ 'ശരി, ഇപ്പോൾ വഴിതെളിഞ്ഞു. കപടസന്യാസികൾ മുഖേനയാണ് ഈ ചതി നടന്നിരിക്കുന്നതു. നിന്റെ സന്ദേശവാഹകന്മാരും അവർതന്നെ ആയിരിക്കണം. അക്ബറെ ഇങ്ങോട്ടു വരുത്തിയതും, അവർ വഴിക്കുതന്നെ ആയിരിക്കാം, അല്ലേ? സത്യംപറയുക.

മീര:—പ്രഭോ, അവിടത്തെയും ശ്രീകൃഷ്ണഭഗവാന്റെയും പാദം സാക്ഷിയായി ഞാൻ യാതൊന്നും അറിഞ്ഞിട്ടില്ല.

റാണാ:—മീരെ, കളവുപറയുന്നതു വളരെ സൂക്ഷിച്ചിട്ടുവേണം. ഇവിടെ വന്നുപോയിരുന്ന കള്ളവേഷക്കാർ നിന്റെ വർത്തമാനങ്ങളും നിന്റെ ഉദ്ദേശങ്ങളും പറഞ്ഞറിഞ്ഞതല്ലാതെ അന്യനൊരുവന്—അതും മഹാനായ ചക്രവർത്തിക്ക്—അന്തഃപുരത്തിൽ കടക്കാൻ ഒരിക്കലും ധൈര്യം വരുന്നതല്ല. തന്നെ കണ്ടറിഞ്ഞു അവമാനിച്ചെങ്കിലോ എന്ന ഭയം അദ്ദേഹത്തിനുണ്ടാവുന്നതാണ്. സകലവും നിന്റെ ആനുകൂല്യത്താലാണു നടന്നിരുന്നതു്.

മീരാ:—ദൈവമെ, അനാഥരക്ഷകാ, പ്രിയഭർത്താവെ, നിരപരാധിയായ എന്നിൽ ഇത്തരം കഠിനാപവാദങ്ങൾ ചുമത്തി വേദനിപ്പിക്കരുതെ! ചക്രവർത്തിയെ ഞാൻ അറിയുകയില്ല. ഞാൻ യാതൊരു ദൂതനേയും അദ്ദേഹത്തിന്റെ സന്നിധാനത്തിലേയ്ക്കയക്കയുമുണ്ടായിട്ടില്ല. ഇപ്പോൾ ഭവാൻ പറയുന്നതുവരെയും, ഹാരാതന്ന ആൾ ചക്രവർത്തിയാണെന്നതന്നേ ഞാൻ ധരിച്ചിരുന്നില്ല. മഹാദിവ്യനായ ഒരു യോഗിയായിട്ടാണ് അദ്ദേഹം കാണപ്പെട്ടതു്. അദ്ദേഹത്തിന്റെ നോട്ടങ്ങളും, നിഷ്കളങ്കവും ശാന്തരസപ്രധാനവുമായിരുന്നു. ഭഗവദ്വിഷയങ്ങളിൽ അത്യധികം ശ്രദ്ധയും ഭക്തിയുമുള്ള ഒരു പുണ്യപുരുഷനായിട്ടാണ് എനിക്കു അദ്ദേഹത്തെ തോന്നിയതു്.

റാണാ:—ഛീ, ധൃഷ്ടേ, നിന്റെ നിന്ദ്യകൎമ്മങ്ങൾ പോരെന്നു കരുതിയാണോ ഈ അന്യപുരുഷപ്രശംസ? അതും സ്വന്തം ഭൎത്താവിനോടും. കഷ്ടം! നീ ഇത്രക്കു മാത്രം അധഃപതിച്ചുപോയല്ലോ. കുലസ്ത്രീസഹജമായ ലജ്ജപോലും നിന്നിൽ കാണുന്നില്ല. അന്യപുരുഷന്മാൎക്കിടയിൽ നിസ്സങ്കോചം ആടുകയും പാടുകയും ചെയ്യുന്ന ഒരു വേശ്യാംഗനയെന്നപോലെ നിൎല്ലജ്ജയായിത്തീൎന്നതു അത്ഭുതമല്ല. ആരാണെന്നോ, ഏവനാണെന്നോ അറിയാത്ത ഒരുവനിൽ നിന്നു വിലപിടിച്ച ഒരു ഹാരം വാങ്ങുവാൻ നിനക്കു യാതൊരു മടിയും തോന്നിയില്ലല്ലോ. അതു് ധരിക്കുവാനും നിനക്കു ഇഷ്ടമായിരിക്കും. ഈ സന്യാസിനിവേഷം ഉപേക്ഷിച്ച് രാജോചിതമായ വസ്ത്രാഭരണങ്ങൾ ധരിക്കേണമെന്നു ഞാൻ എത്ര തവണ അപേക്ഷിക്കുകയുണ്ടായി? എത്ര അമൂല്യ ആഭരണങ്ങൾ ഞാൻ നിനക്കായി നിൎമ്മിപ്പിച്ചു? എന്റെ സന്തോഷത്തിനായിട്ടെങ്കിലും അവയെ ധരിക്കാൻ നിനക്കു തോന്നിയില്ലല്ലോ. അവയെ എന്റെ ഹിതത്തെ ലേശംപോലും ഗണ്യമാക്കാതെ നീ നിന്റെ സ്നേഹിതന്മാരായ കപടസന്യാസികൾക്കു് ദാനം ചെയ്തില്ലേ? ഞാൻ തരുന്ന ആഭരണങ്ങൾ നിനക്കു ഹിതമായിരിക്കയില്ല. ചക്രവൎത്തിയുടെ പക്കൽ നിന്നും ലഭിക്കുന്നവസ്തു വിലയും മാനം കൂടും അല്ലേ? ഹാ, ധൂൎത്തേ, നിന്നിൽ നിഷ്കളങ്കപ്രേമവും ഉത്തമവിശ്വാസവുമുള്ള ആത്മനാഥനെ വഞ്ചിക്കുന്നതു മഹാ പാപമാണെന്നെങ്കിലും നീ ഓൎത്തില്ലല്ലോ. നിന്റെ കപടനാട്യ

വും സന്യാസിനിയുടെ വേഷവും എല്ലാം ഭത്തൃവഞ്ചനക്കായിരുന്നുവോ? കഷ്ടം.

മീരാ:—മഹാരാജാവേ, ഞാൻ ഇത്രയും കാലം ഭവാനോടൊപ്പം പരിചയിച്ചിട്ടും എന്റെ മനോഭാവത്തെ അങ്ങു തെറ്റിദ്ധരിക്കുന്നുവല്ലോ. ഭഗവാനറിയെ ഞാൻ അങ്ങേക്കു യാതൊരു ദ്രോഹവും പ്രവൃത്തിച്ചിട്ടില്ല.

റാണാ:—അതിരിക്കട്ടെ, ഒരു സന്യാസിയുടെ പക്കൽ ഇത്രയധികം വിലപിടിച്ച ഒരു മുത്തുമാല ഉണ്ടാവാനിടയില്ലെന്നു നീ ആലോചിക്കേണ്ടതല്ലേ? അതിൽ വല്ല കൃത്രിമവും ഉണ്ടായിരിക്കാമെന്ന ശങ്ക നിനക്കു എന്തുകൊണ്ട് ഉണ്ടായില്ല? അതില്ലെങ്കിലും അന്യന്റെ പക്കത്തിന്നു ഒരു സാധനം എന്റെ അനുവാദം കൂടാതെ വാങ്ങുന്നതു ന്യായമല്ലെന്നെങ്കിലും നിനക്കു തോന്നിയില്ലല്ലോ? അങ്ങിനെ ഒരു അപൂർവ്വവസ്തുവിൽ നിനക്കാഗ്രഹം തോന്നിയെങ്കിൽ എന്നോടു ഒരു വാക്കു പറഞ്ഞാൽ ഞാൻ നിഷ്പ്രയാസം അതു സാധിപ്പിച്ചുതരുമായിരുന്നില്ലേ? ഈ ദുഷ്പ്രസ്താവത്തിന്നിടവരുത്തിയതു മഹാ കഷ്ടമായിപ്പോയി.

മീരാ:—മഹാപ്രഭോ, എനിക്കു ആഭരണങ്ങളിൽ ഭ്രമമില്ലെന്നു അവിടേക്കുതന്നെ അറിയാവുന്നതാണ്. എന്റെ ആഗ്രഹപ്രകാരമോ ആവശ്യമനുസരിച്ചോ ഞാൻ അതു വാങ്ങിയതുമല്ല. ആ സന്യാസി 'കൃഷ്ണാർപ്പണ'മായി എന്നെ ഏല്പിച്ചതുകൊണ്ട് എനിക്കതിനെ തിരസ്കരിക്കുവാൻ നിവൃത്തിയുണ്ടായില്ല. ഞാൻ ഉടനെത

ന്നെ അതിനെ ശ്രീകൃഷ്ണവിഗ്രഹത്തിന്മേൽ അണിയിക്കുകയും ചെയ്തു. മഹാന്മാരായ സാധുക്കളുടെ ഇച്ഛയെ ഒരിക്കലും അവഗണിക്കരുതെന്നു അറിയുന്നതിന്നു എന്നോടു ഉപദേശിക്കുകയുണ്ടായിട്ടില്ലേ?

റാണാ:—അതെ, ഞാൻ സമ്മതിക്കുന്നു. എല്ലാം എന്റെ തെററു തന്നെയാണ്. യൌവനവും രൂപഗുണവും തികഞ്ഞ ഒരു സ്ത്രീയെ അന്യപുരുഷന്മാൎക്കിടയിൽ സ്വേച്ഛാനുസരണം നടപ്പാൻ അനുവദിക്കരുതെന്നു ഞാൻ ഓൎക്കേണ്ടതായിരുന്നു. അതില്ലെങ്കിൽ മററുള്ളവർ സൂചിപ്പിച്ചപ്പോഴെങ്കിലും ഞാൻ ഈ ദുൎന്നടവടി ശാസിച്ചു മൎത്തേണ്ടിയിരുന്നു. അന്നെല്ലാം എന്റെ പത്നിമാരും മററുള്ളവരും അസൂയകൊണ്ടു പറയുന്നതാണെന്നു ഞാൻ വിചാരിച്ചു. അതുനിമിത്തം ഈ കഠിനാവമാനം സഹിച്ചു് ജീവിക്കേണ്ടതായിവന്നു. മുമ്പുള്ള രജപുത്ര രാജാക്കന്മാർ സൎവ്വസ്വവും ത്യജിച്ചും അന്തഃപുരസ്ത്രീകളുടെ ചാരിത്രത്തെ രക്ഷിച്ചുപോന്നു. ഈ രജപുത്രാധമന്റെ വിവേകമില്ലാത്ത പ്രവൃത്തി നിമിത്തം കുലത്തിന്നപ്രുടിയും കളങ്കം വന്നുചേൎന്നു. ഹാ കഷ്ടം, ഇതു ഞാൻ എങ്ങിനെ സഹിക്കും! ഒരു മുഹമ്മദൻ, അവൻ രാജാവായിരുന്നാലും, എന്റെ അന്തഃപുരത്തിൽ പ്രവേശിച്ചു് സ്വാഭിലാഷാനുസരണം അന്തഃപുരസ്ത്രീകളുമായി ഇടപഴകിയെന്ന ദുഷ്പ്രസ്താവം കേൾക്കാനിടവരുന്ന അന്യ രാജാക്കന്മാർ എന്നെപ്പററി പുച്ഛിക്കയും, നിന്ദിക്കുകയും ചെയ്യുകയില്ലേ? മാനധനന്മാരെന്നഭിമാ

നിലകുന്ന രജപുത്രവംശജൎക്ക് ഈ അവമാനം സഹിച്ചിരിക്കുന്നതിനേക്കാൾ ജീവത്യാഗമല്ലേ ശ്രേയസ്കരം! ഹാ മൈറാളെ, താൻ എന്തു ചെയ്യുന്നു. ഇതെല്ലാം ആ കൃഷ്ണക്ഷേത്രത്താലുണ്ടായ ആപത്തുകളാണ്. ഒന്നുകിൽ നീ ഈ ഉദ്യാനത്തിൽനിന്നു പുറത്തു പോവുകയാവട്ടെ, കൃഷ്ണക്ഷേത്രത്തിൽ പ്രവേശിക്കയായതേ ചെയ്യരുത്. ഇക്കാരണം പറഞ്ഞു സാധുക്കൾ അപകടത്തിൽ കടക്കാൻ ഇടവരുന്നതുകൊണ്ട് ഇന്നുമുതൽ ശ്രീകൃഷ്ണപൂജയും ഞാൻ നിരോധിച്ചിരിക്കുന്നു. ക്ഷേത്രം അടയ്ക്കുവാൻ ഇപ്പോൾതന്നെ ആജ്ഞാപിച്ചേക്കാം. പതിവ്രതയെന്നു നടിക്കുന്ന നീ ഭൎത്താവിന്റെ എല്ലാ ആജ്ഞകളേയും അനുസരിക്കേണ്ടതാണല്ലോ. ഈ സ്ഥലത്തിന്ന് താൻ ചെയ്ത ദുഷ്കൃത്യങ്ങൾക്കായി നീ പശ്ചാത്തപിക്കുക.

മീരാ:—മഹാപ്രഭോ, ഭവാന്റെ കല്പനകളെ ഞാൻ അക്ഷരംപ്രതി അനുസരിക്കുവാൻ തെയ്യാറാണ്. നിരപരാധിനിയായ എന്റെ മേൽ ചുമത്തിയ ദോഷാരോപവാദത്തെയും ഞാൻ ക്ഷമയോടെ സഹിച്ചുകൊള്ളാം. ശ്രീകൃഷ്ണക്ഷേത്രം അടയ്ക്കുവാനും പൂജ നിൎത്തുവാനും മാത്രം അവിടുന്നു കല്പിക്കരുത്. അതു ക്രമപ്രകാരം നടക്കട്ടെ. ദയവുചെയ്തു അതിന്നനുവാദം കൊടുക്കുക.

റാണാ:—അതു വേണ്ടതുതന്നെ. പൂജ ക്രമമായി നടക്കട്ടെ, പൂജ കാണ്മാനായി രജപുത്രകുലവിദ്ധ്വംസകനായ അക്ബർ ഒരിക്കൽകൂടി, എന്റെ അന്തഃപുരത്തിൽ

കടക്കട്ടെ! പരപുരുഷദൎശനം ചെയ്യാത്ത എന്റെ പത്നിമാരുടെ സൌന്ദൎയ്യത്തെ യഥേഷ്ടം പാനം ചെയ്യട്ടെ. ഇതെല്ലാമല്ലേ നിന്റെ ഉദ്ദേശം? എനിക്കു മതിയായി. ഇനി ഞാൻ വഞ്ചിതനാവുകയില്ല.

മീരാ:—പ്രിയ ഭൎത്താവെ, എന്നെ എന്തു പ്രകാരമെങ്കിലും ശിക്ഷിച്ചുകൊള്ളുക. ബാല്യം മുതൽ വേൎപിരിയാത്ത എന്റെ ശ്രീകൃഷ്ണപ്രതിമയെ മാത്രം എനിക്കു തരുവാൻ ദയയുണ്ടാകണം. ഓൎമ്മവെച്ചു മുതൽ ഞാൻ അതിനെ പിരിഞ്ഞിരുന്നിട്ടില്ല.

റാണാ:—ഛീ, ദുഷ്ടേ, മേലിൽ എന്റെ മുമ്പിൽ വെച്ചു കൃഷ്ണനെന്ന നാമംതന്നെ ഉച്ചരിച്ചുപോകരുത്. എന്നെ നീ നല്ല പാഠംപഠിപ്പിച്ചു. മേലിൽ ചെയ്യേണ്ടതെന്തെന്നു എനിക്കറിയാം.

ഇത്രയും പറഞ്ഞു കുംഭാജിറാണാ പെട്ടെന്നു എഴുന്നേററു തിരിഞ്ഞുനോക്കുകപോലും ചെയ്യാതെ അവിടെനിന്നു അന്തൎദ്ധാനം ചെയ്തു.

മീരാബായിയുടെ മേൽ അതികഠിനമായ അപവാദം ചുമത്തി, അതിനു തക്കതായ ശിക്ഷയും വിധിച്ച് കുംഭാജിറാണാ അവിടെനിന്നു പോയപ്പോൾ, മീരാബായി ദുഃഖം സഹിക്കാതെ അവിടെത്തന്നെ മോഹാലസ്യപ്പെട്ടു വീണുപോയി. കുംഭാജിറാണാവിന്റെ പട്ടമഹിഷിയായിരുന്നിട്ടും വാടിയ ലതപോലെ വീണുകിടക്കുന്ന ദേവിയെ അന്വേഷിപ്പാനോ ശുശ്രൂഷിപ്പാനോ അവിടെ ആരുംതന്നെ ഉണ്ടായിരുന്നില്ല. സ്വല്പനേരം കഴിഞ്ഞപ്പോൾ മീരാ

വായി ഉണൎന്നെഴുന്നീററിരുന്നു. മനസ്സു വല്ലാതെ ഭ്രമിച്ചിരുന്നതിനാൽ താൻ എന്തോ ഒരു ദുസ്വപ്നം കണ്ടുവെന്നല്ലാതെ ഒന്നുംതന്നെ വ്യക്തമായി അവൾക്കു തോന്നിയില്ല. ക്രമേണ അവിടെ നടന്ന ഓരോ സംഭവവും ഓൎമ്മവന്നതോടുകൂടി ദീനയായി സങ്കടരോദനം ആരംഭിച്ചുതുടങ്ങി. ശ്രീകൃഷ്ണനോടും ഭൎത്താവിനോടുമല്ലാതെ അന്യപുരുഷന്മാരെപ്പററി ചിന്തിക്കകൂടി ചെയ്യാതിരിക്കെ, തന്റെ മേൽ ഇത്തരത്തിലുള്ള ഒരു സംശയം ചുമത്തുന്ന രാജാവിനു തോന്നുവാൻ കാരണമെന്താണെന്നു എത്രതന്നെ ആലോചിച്ചിട്ടും അവൾക്കു അറിവാൻ സാധിച്ചില്ല. 'ഹേ കൃഷ്ണാ, ഭഗവാനേ, എന്നെ ഇങ്ങിനെ കഷ്ടപ്പെടുത്തുന്നതെന്തിനാണ്? ഈ കഠിനശിക്ഷ അനുഭവിക്കുവാൻ ഞാൻ എന്തപരാധം പ്രവൎത്തിച്ചു? സ്വജീവനെക്കാൾ വിലമതിച്ചു സ്നേഹിച്ചിരുന്ന എന്റെ ഭൎത്താവിന്റെ ബുദ്ധി ഭേദിക്കാൻ കാരണമെന്തായിരിക്കാം? ആരുടെയെങ്കിലും കുതന്ത്രഫലമായിരിക്കുമോ? എനിക്കു ശത്രുക്കൾ ആരുംതന്നെയില്ലല്ലോ. എന്റെ പൂൎവ്വജന്മദുരിതഫലമോ, അതോ ഭവാന്റെ പരീക്ഷകളോ? ഭവാന്റെ അറിവും പ്രേരണയും കൂടാതെ യാതൊന്നും നടക്കുന്നതല്ല. എന്റെ പേരിൽ യാതൊരു തെററുമില്ലെന്നു രാജാവിനെ ബോദ്ധ്യപ്പെടുത്തി അദ്ദേഹത്തിന്റെ മനസ്സിനെ നേൎവഴിക്കു തിരിക്കുവാൻ ഭവാനു സാധിക്കയില്ലേ? ബാല്യംമുതൽ വേൎപിരിയാത്ത എന്റെ കൃഷ്ണവിഗ്രഹത്തെക്കൂടെ എറിക്ക തരുവാൻ രാജാവിന്നു ദയയുണ്ടായില്ലല്ലോ. ഹേ ഗോപാലാ, ഭവാനെക്കൂടാതെ ഞാൻ എങ്ങിനെ ജീവിക്കും? മറെറല്ലാ സങ്കടങ്ങളേയും

ഭവാന്റെ സാമീപ്യം മാത്രമുണ്ടായാൽ ഞാൻ സഹിച്ചുകൊള്ളാമായിരുന്നു. ഞാൻ എന്തുചെയ്യട്ടെ! ആരോടു പറയട്ടെ! അനന്യശരണയും ഭവാനെ ഏകാവലംബമായി കരുതിയവളുമായ ഈ അനാഥയെ ഭവാനും ഉപേക്ഷിക്കുകയാണോ? എന്റെ ആപൽഘട്ടങ്ങളിൽ എന്നോടൊന്നിച്ചിരുന്നു് രക്ഷിച്ചുകൊള്ളാമെന്നു എന്റെ വിവാഹാവസരത്തിൽ ഭവാൻ തന്ന വാഗ്ദാനം കേവലം സ്വപ്നവും അസത്യവുമായിരുന്നുവോ? സർവ്വലോകശരണ്യനെന്നും, ആർത്തത്രാണപരായണനെന്നും പലരാലും പുകഴ്ത്തപ്പെട്ട ഭവാൻ ഈ അഗതിയായ അബലയെ ഉപേക്ഷിക്കുവാനാണോ ഭാവം? ഹാ കൃഷ്ണാ, ജീവിതസർവ്വസ്വമെ, ഭവാനല്ലാതെ എനിക്കു വേറെ ഗതിയില്ല. എന്നെ ശിക്ഷിക്കുകയോ രക്ഷിക്കുകയോ ഇഷ്ടംപോലെ ചെയ്തുകൊള്ളുക. ഭവാനിൽ ആത്മാർപ്പണം ചെയ്തിരിക്കുന്ന ഇവളുടെ ഭാവിയെപ്പററി ചിന്തിക്കേണ്ട ആവശ്യം തന്നെയില്ലല്ലൊ.' എന്നിങ്ങിനെ പലതും പറഞ്ഞും കരഞ്ഞും മീരാബായി ആ ഉദ്യാനത്തിൽതന്നെ ഇരുന്നു. അവിചാരിതമാംവണ്ണം നേരിട്ട ഈ അശനിപാതം സുകുമാരകളേബരയായ മീരാബായിയെ അതിയായി ക്ഷീണിപ്പിച്ചു. ദേഹപാരവശ്യത്താലും കഠിനക്ലേശത്താലും പീഡിതയായ മീരാബായി അവിടെത്തന്നെ കിടന്നു് ഉറങ്ങുകയും ചെയ്തു.

കുറെ കഴിഞ്ഞു് ഉണർന്നെഴുനീററപ്പോൾ മീരാബായിക്കു് അനല്പമായ ഒരു ആശ്വാസം തോന്നി. തന്റെ ഹൃദയനിവാസിയായ കൃഷ്ണൻ തന്നെ ഒരിക്കലും ഉപേക്ഷി

ക്കുകയില്ലെന്നും, തന്റെ ഭക്തിദാർഢ്യത്തെ പരീക്ഷിക്കുകയായിരിക്കാമെന്നും അവർ തന്നെത്താൻ വിചാരിച്ചു സമാധാനിച്ചു. 'എന്റെ ബാല്യം മുതൽ ഇന്നേവരെ ഞാൻ ഏകാധാരമായി കരുതി ആരാധിക്കുന്ന എന്റെ കൃഷ്ണൻ ഒരിക്കലും എനിക്കു ദോഷം ചെയ്യുകയില്ല. അദ്ദേഹത്തിന്റെ ആജ്ഞകൾ തൽക്കാലം ദുഃഖകരമായി തോന്നിയേക്കാമെങ്കിലും അതു ഭാവിനന്മക്കായിരിക്കുമെന്നു തീർച്ചയാണ്. ശ്രീകൃഷ്ണന്റെ ആജ്ഞയനുസരിച്ചാണല്ലോ ഞാൻ വിവാഹത്തിന്നനുകൂലിച്ചതു്. ഗാർഹസ്ഥ്യജീവിതത്തിൽ ബന്ധമുള്ളേടത്തോളം കാലം, ലോകാചാരമനുസരണം സ്വല്പനേരമെങ്കിലും ഭർത്തൃശുശ്രൂഷക്കും മററുമായി എന്റെ സമയം വിനിയോഗിക്കേണ്ടിവരുമെന്നും, അതുകൂടാതെ എന്റെ മനസ്സു സദാ കൃഷ്ണചരണാരവിന്ദത്തിൽ ലയിച്ചിരിപ്പാൻ ഇടയാക്കേണമെന്നും കരുതി എന്റെ കൃഷ്ണൻ ഈ സൂത്രം പ്രയോഗിച്ചതാണെന്നും വരാം. എന്റെ നന്മക്കായി, ലൌകികബന്ധത്തിൽനിന്നും എന്നെ സ്വതന്ത്രയാക്കുവാനായി ഉണ്ടാക്കിത്തീർത്ത ഈ സംഭവത്തെപ്പററി വ്യസനിക്കുന്നതിന്നു പകരം ഭഗവാന്റെ കൃപാതിരേകമോർത്തു് സന്തോഷിക്കുകയാണു് ചെയ്യേണ്ടതു്. അല്ലാത്തപക്ഷം അതു അക്ഷന്തവ്യമായ അപരാധമായിരിക്കും.' ഇങ്ങിനെ മീരാബായി തന്നെത്താൻ സമാധാനിച്ചശേഷം ശ്രീകൃഷ്ണസ്തോത്രങ്ങളെ ഭക്തിപൂർവ്വം പാടുവാൻ തുടങ്ങി. ക്രമത്തിൽ അവർ ദുഃഖമയങ്ങളായ പൂർവ്വസ്മരണകളേയും തന്നെക്കൂടെയും മറന്നു് സ്വയമേവ ഗാനമാധുരിയിൽ ലയിച്ചു. ഭക്തിരസദ്യോതകങ്ങളായ ആ ഗാനങ്ങൾ ഉദ്യാ

നമെങ്ങും മാറെറാലിക്കൊണ്ടു. ലോകം മുഴുവനും സന്തുഷ്ടം ആ ഗാനാമൃതം ആസ്വദിച്ച് പരമാനന്ദത്തിൽ മഗ്നമായിതീൎന്നു.

# അദ്ധ്യായം 9.

കുംഭാജിറാണാവിനാൽ ഏകാന്തവാസത്തിന്നു വിധിക്കപ്പെട്ട മീരാദേവി, ശ്രീകൃഷ്ണപരമായ ഗാനങ്ങൾ പാടിയും, ഭഗവാന്റെ ദിവ്യമംഗളരൂപം ധ്യാനിച്ചും, അദ്ദേഹത്തെ മനസാ പൂജിച്ചും നാൾ കഴിച്ചുവന്നു. ദാസിമാർ കൊണ്ടുവന്ന വസ്ത്രങ്ങളെയോ ഭോജനപാനാദികളെയോ ദേവി തിരിഞ്ഞുനോക്കുകപോലും ചെയ്തില്ല. ശുദ്ധജലം മാത്രമായിരുന്നു അവരുടെ ആഹാരം. ഭക്ഷണമില്ലായ്കയാൽ ദേവിയുടെ ദേഹം ശോഷിച്ചുവന്നുവെങ്കിലും അവരുടെ മുഖത്തു അനിതരസാധാരണമായ ഒരു ദിവ്യജ്യോതിസ്സ് സ്ഫുരിച്ചു കാണപ്പെട്ടു.

മീരാബായിക്കു ഈവിധം കഠിനശിക്ഷക്കിടയാക്കിയതിൽ റാണാവിന്റെ അസൂയാലുക്കളായ ചില പത്നിമാരൊഴികെ മററു സകലരും ഒരുപോലെ വ്യസനിക്കുകയും ആക്ഷേപിക്കുകയും ചെയ്തു. ഇക്കാരണത്താൽ റാണാവിന്റെ പ്രേമത്തെ കരസ്ഥമാക്കാമെന്നു മോഹിച്ചിരുന്ന രാജമഹിഷിമാൎക്കും അവസാനം ലഭിച്ചതു ഇച്ഛാഭംഗം മാത്രമായിരുന്നു. എന്തുകൊണ്ടെന്നാൽ, മീരയെ ശിക്ഷിച്ചതിന്നു ശേഷം കുംഭാജിറാണാ ആരോടും സംസാരിക്കാതെയും,

ശരിയായി ഭക്ഷണം കഴിക്കാതേയും കേവലം ഭ്രാന്തചിത്തനെന്ന നിലയിലായിരുന്നു ദിവസങ്ങൾ നയിച്ചിരുന്നതു്. അത്യാവശ്യങ്ങളായ രാജ്യകാര്യങ്ങളിലൊഴികെ മററു യാതൊന്നിലും അദ്ദേഹം ശ്രദ്ധിച്ചിരുന്നില്ല. മീരാബായിയെ കുററക്കാരിയാക്കി ശിക്ഷിച്ചുവെങ്കിലും ദേവിയുടെ ചാരിത്രം കളങ്കിതമായിരിക്കുന്നുവെന്നു വിശ്വസിപ്പാൻ രാജാവിന്നു സാധിച്ചില്ല. പരിതഃസ്ഥിതികളും സാക്ഷ്യങ്ങളും ദേവിക്കു വിപരീതങ്ങളുമായിരിക്കുന്നു. സത്യം സർവ്വാന്തര്യാമിയായ ഭഗവാൻ മാത്രമെ അറിയുകയുള്ളു. അതു എതുവിധമായാലും ഇത്തരത്തിലുള്ള ഒരു അപവാദം ഉത്ഭവിച്ച സ്ഥിതിക്കു് സ്വയശസ്സിന്നു മഷി പററാതിരിപ്പാൻ വേണ്ട നടപടികൾ നടത്തേണ്ടതു തന്റെ രാജധർമ്മമാണെന്ന നിലയിൽ അദ്ദേഹം തന്നെത്താൻ സമാധാനിച്ചു.

മീരാബായിയുടെ ആത്മശുദ്ധിയും ഭക്തിയും കണ്ടും കേട്ടും അറിഞ്ഞിരുന്ന ആ നഗരവാസികൾ റാണാവിന്റെ കഠിനശിക്ഷ കേട്ടു് പിറുപിറുത്തു തുടങ്ങി. എന്നാൽ രാജാവിനോടു നേരിട്ടു പറയാനുള്ള ധൈര്യം അവർക്കുണ്ടായിരുന്നില്ലതാനും. റാണാവിനെ നേരിട്ടു കണ്ടു സംസാരിപ്പാൻ സ്വാതന്ത്ര്യമുള്ളവരിൽ ഒരാളായിരുന്നു രഘുനാഥഭട്ടർ. കുംഭാജിയുടെ പിതാവിനാൽ അത്യധികം ബഹുമാനിക്കപ്പെട്ടിരുന്ന രഘുനാഥഭട്ടർ ഒരു നീതിശാസ്ത്രനിപുണനും, പ്രധാനമന്ത്രിയും, കുംഭാജിറാണാവിന്റെ ഗുരുനാഥനും ആയിരുന്നു. അദ്ദേഹം ഈ അഹിതവൃത്താന്തം കേട്ടു് രാജാവിനെ കാണുവാനായി ചെന്നു.

ഭട്ടർ:—മഹാരാജാവെ, ഞാൻ വന്നതു ഒരു പ്രധാന സംഗതി അറിയിക്കാനായിട്ടാണ്. പ്രായവും അനുഭവങ്ങളും എനിക്കധികമുള്ളതിനാലും, ഭവാന്റെ ക്ഷേമത്തെ കരുതി അപകടഘട്ടങ്ങളിൽ മുന്നറിവു തരേണ്ടതായ ബാദ്ധ്യത എനിക്കുള്ളതുകൊണ്ടും, ഭവാന്റെ കുടുംബവിഷയങ്ങളിൽ പ്രവേശിക്കുന്നതു തെറ്റാണെന്നറിഞ്ഞിരുന്നിട്ടും ഞാൻ ഇതിന്നൊരുങ്ങുന്നതാണ്. ഭവാന്റെ നന്മതിന്മകൾ രാജ്യത്തെയും രാജ്യകാര്യങ്ങളേയും ബാധിക്കുമെന്നു ഭവാന്നറിവുള്ളതാണല്ലോ. ഭവാന്റെ പട്ടമഹിഷിയും ഞങ്ങളുടെ മഹാരാജ്ഞിയും സാദ്ധ്വീരത്നവുമായ മീരാഭായിക്കു ഭവാൻ നൽകിയ കഠിനശിക്ഷയെ മാറ്റേണമെന്നു ഞാൻ ഇതാ സസ്നേഹം അപേക്ഷിക്കുന്നു.

റാണാ:—മന്ത്രിവര്യ! എന്റെ സ്വന്തസുഖദുഃഖങ്ങളും, എന്റെ പത്നിക്കു ഞാൻ വിധിച്ച ശിക്ഷയും മററുള്ളവരെ ബാധിക്കുന്നതെങ്ങിനെയാണ്? അതിനുകൂടി എനിക്കു സ്വാതന്ത്ര്യമില്ലെന്നോ? ഇതിനെപ്പററി നാം സംസാരിക്കേണ്ടതു അത്യാവശ്യമാണോ?

മന്ത്രി:—മഹാരാജാവെ, രാജ്യത്തിലെ പ്രധാനപ്രജ രാജാവു തന്നെയാണ്. അദ്ദേഹം സ്വധർമ്മം ന്യായമായി അനുസരിച്ചെങ്കിൽ മാത്രമെ മററു പ്രജകളും അദ്ദേഹത്തെ പിന്തുടരുകയുള്ളു. രാജാവുതന്നെ അധർമ്മം പ്രവർത്തിച്ചു തുടങ്ങിയാൽ പിന്നെ ബുദ്ധിഹീനരായ പ്രജകൾ ന്യായപാശത്തിൽ കെട്ടപ്പെട്ടിരിക്കയെന്ന സംഗതി ഉണ്ടാ

വില്ല. രാജാവിനോടുള്ള ബഹുമാനവും ആദരവും കുറഞ്ഞുപോയാൽ പ്രജകൾക്കിടയിൽ ഐകമത്യം നശിച്ച് രാജദ്രോഹപരങ്ങളായ കാര്യങ്ങളും കലഹങ്ങളും ഉത്ഭവിക്കും. ഛിദ്രാന്വേഷികളായ ശത്രുക്കൾ ഈ അവസരം കണ്ടറിഞ്ഞു നമ്മുടെ രാജ്യത്തെ ആക്രമിക്കാനും ശ്രമിച്ചേക്കും. ഇത്തരത്തിലുള്ള വിഷമഘട്ടത്തിലേക്കു നമ്മുടെ രാജ്യത്തെ നയിക്കാതിരിക്കേണമെന്നാണ് എൻ്റെ അപേക്ഷ.

റാണാ:—എൻ്റെ ഭാര്യയെ ഞാൻ ശിക്ഷിച്ചതു തക്ക കാരണമുണ്ടായിട്ടാണ്. അപരാധിയെ ശിക്ഷിക്കുന്നതു രാജനീതിക്കു വിപരീതമാണോ?

മന്ത്രി:—രാണാജി, കുറ്റം ചുമത്തിയതും അതിനെ സ്ഥിരപ്പെടുത്തി ശിക്ഷിച്ചതും ഭവാൻ തന്നെയാണ്. ദാരിദ്ര്യത്താലും മഹാവ്യാധികളാലും മറ്റു വിധത്തിലുള്ള പല ബുദ്ധിമുട്ടുകളാലും അലഞ്ഞുഴലുന്ന ലോകജനങ്ങളെ ശ്രീകൃഷ്ണഭക്തിയാകുന്ന അമൃതധാര വർഷിച്ച് കുളിർപ്പിച്ചാശ്വസിപ്പിച്ചിരുന്ന ആ ദിവ്യയോഗിനിയായ പുണ്യവതിയിൽ ഭവാൻ പാമരജനോചിതമായ അപവാദം ചുമത്തി സ്വേച്ഛാനുസരണം കഠിനശിക്ഷ വിധിച്ചതു, ആ മനസ്വിനിയെ ലോകമാതാവായി കരുതി ആരാധിക്കുന്ന മഹാജനങ്ങൾ സഹിക്കുമെന്നാണോ ഭവാൻ വിചാരിക്കുന്നതു? ഞങ്ങളുടെ പരദേവതയായ ആ മഹാസാധ്വി അപരാധിനിയോ?

റാണാ:—ലോകജനങ്ങൾ അപ്രകാരം വിശ്വസിക്കുന്ന

തിൽ അത്ഭുതമില്ല. എന്നെ വഞ്ചിച്ചതുപോലെ തന്നെ അവർ തന്റെ കപടനാട്യങ്ങളാൽ ലോകത്തേയും വഞ്ചിച്ചിരിക്കുന്നു. കപടവേഷധാരിയായ അക്ബറുടെ വക്കൽനിന്നും അവർ നിസ്സംശയം ഹാരം സ്വീകരിച്ചില്ലേ? ചക്രവർത്തിയെ ഉദ്ദേശിച്ചു വരുത്തിയതുതന്നെ അവളുടെ ദുസ്സാമർത്ഥ്യമല്ലേ? എന്റെ അനുവാദം കൂടാതെ അന്യപുരുഷന്റെ വക്കൽനിന്നും വിലമതിക്കാൻ കഴിയാത്ത ആ മാല വാങ്ങുവാൻ അവർ ധൈര്യപ്പെട്ടതെങ്ങിനെ?

മന്ത്രി:—ഈ സ്വല്പവിഷയമാണോ ഭവാന്റെ പരിശുദ്ധഹൃദയത്തെ മലിനപ്പെടുത്തിയത്? ഹാ, ശങ്കാവിഷത്തിന്റെ ഭയങ്കരത! ആ സർപ്പത്താൽ ദംശിക്കപ്പെട്ടവർ എത്ര വേഗത്തിൽ പ്രജ്ഞാരഹിതനായി പോകുന്നു! മഹാരാജാവെ, മഹാനായ അക്ബർ ചക്രവർത്തിയെ ഭവാൻ നല്ലവണ്ണം അറിഞ്ഞിരുന്നിട്ടും ഈവിധ ദുശ്ശങ്കകൾക്ക വശംവദനായതു മഹാകഷ്ടമായിപ്പോയി. അന്യ മതങ്ങളിൽ അതിബഹുമാനമുള്ള അദ്ദേഹം നിഷ്കളങ്കമായിചെയ്ത ആ സൽകർമ്മത്തെ ഭവാൻ ഈവിധം ദുസ്സംശയത്താൽ മലിനപ്പെടുത്തുന്നതു നിങ്ങൾ തമ്മിലുള്ള മിത്രഭാവത്തിനോട് ഭവാൻ കാണിക്കുന്ന അക്ഷന്തവ്യമായ ഒരു അപരാധമായിരിക്കും. അദ്ദേഹം ആഭരണം നൽകിയതു ദേവിക്കല്ല, കൃഷ്ണാർപ്പണമായിട്ടാണ്. ചക്രവർത്തിയോ മീരാബായ്‌റാണിയോ ഇതുകൊണ്ട് സ്വധർമ്മത്തിൽനിന്ന വ്യതിചലിച്ചതായി

വിചാരിപ്പാൻ പാടില്ല. യാതൊരു തെറ്റും ചെയ്യാത്ത ദേവിയെ വ്യസനിപ്പിക്കുന്നതു കഷ്ടമാണ്. ദേവി മഹാ പതിവ്രതയാകുന്നു. ശ്രീകൃഷ്ണപരമാത്മാവാണ് അവരുടെ ജീവാധാരം. നമ്മുടെ കുലദേവതയെപ്പോലെ പൂജിക്കപ്പെടേണ്ടുന്ന ആ സതീരത്നത്തിന്റെ ശോകാഗ്നി നമ്മുടെ വംശത്തെപ്പോലും നശിപ്പിച്ചേക്കും.

റാണാ:—മീര നിരപരാധിയോ? അന്തഃപുരത്തിലേയ്ക്കു, അതിലും വിശേഷിച്ച് പൂജാസ്ഥലത്തേയ്ക്കു്, ഒരു മ്ലേച്ഛനെ വരുത്തി, ലേശംപോലും ലജ്ജയോ മാനമോ ഇല്ലാതെ അവനുമായി സല്ലപിച്ചു അവനോടു സമ്മാനവും വാങ്ങിയ ആ ധൂർത്ത കുലസ്ത്രീയോ, അതോ കുലടയോ?

മന്ത്രി:—ഹരി! ഹരി! ശാന്തം, പാപം! ഭവാനെ ഇപ്രകാരം ആർ ദുർബ്ബോധനം ചെയ്തു? ദേവിക്കു ആ സന്യാസിയെപ്പറ്റി യാതൊന്നും അറിവില്ലെന്നു അവർ ഉറപ്പ പറയുന്നു. കൃഷ്ണാർപ്പണമായി നൽകിയ ഹാരത്തെ ദേവി കൃഷ്ണനുതന്നെ സമർപ്പിക്കയാണു ചെയ്തതു്. ഇതിൽ ഇത്രയൊക്കെ വൈഷമ്യം വിചാരിക്കേണ്ടതുണ്ടോ?

റാണാ:—സത്യം അങ്ങിനെതന്നെ ആയിരിക്കാം. പക്ഷേ ഈ ലോകജനങ്ങൾ അറിയുമോ? കുംഭാജിയുടെ അന്തഃപുരത്തിൽ മ്ലേച്ഛന്മാർ ഇഷ്ടംപോലെ കടന്നുവെന്നു അന്തഃപുരസ്ത്രീകളുമായി സല്ലാപം നടത്തുന്നുവെന്നു എന്റെ ശത്രുക്കൾ പറഞ്ഞു പരത്തിയാൽ ഞാൻ ആ അവമാനം സഹിച്ചിരിക്കുന്നതെങ്ങിനെ?

മന്ത്രി:—റാണാജി, ദേവിയെപ്പററി ഭവാൻ തെററിദ്ധരിച്ചതുപോലെ ഒരിക്കലും ലോകജനങ്ങൾ കരുതുകയില്ല. ഭവാന്റെ ഉദ്ദേശങ്ങൾ തീരെ അടിസ്ഥാനമില്ല. മഹാസാദ്ധ്വിയും ഭക്താഗ്രഗണ്യയുമായ മീരാബായി പരപുരുഷനെ ഇച്ഛിക്കുമെന്നു ഭവാൻ എങ്ങിനെ സംശയിച്ചു? ഭവാനെ ദേവി ബഹുമാനിച്ചും പൂജിച്ചും വന്നിരുന്നതുതന്നെ ആ കുലീനയുടെ ഭർത്തൃഭക്തിയും കൃത്യനിഷ്ഠയും തെളിയിക്കുന്നതാണല്ലോ. മനസ്സു മുഴുവനും കൃഷ്ണപാദാരവിന്ദത്തിൽ ലയിച്ചിരുന്നിട്ടും ആ സതീരത്നം ലോകാചാരത്തെ അവലംബിച്ച് ഭാര്യാധർമ്മം അനുഷ്ഠിച്ചിരുന്നില്ലേ? ഈവക ഉത്തമഗുണങ്ങളെ ഭവാൻ കണ്ടറിഞ്ഞില്ലെന്നു മാത്രമല്ല, കഠിനാപവാദം അവരുടെ മേൽ ചുമത്തുകയും ചെയ്തിരിക്കുന്നു. പതിവ്രതാശിരോമണിയായ ദേവിയെ ഒരു സാധാരണ സ്ത്രീയായി കരുതി മററാരോടും ആലോചിക്കാതെ ഈ കഠിനശിക്ഷ വിധിച്ചതു അന്യായമായിപ്പോയി. മഹാരാജാവെ, വൃദ്ധനും വിശ്വസ്തനുമായ എന്റെ വാക്കുകളെ അവഗണിക്കാതെ ഇനിയെങ്കിലും ദേവിയെ വരുത്തി സ്വീകരിക്കുക. ചെയ്ത തെററിനെപ്പററി പശ്ചാത്തപിക്കുകയും ചെയ്യുക.

തന്റെ പക്ഷപാതരഹിതമായ ന്യായനിഷ്ഠയെക്കുറിച്ചു രഘുനാഥഭട്ടർ ബഹുമാനിക്കുമെന്നു കരുതിയിരുന്ന റാണാവിന്നു ഭട്ടരുടെ മർമ്മസ്പൃക്കുകളായ ഉപദേശവാക്കുകൾ അനല്പമായ കോപത്തെ ജനിപ്പിച്ചു. 'ഓ ഹോ,

ഭവാനും മീരയുടെ വലയിൽ പെട്ടുപോയി അല്ലേ? അതെങ്ങിനെ ആയാലും എനിക്കു വിരോധമില്ല. മീര വിശുദ്ധയല്ലെന്നു എനിക്കു ബോദ്ധ്യം വന്നിരിക്കുന്നു. എന്റെ പത്നിയെ ശിക്ഷിച്ചതിൽ പ്രജകൾക്കു ആക്ഷേപിക്കാൻ അവകാശമെന്താണ്? അഥവാ അങ്ങിനെതന്നെ ആയാലും അതിനാൽ ഞാൻ ഭയപ്പെടുകയില്ലെന്നു അവർ അറിഞ്ഞുകൊള്ളട്ടെ.'

രഘുനാഥഭട്ടർ എഴുന്നേറ്റു. 'മഹാരാജാവേ! ഞാൻ പോയിവരട്ടെ. ഭവാൻ ക്ഷേമമായിരിക്കേണമെന്നാണ് എന്റെ പ്രാർത്ഥന. സത്യാവസ്ഥ ഭവാനെ ധരിപ്പിക്കേണ്ടതായ എന്റെ ബാദ്ധ്യതയെ ഞാൻ നിർവ്വഹിച്ചുകഴിഞ്ഞു. നിരപരാധിനിയും നിഷ്കളങ്കയുമായ മീരാബായിയെ അന്യായമായി ഏകാന്തതടവിൽ പാർപ്പിച്ചിരിക്കുകയാണല്ലോ. ഈ രാജ്യഭരണവിഷയത്തിൽ ഒരു പ്രധാന ഭാരവാഹിത്വം എനിക്കും ഉള്ളതുകൊണ്ട്, ഭവാന്റെ ആജ്ഞയോടായാലും, ഇപ്പോൾ ചെയ്തിരിക്കുന്ന അക്രമകൃത്യത്തിനു ഞാനും ഉത്തരവാദിയാണെന്നു വരുന്നു. പതിവ്രതാരത്നമായ ആ മഹാഭക്തയെ ശിക്ഷിച്ചതിനാലുണ്ടാവുന്ന കഠോരപാപത്തിൽ ഞാൻ പങ്കെടുക്കാൻ വിചാരിക്കുന്നില്ല. അതുകൊണ്ട് രാജസഭയിൽ എനിക്കുള്ള എല്ലാ അധികാരങ്ങളും മന്ത്രിസ്ഥാനവും ഇതാ ഞാൻ ഒഴിഞ്ഞുതരുന്നു. ഒരുകാലത്തു സത്യാവസ്ഥ ഭവാൻ അറിയുന്നതാണ്. അപ്പോഴുണ്ടാകുന്ന കഠിനവ്യഥ സഹിപ്പാനുള്ള ശക്തി പരമകാരുണികനായ ജഗദീശ്വരൻതന്നെ ഭവാനു നൽകട്ടെ!' ഇത്രയുംപറഞ്ഞു ഭട്ടർ അവിടെനിന്നു പോയി.

രഘുനാഥഭട്ടർ പോയപ്പോൾ റാണാ ഭയങ്കരസ്വപ്നത്തിൽനിന്നും ഞെട്ടിയുണൎന്നമാതിരി പരിഭ്രമിച്ച് അങ്ങുമിങ്ങും നോക്കിത്തുടങ്ങി. കഴിഞ്ഞ സംഭവങ്ങളെല്ലാം സ്വപ്നമായിരിക്കുമോ എന്നുകൂടി അദ്ദേഹം സംശയിച്ചു. 'മീരാബായിയെ ശിക്ഷിപ്പതു അക്രമമാണെന്നോ! അക്ബർ അന്തഃപുരത്തിൽ കടന്നതു യഥാൎത്ഥമാണെന്നു സേനാപതി ഉറപ്പിച്ചുപറഞ്ഞുവല്ലോ. മീരാബായി ഇതിൽ എത്ര കണ്ടു കുററക്കാരിയാണെന്നു അറിവാൻ വഴിയെന്താണ്? എന്റെ ഭഗവാനെ, എന്നെ ഈ "ധൎമ്മസങ്കട"ത്തിൽനിന്നും കരകയററണെ' എന്നിങ്ങിനെ പലതും ആലോചിച്ചുകൊണ്ടിരിക്കെ കുംഭാജിറാണാവിന്റെ സഹോദരിയും, മീരാബായിയെ ആത്മാൎത്ഥമായി സ്നേഹിക്കുന്നവളുമായ രുഗ്മിണീബായി അവിടെ വന്നെത്തി. മീരാബായി ഉദ്യാനത്തിൽ തനിയെ ഇരുന്നു കാലം കഴിക്കുന്നതിനെപ്പററിയും, ബാല്യസഖാവായ കൃഷ്ണവിഗ്രഹം ലഭിക്കാത്തതിനാൽ ദേവി അനുഭവിക്കുന്ന ക്ലേശത്തെക്കുറിച്ചും രുഗ്മിണി സവിനയം റാണാവിനെ ധരിപ്പിച്ചു. മീരാബായിക്ക് ശ്രീകൃഷ്ണപ്രതിമ നൽകുവാൻ സദയം അനുവദിച്ചനുഗ്രഹിക്കേണമെന്നു അവർ റാണാവിന്റെ കാല്ക്കൽവീണപേക്ഷിച്ചു. റാണാ ആദ്യത്തിൽ അതിന്നനുകൂലിച്ചില്ല. മീരാബായിയുടെ പാതിവ്രത്യനിഷ്ഠക്കു ഭംഗം വന്നിരിക്കുന്നുവെന്നു റാണാ ശഠിച്ചുപറഞ്ഞതു കേട്ടപ്പോൾ രുഗ്മിണിക്കു അതികലശലായ കോപവും വ്യസനവും ജനിച്ചു. എന്നിരിക്കിലും, അതിനെ അടക്കി വീണ്ടും മീരയുടെ ഗുണഗണങ്ങളെ വൎണ്ണിച്ച് അദ്ദേഹത്തിന്റെ ദുസ്സംശയങ്ങളെ കുറയ്ക്കുവാൻ

ആ മനസ്സിനി ശ്രമിച്ചു. അവസാനം, ജീവചൈതന്യമില്ലാത്ത ഒരു മൺപാവയെ മീരാബായിക്ക് കൊടുക്കുന്നതുകൊണ്ടു യാതൊരു വൈപരീത്യവും വരാനില്ലെന്നു രുക്മിണീബായി വാദിച്ചപ്പോൾ റാണാ അതിനു ഒരുവിധം അനുവാദം നൽകി. ഉടൻതന്നെ രുക്മിണീബായി അതിസന്തോഷത്തോടെ മീരാബായിയുടെ പൂജാഗൃഹത്തിലേക്കു ഓടി. അവിടെ സ്വർണ്ണാലങ്കാരവിഭൂഷിതനായി സുസ്മേരവദനനായി സ്ഥിതിചെയ്തിരുന്ന ശ്രീബാലകൃഷ്ണന്റെ വിഗ്രഹത്തെ ഭക്ത്യാദരത്തോടെ വന്ദിച്ച് അതിനെ കയ്യിലെടുത്തുംകൊണ്ട് നേരെ ഉദ്യാനത്തിലേക്കു നടന്നു.

മീരാബായി ഉദ്യാനത്തിൽ ഒരു മരത്തണലിൽ ഇരുന്നു ശ്രീകൃഷ്ണനെ സ്മരിച്ച് പ്രലപിക്കുകയായിരുന്നു. രുക്മിണീബായി പിന്നിൽവന്നു നില്ക്കുന്നതിനെ മീര അറിയുകയുണ്ടായില്ല. ആ സച്ചരിത്രയുടെ കണ്ണുകളിൽനിന്നും ധാരമുറിയാതെ അശ്രുകണം പ്രവഹിക്കുന്നുണ്ട്. തൈലലേപനമില്ലാത്ത തലമുടി കെട്ടഴിഞ്ഞ് ഒരു ഭാഗത്തേക്കു വീണു കിടക്കുന്നു. മുഷിഞ്ഞ വസ്ത്രവും, കുഴിഞ്ഞ നേത്രങ്ങളും, ആഹാരമില്ലാത്തതിനാൽ വാടിത്തളർന്നിരിക്കുന്ന ദേഹവും ദേവിയുടെ കഠിനവ്യഥയെ പ്രത്യക്ഷപ്പെടുത്തിയിരുന്നു.

'ഹേ കൃഷ്ണാ! അനാഥബന്ധോ! എന്റെ പ്രാണസങ്കടം ഭവാൻ കാണുന്നില്ലേ? എന്റെ ഏകാന്തവാസത്തെപ്പററിയോ, ഈ കഠിനശിക്ഷ വിധിച്ച ഭർത്താവിന്റെ സ്നേഹശൂന്യതയെക്കുറിച്ചോ ഞാൻ വ്യസനിക്കുന്നില്ല. നിരപരാധിനിയായിരുന്നിട്ടും എനിക്കു ഈ അനുഭവം വന്നതു എ

ന്റെ ദുഷ്കൎമ്മഫലത്താലായിരിക്കാം. എന്നാൽ എന്റെ ബാല്യസഖാവും, ആത്മനാഥനുമായ ഭവാന്റെ കോമളരൂപം കാണാതെ ദിവസം കഴിക്കാനാണ് ഞാൻ കുഴങ്ങുന്നതു്. ഹേ വാസുദേവ! ഭവാൻ രൂപമില്ലാത്തവനാണെന്നു വേദം ഘോഷിക്കുന്നുണ്ടെങ്കിലും, കുട്ടിക്കാലം മുതൽ എന്റെ ഹൃദയത്തിൽ പതിഞ്ഞിരിക്കുന്ന ഭവാന്റെ സുന്ദരരൂപത്തെ മറക്കുവാനോ, മറ്റുവിധത്തിൽ സങ്കല്പിക്കുവാനോ എനിക്കു സാധിക്കുന്നില്ല. എന്നൊരു ദിവസം ഭവാന്റെ ദിവ്യവിഗ്രഹം എനിക്കു ലഭിക്കുകയുണ്ടായോ, അന്നുമുതൽ ഭവാനെ ഞാൻ എന്റെ പ്രാണസഖാവായും ആത്മനാഥനായും പരമപുരുഷനായും സങ്കല്പിച്ചാരാധിച്ചുവരുന്നതു സൎവ്വാന്തൎയ്യാമിയായ ഭവാൻ അറിയാത്തതാണോ? എന്റെ ഭഗവാനേ! ഭവാന്റെ സൌന്ദൎയ്യധോരണിയെ പാനംചെയ്തു പരിചയിച്ച ഈ കണ്ണുകൾ, അതിനെ വീണ്ടും കാണുവാൻ ഉഴറുകതന്നെ ചെയ്യുന്നു. എന്റെ ബാല്യസഹചാരിയായ ആ സൌന്ദൎയ്യധാമത്തെ കണ്ടുംകൊണ്ടിരിക്കുന്നതായാൽ ഈ ഏകാന്തവാസംപോലും എനിക്കു ദുസ്സഹമായി തോന്നുന്നതല്ല. എന്നെ ഇപ്രകാരം നിഷ്ഠുരതരം ഉപേക്ഷിക്കുവാൻ ഞാൻ ഭവാന്റെ നേരെ എന്തപരാധം പ്രവൎത്തിച്ചു? ഇതിൽ ഭേദം എന്റെ പ്രാണനു അവസാനം വരുത്തുകയായിരുന്നു. ഹേ കൃഷ്ണാ, ഭവാന്റെ വിയോഗം സഹിപ്പാൻ ഒരു നിമിഷംപോലും ഇനി എനിക്കു ശക്തിയില്ല. അനന്യശരണയായ ഈ അഗതിയിൽ ദയയുണ്ടാവണേ!'

മീരാബായിയുടെ പ്രലാപങ്ങളും കേട്ടു മതിമറന്നു് കണ്ണുനീർ വാൎത്തുംകൊണ്ടു് നിന്നിരുന്ന രുഗ്മിണീബായിക്കു് മീരാബായി മോഹാലസ്യപ്പെട്ടു് ഒരു വശത്തേക്കു് വീഴുന്നതു കാണാറായി. അവർ പെട്ടെന്നു ചെന്നു് മീരയെ താങ്ങിയെടുത്തു മടിയിൽ കിടത്തി. 'പ്രിയ മീരെ, ആശ്വസിക്കൂ! ഇതാ ഭവതിയുടെ കൃഷ്ണൻ. കണ്ണു തുറന്നു നോക്കൂ. കൃഷ്ണൻ ഇതാ അരികത്തുതന്നെ ഉണ്ടു്!' എന്നു പറഞ്ഞു.

അമൃതപ്രവാഹമെന്നപോലെ കേട്ട കൃഷ്ണശബ്ദം, മീരാബായിയെ അതിവേഗത്തിൽ ബോധക്ഷയത്തിൽ നിന്നുണർത്തി. പെട്ടെന്നു മീര എഴുന്നേററിരുന്നു് ചുററും നോക്കിയപ്പോൾ മന്ദസ്മിതം തൂകിക്കൊണ്ടു നില്ക്കുന്ന തേജോമയനായ കൃഷ്ണനേയും, കണ്ണുനീർ പൊഴിക്കുന്ന രുഗ്മിണീബായിയേയും കണ്ടു. 'ഹാ, ഞാൻ സ്വപ്നം കാണുകയാണോ? ഭക്തപ്രിയനായ എന്റെ ഗോപാലകൃഷ്ണനാണോ എന്റെ മുമ്പിലിരിക്കുന്നതു്? ജ്യേഷ്ഠത്തി, ഇതു സത്യം തന്നേയോ? ഇതെങ്ങിനെ സംഭവിച്ചു?'

രുഗ്മിണി:—പ്രിയമീരെ, ഈ കൃഷ്ണന്റെ വിയോഗത്താൽ ഭവതി ജലത്തിൽനിന്നെടുക്കപ്പെട്ട മത്സ്യമെന്നപോലെ സങ്കടപ്പെട്ടു കിടന്നു പിടയുന്നതുകണ്ടു സഹിക്കാൻ കഴിയാതെ ഞാൻ ജ്യേഷ്ഠനോടപേക്ഷിച്ചനുവാദം വാങ്ങി ഇതിനെ ഭവതിക്കായി കൊണ്ടുവന്നതാണു്. ആ കൎക്കശഹൃദയന്റെ സത്യാവസ്ഥ.........

മീര:—ജ്യേഷ്ഠത്തി, ഈ പറയുന്നതു ആരെപ്പററിയാണു്?

രുഗ്മിണി:—എന്റെ സഹോദരനായ രാജാവിനെപ്പററി തന്നെ. ഈ മഹാപാപം ചെയ്യുകയോ?

മീരാബായി രുഗ്മിണിയുടെ കൈകളെ ഗ്രഹിച്ചു. 'ജ്യേഷ്ഠത്തി, രാജാവിനെ അധിക്ഷേപിക്കരുത്. അദ്ദേഹം എന്തു ചെയ്യും? എന്റെ ഹതവിധിവൈഭവമെന്നല്ലാതെ മററാരും കുററക്കാരല്ല. സത്യാവസ്ഥ അദ്ദേഹം ധരിച്ചിട്ടില്ല.'

രുഗ്മിണി:—ലോകർ ധരിച്ചിരിക്കുന്ന യഥാത്ഥം രാജാവു ധരിച്ചിട്ടില്ലെന്നു വരുമോ? ഒരിക്കലും അതു വിശ്വസിക്കത്തക്കതല്ല. അസൂയാലുക്കളായ രാജമഹഷിമാർ കുത്തിച്ചെലുത്തിയ ശങ്കാവിഷത്താൽ മോഹിതനായിട്ടാണ് രാജാവു ഇപ്രകാരമെല്ലാം പ്രവത്തിക്കുന്നതു്.

മീര:—അദ്ദേഹത്തെ കുററപ്പെടുത്തുന്നതിനു പകരം എന്റെ ദുഷ്കമ്മവൈഭവത്തെ പഴിക്കുക. രാണാജിക്കു സുഖം തന്നെയല്ലേ? അദ്ദേഹം ദയവുചെയ്തു കൃഷ്ണവിഗ്രഹം എനിക്കയച്ചുതന്നതിനു ഞാൻ അനേകം നമസ്കാരം ചെയ്യുന്നുവെന്നു പറയുക. കൃഷ്ണക്ഷേത്രത്തിൽ പൂജാദികൾ ക്രമമായി നടക്കുന്നില്ലേ? എന്നെ ഏതുപ്രകാരത്തിൽ ശിക്ഷിച്ചാലും ശ്രീകൃഷ്ണപൂജ മുടക്കരുതെന്നു ഞാൻ അപേക്ഷിച്ചതായി പറയണം. രാജധാനിയിൽ എല്ലാവരോടും എന്റെ വന്ദനം അറിയിക്കുവാൻ അപേക്ഷ. ജ്യേഷ്ഠത്തി, എന്തിനാണ് കരയുന്നത്?

രുഗ്മിണി:—എന്റെ അനുജത്തി, ഒരു ശിശുവിനെപ്പോലെ നിഷ്കളങ്കയായ ഭവതിയെ ഈ വിധം ശിക്ഷിച്ചുതോത്ത് എനിക്കു സങ്കടം സഹിക്കുന്നില്ല.

ീര:—മഹാറാണാ സകല യോഗ്യതയും തികഞ്ഞ ഒരു മഹാനുഭാവനാണ്. അദ്ദേഹം ഈ വിധം കോപത്തിന്നധീനനായതു എന്റെ പാപഫലങ്ങൾകൊണ്ടോ, അല്ലാ ഈശ്വരപ്രേരണയാലോ ആയിരിക്കണം. ഒരു രജപുത്രസ്ത്രീയായ എനിക്കു ഭർത്താവിന്റെ ആജ്ഞ അന്യായമായിരുന്നാലും അനുസരിക്കേണ്ട കടമയുണ്ടല്ലോ. എന്റെ മേൽ ചുമത്തിയിരിക്കുന്ന അപവാദം അസത്യമാണെന്നു കാലക്രമത്തിൽ അദ്ദേഹത്തിനുതന്നെ അറിയാനിടവരും. ആ സമയത്തു അദ്ദേഹത്തിനുണ്ടായേക്കാവുന്ന കഠിനക്ലേശത്തെ ഓർത്താണ് ഞാൻ അത്യധികം വ്യസനിക്കുന്നതു്. എന്റെ കൃഷ്ണൻ ഒരുമിച്ചുണ്ടെങ്കിൽ എനിക്കു യാതൊന്നും ദുസ്സഹമല്ല. മററു ചിന്തകൾ കൂടാതെ ഏകാന്തമായിരുന്ന് സദാ ഈശ്വരധ്യാനം ചെയ്യാനായി എന്റെ കൃഷ്ണൻതന്നെ ഇതെല്ലാം വരുത്തിക്കൂട്ടിയതായിരിക്കാം. അല്ലാത്തപക്ഷം എന്റെ മനസ്സിനു ശാന്തതയുണ്ടാകുവാനായി എന്നെ ഇപ്രകാരം ശിക്ഷിക്കുന്നതാണെന്നും വരാം. 'ശാന്ത്യർത്ഥം ഹി ഭ്രാന്തിരേഷാസി സാധകാനാം' എന്ന മഹദ്വാക്യം ഭവതി കേട്ടിട്ടില്ലേ? ഏതു വിധത്തിലായാലും ഗുണദോഷവിചാരം കൂടാതെ ഈശ്വരാജ്ഞയെ അനുസരിക്കേണ്ടതു നമ്മുടെ കടമയാണ്. ജ്യേഷ്ഠത്തി എന്നെപ്പററി അധികം ക്ലേശിക്കരുത്. കൃഷ്ണവിഗ്രഹം നൽകി എനിക്കു പ്രാണദാനം ചെയ്ത ഭവതിക്കു ഇതാ സാഷ്ടാംഗനമസ്കാരം.

രശ്മിണീബായി അടക്കുവാൻ കഴിയാത്ത സങ്കടത്താൽ വാവിട്ടുകരഞ്ഞുകൊണ്ടു അന്തഃപുരത്തിലേക്കു മടങ്ങി.

വളരെക്കാലം പിരിഞ്ഞിരുന്ന പുത്രനെ പെട്ടെന്നു കാണ്മാനിടയായ മാതാവ് ഏതുപ്രകാരം ആനന്ദപരവശയായി മകനെ ആശ്ലേഷിച്ചാശ്വസിക്കുമോ, അതേ മാതിരി മീരാബായി കൃഷ്ണവിഗ്രഹമെടുത്ത് മാറോടണച്ചു ചുംബിച്ച് ആനന്ദാശ്രുക്കൾ വർഷിച്ചു. 'ഹേ കൃഷ്ണാ, എന്തിനായിട്ടാണ് എന്നേയും റാണാവിനേയും ഇപ്രകാരമെല്ലാം ക്ലേശിപ്പിക്കുന്നത്? ഇതു ന്യായമാണോ? ഭവൽഭക്തനും സാധുശീലനുമായ രാജാവ് ഭവാന്റെ പ്രേരണകൂടാതെ ഒരിക്കലും ഈ വക കഠിനക്രിയകൾ ചെയ്യുന്നതല്ല. 'സർവ്വം ഭവൽ പ്രേരണയൈവഭ്രമേത്' എന്ന പദ്യഖണ്ഡം ഞാൻ നിർമ്മിച്ചതല്ലല്ലോ. കപടനാടകസൂത്രധാരിയായ ഭവാന്റെ രഹസ്യപ്രയോഗങ്ങൾ കണ്ടറിവാൻ ഈയുള്ളവൾ ശക്തയല്ല. ഞാൻ ഇപ്രകാരം വ്യസനസാഗരത്തിൽ ആണ്ടുകിടക്കുമ്പോൾ ഭവാൻ യാതൊന്നും അറിയാത്തതുപോലെ എന്നെ നോക്കി പുഞ്ചിരി പൊഴിക്കുകയാണല്ലേ? ഭവാൻ ഇത്ര നിർദ്ദയനോ? അതെന്തുവിധമായാലും ചെറുപ്രായത്തിൽ തന്നെ എന്റെ മനസ്സിനെ ആകർഷിച്ച് അടിമപ്പെടുത്തിയ ഭവാനെ പിരിഞ്ഞിരിപ്പാൻ ഞാൻ ശക്തയല്ല. ഭവാന്റെ സാഹചര്യസുഖം മാത്രമെ ഞാൻ കാംക്ഷിക്കുന്നുള്ളൂ.' എന്നിങ്ങിനെ പറഞ്ഞ് ശ്രീകൃഷ്ണവിഗ്രഹമെടുത്ത് അതിനെ പുഷ്പമാല്യങ്ങളാൽ അലങ്കരിച്ച് ഒരു നല്ല സ്ഥാ

ലത്തു വെച്ച് അതിന്മുമ്പിലിരുന്ന് തന്റെ ദൃഷ്ടികളേയും മനസ്സിനേയും ആ സൌവൎണ്ണവിഗ്രഹത്തിലൎപ്പിച്ച് കൃഷ്ണ സ്തുതികൾ പാടുവാനാരംഭിച്ചു.

'ഹേ ഗോപാലക! ഹേ കൃപാജലനിധേ!
ഹേ സിന്ധുകന്യാപതേ!
ഹേ കംസാന്തക! ഹേ ഗജേന്ദ്രകരുണാ
പാരീണ! ഹേ മാധവ!
ഹേ രാമാനുജ! ഹേജഗത്ത്രയഗുരോ!
ഹേ പുണ്ഡരീകാക്ഷ! മാം
ഹേ ഗോപീജനനാഥ! പാലയ! പരം
ജാനാമി ന ത്വാം വിനാ.'

## അദ്ധ്യായം 10.

കുംഭാജിറാണാ രാവും പകലും ചിന്തയിൽ മുഴുകി ത്തന്നെ നാൾ കഴിച്ചു. അക്ബർ അന്തഃപുരത്തിൽ പ്രവേശിച്ചതിനെക്കുറിച്ചും, താൻ നൽകിയ ശിക്ഷയുടെ ന്യായാന്യായതയെപ്പററിയും അദ്ദേഹത്തിന്റെ മനസ്സിൽ സദാ വാദപ്രതിവാദം നടന്നുകൊണ്ടിരുന്നു. താൻ അപവാദഭയത്താൽ ചെയ്ത ശിക്ഷയെ പ്രജകൾ ആക്ഷേപിക്കുന്നതായി രഘുനാഥഭട്ടർ മുഖേന അറിവാനിടവന്നതു റാണാവിന്റെ മനസ്സിനെ പൂൎവ്വാധികം കലുഷിതമാക്കിത്തീൎത്തു. ഈ വക കുഴപ്പങ്ങൾക്കും തകരാറുകൾക്കും ഹേതുഭൂതയായ മീരാബായിയെ അദ്ദേഹം അത്യധികം വെറുത്തു. 'മീരാബായിയുടെ കപടനാട്യത്തിൽ ഭ്രമിച്ച പാമര

ജനങ്ങൾ അവളുടെ ഭാഗം പറയുന്നതിൽ അത്ഭുതമില്ല. അവളെ ശിക്ഷിച്ചാലും സ്വതന്ത്രയാക്കി ത്യജിച്ചാലും ജനങ്ങൾ ആക്ഷേപിക്കുകതന്നെ ചെയ്യും. അവൾ ജീവനോടിരിക്കുന്ന കാലംവരെ എന്റെ കഷ്ടവും ദുഃഖവും നീങ്ങുമെന്നു തോന്നുന്നില്ല. അവൾ മരിച്ചാൽ കാലക്രമത്തിൽ ലോകം അവളെ മറന്നുകൊള്ളും. അതിനു മാർഗ്ഗമെന്താണ്? പരസ്യമായി വിചാരണ ചെയ്തു ശിക്ഷിക്കുന്നതു ഇപ്പോഴത്തെ അപവാദത്തെ കുറെക്കൂടെ വർദ്ധിപ്പിച്ചേക്കും. രഹസ്യമായി വധിക്കുന്നതായാലോ പൊതുജനങ്ങൾ ലഹള കൂട്ടുകയും ചെയ്യും. ഞാൻ എന്തു ചെയ്യട്ടെ! ഹാ മീരെ! നീയും നിന്റെ വിഷ്ണുഭക്തിയും വരുത്തിക്കൂട്ടിയ ആപത്തുകളാണല്ലോ ഇവയെല്ലാം. പതിവ്രതകളായ സ്ത്രീകൾ സ്വജീവനെ ബലി കഴിച്ചും ഭർത്താക്കന്മാർക്ക സന്തോഷസമാധാനങ്ങൾ നൽകുകയാണ് സമ്പ്രദായം. എന്റെ സ്ഥിതി നേരെ മറിച്ചും. ഒരുപക്ഷെ മീരാബായി കഴിഞ്ഞതോർത്ത് ഇപ്പോൾ പശ്ചാത്തപിക്കുന്നുണ്ടായിരിക്കാം. അവളുടെ തല്ക്കാലസ്ഥിതി എന്താണെന്നു നേരിട്ടു കണ്ടറിയുന്നതാണ് ഉത്തമം.' എന്നിങ്ങിനെ ചിന്തിച്ചുറച്ച് അദ്ദേഹം ഉദ്യാനത്തിലേക്കു പുറപ്പെട്ടു.

ഉദ്യാനഗൃഹത്തിൽ പ്രവേശിപ്പാൻ രാജാവിന്നു മനസ്സു വന്നില്ല. മീരാബായിയോടുമിച്ച് ആ ഉദ്യാനത്തിൽ ആനന്ദമനുഭവിച്ച ദിവസങ്ങളോരോന്നും അദ്ദേഹത്തിന്നോർമ്മവന്നു. ആ ആനന്ദം ഭാവിയിൽ തനിക്കു എന്നെന്നേയ്ക്കുമായി നഷ്ടപ്പെട്ടിരിക്കുന്നുവെന്ന വിചാരം അദ്ദേഹ

ത്തെ അവശനാക്കി. തന്റെ ശിക്ഷയുടെ ഫലത്തെ കണ്ടറിവാനുള്ള ഉദ്ദേശത്തോടെ അദ്ദേഹം വെളിപ്പെടുത്താതെ ഗൃഹത്തിൽ ചെന്നുചേന്നു.

തൽസമയം മീറാബായി ശ്രീകൃഷ്ണപൂജ ചെയ്യുകയായിരുന്നു. ബാഹ്യചിന്താലേശം കൂടാതെ ശ്രീകൃഷ്ണനിൽ ഏകാഗ്രചിത്തയായി വത്തിച്ചിരുന്ന ദേവി ഭത്താവിന്റെ ആഗമനം അറിഞ്ഞതേയില്ല. പൂജാദികൎമ്മങ്ങൾക്കുശേഷം അവർ പ്രാത്ഥനതുടങ്ങി. 'ഹേ പ്രഭോ! ആപൽബാന്ധവാ! സൎവ്വാന്തൎയ്യാമിയായ ഭവാൻ എന്റെ ഹൃദയവ്യഥകളെ മാത്രം അറിയുന്നില്ലെന്നോ? അനാഥരക്ഷകാ, ഭവദാജ്ഞകളെ സുഖദുഃഖവിവേചനം കൂടാതെ ഞാൻ അനുസരിപ്പാൻ തെയ്യാറാണു്. ഞാൻ അനുഭവിക്കുന്ന കഠിനക്ലേശത്താൽ എന്റെ മനസ്സ് ഭഗവൽഭക്തിയിൽനിന്നും വ്യതിചലിക്കാതിരിക്കേണമെന്നു മാത്രമാണ് എന്റെ അപേക്ഷ. മനുഷ്യരിലും ജീവജന്തുക്കളിലും മററു സകല ചരാചരവസ്തുക്കളിലും ഭവാൻ പ്രതിബിംബിച്ചിരിക്കുന്നതായ സത്യാവസ്ഥ എനിക്കനുഭവപ്പെടുത്തി ലോകം മുഴുവൻ കൃഷ്ണമയമായി കാണ്മാൻ എന്നെ അനുഗ്രഹിക്കുക. ഭക്തന്മാർ, അവർ ഏതുജാതിയായാലും ഏതുമതമായാലും, അവരിൽ എനിക്കു സ്നേഹം തോന്നുവാനായി...'

മീറാബായി ഈ വാചകം അവസാനിപ്പിക്കുന്നതിനു മുമ്പായിത്തന്നെ ഇതെല്ലാം ശ്രദ്ധിച്ചു കേട്ടുകൊണ്ടിരുന്ന റാണാ 'ഹാ ദുഷ്ടേ, നിന്റെ മനസ്സ് ഇപ്പോഴും അന്യന്മാരിലാണോ' എന്നു കോപസ്വരത്തിൽ ചോദിച്ചു.

ദ്വേഷാഗ്രസ്തനായ റാണാ മീരാബായിയുടെ അന്തരാളെയുള്ള പ്രാർത്ഥനകളെ അന്യമതസ്ഥനായ അക്ബറെ വീണ്ടും കാണുവാനുള്ള അപേക്ഷകളായിട്ടാണ് വ്യാഖ്യാനിച്ചത്. തന്നിമിത്തം ഏതാനും ദിവസങ്ങളായുള്ള വേർപാടിനാൽ അല്പാല്പം ക്ഷയിച്ചുവന്നിരുന്ന അദ്ദേഹത്തിന്റെ ദുസ്സംശയം പതിന്മടങ്ങു ശക്തിയോടെ മനസ്സിൽ സ്ഥലം പിടിക്കുകയും ചെയ്തു.

ഭർത്താവിന്റെ ശബ്ദം കേട്ട് മീരാബായി ഞെട്ടി കണ്മിഴിച്ചുനോക്കി. ക്രോധം മൂർത്തീകരിച്ചവിധം തന്റെ മുമ്പിൽ നില്ക്കുന്ന റാണാവിനെക്കണ്ട് പരിഭ്രമിച്ചെഴുന്നീറ്റു അദ്ദേഹത്തെ വന്ദിച്ചു. ശ്രീകൃഷ്ണഭഗവാന്റെ കൃപാതിരേകത്താൽ ലൗകികവിഷയങ്ങളിൽനിന്നു മീര വിമുക്തയായിരിക്കുന്നുവെങ്കിലും ശരീരം നിലനില്ക്കുന്നതുവരെ ഇഹലോകദൈവമായ ഭർത്താവിനെ വന്ദിച്ചനുസരിക്കേണ്ടതു തന്റെ ബാദ്ധ്യതയാണെന്നു മീരക്കറിയാമായിരുന്നു.

'പ്രഭോ, ഭവാന്റെ ആഗമനം ഇപ്പോൾ ഞാൻ പ്രതീക്ഷിച്ചിരുന്നില്ല. തന്നിമിത്തം അങ്ങിനെതന്നെ ഇരുന്നതാണ്. ഈ സാധുവിന്റെ അപരാധം ക്ഷമിപ്പാനപേക്ഷ.' എന്നിങ്ങിനെ അവർ വീണ്ടും ഭർത്താവിനെ വന്ദിച്ചു പറഞ്ഞു.

മീരാബായിക്ക് പശ്ചാത്താപത്താൽ പരിപക്വത വന്നിരിക്കാമെന്നു സംശയിച്ചാഗ്രഹിച്ചിരുന്ന റാണാവിന്റെ മനസ്സ് താൻ കേൾക്കാനിടവന്ന മീരയുടെ പ്രാർത്ഥനകളാൽ പൂർവ്വാധികം കഠിനമായിത്തീർന്നിരുന്നു. സംഹാര

മൂർത്തിയെന്നപോലെ റാണാ കോപത്താൽ വിറച്ചുതുടങ്ങി.

റാണാ:—നീ എന്നെ പ്രതീക്ഷിക്കയാണെന്നു ഞാൻ കരുതീട്ടില്ല. ഈ ശിക്ഷ അനുഭവിച്ചിട്ടും അന്യരിൽ ലയിച്ചിരിക്കുന്ന നിന്റെ മനസ്സ് മാറീട്ടില്ല, അല്ലേ?

ഭർത്താവിന്റെ ദയാശൂന്യമായ വാക്കുകൾ മീരാബായി ക്ഷമയോടെ കേട്ടു സഹിച്ചു. 'പ്രാണനാഥാ, (മഹാരാണാ ഈ സംബോധന കേട്ടു നടുങ്ങി) ഭഗവാൻ പാദാരവിന്ദങ്ങളിൽ വിശ്വസിക്കുന്ന മനുഷ്യരെല്ലാം നമുക്കു വന്ദ്യന്മാരാണെന്നു ഭവാൻ പലേ പ്രാവശ്യവും എന്നോടു പറയുകയുണ്ടായിട്ടില്ലേ?'

റാണാ:—അന്യമതസ്ഥരായ പുരുഷന്മാരെ വരുത്തി സൽക്കരിക്കേണമെന്നും ഞാൻ പറഞ്ഞിട്ടുണ്ട്, ഇല്ലേ?

മീരാ:—മഹാരാജാവേ, ഈ ക്രോധത്തെ ത്യജിക്കുക. ഭവാന്റെ ആജ്ഞകൂടാതെ ഞാൻ ഒരാളെയും വരുത്തുകയുണ്ടായിട്ടില്ല. ആകസ്മികമായി വന്നുചേരുന്ന ഭക്തന്മാരെ അപമാനിച്ചയക്കുന്നതു നമുക്കു ഭംഗിയല്ലല്ലോ. ഭഗവാൻ സർവ്വാന്തര്യാമിയാണ്. ഈശ്വരൻ പല രൂപത്തിലും അവതരിച്ചിട്ടുണ്ട്. ഈശ്വരബുദ്ധ്യാ ഏതു ദേവനെ ഏതു രൂപത്തിൽ ആരാധിച്ചാലും അതെല്ലാം ശ്രീകൃഷ്ണപരമായി തീരുന്നതാണ്.

റാണാ:—ഓഹോ, എന്നാൽ ആ അക്ബറും ഒരു മഹാത്മ ഭക്തനെന്നാണോ നിന്റെ അഭിപ്രായം?

മീരാ:—ഭവാൻ അറിയാത്ത പുതിയ വിഷയം യാതൊന്നുമില്ല. ഹിന്ദുസ്ഥാനം മുഴുവൻ പ്രശസ്തമാംവണ്ണം ഭ

രിക്കുന്ന അക്ബർ ചക്രവർത്തിയെ ഒരു യഥാർത്ഥ ഭക്തനൊന്നുതന്നേ വിചാരിക്കേണ്ടിയിരിക്കുന്നു. അല്ലാത്തപക്ഷം അദ്ദേഹം നമ്മുടെ ശ്രീകൃഷ്ണക്ഷേത്രം തിരഞ്ഞു ഇത്രദൂരം വരുന്നതല്ലായിരുന്നു.

അതേവരെ ഒതുക്കി നിർത്തിയിരുന്ന റാണാവിന്റെ കോപം ഒന്നായി പൊട്ടിപ്പുറപ്പെട്ടു. 'ഛീ, കുലദ്രോഹി, അക്ബർ നിന്റെ മനസ്സിൽനിന്നു ഇനിയും വിട്ടുമാറീട്ടില്ല, അല്ലേ? ഈ പരിശുദ്ധ രജപുത്രവംശത്തിനെ കളങ്കപ്പെടുത്തിയതു കൂടാതെ നിർല്ലജ്ജം അതിനെപ്പററി വാദിക്കുകയും ചെയ്യുന്നു. ഇനിയും നിന്റെ മേൽ ദയവിചാരിക്കുന്നതു അസ്ഥാനത്തിലാണ്. നീ ജീവിച്ചിരിക്കുന്നേടത്തോളം കാലം ആ നീചപ്പരിഷകളും എന്റെ രാജ്യത്തിൽ പ്രവേശിച്ച് സകല സ്ഥലങ്ങളും മലിനപ്പെടുത്തും. അതുകൊണ്ട് ഇതു അവസാനിപ്പിക്കുകതന്നെ വേണം.' എന്നു പറഞ്ഞ് റാണാ അവിടെനിന്നും പോയി.

കുംഭോജിറാണാ അരമനയിൽ എത്തിയപ്പോൾ ചാരന്മാരിൽ ചിലർ അദ്ദേഹത്തെ കാണ്മാനായി കാത്തുനിന്നിരുന്നു. മീരാബായിയെ ഏകാന്തവാസത്തിനു വിധിച്ചതുമുതൽ ശ്രീകൃഷ്ണക്ഷേത്രത്തിൽ വരുന്ന കാഷായവസ്ത്രധാരികളായ സന്യാസിമാരുടെ സംഖ്യ പതിന്മടങ്ങായി വർദ്ധിച്ചിരിക്കുന്നുവെന്നും, അവർ ഓരോരുത്തരും മഹാറാണിയെ അന്വേഷിക്കാറുണ്ടെന്നും, അവരുടെ ദേശവും മതവും വിവരിച്ചറിവാൻ സാധിക്കുന്നില്ലെന്നും ചാരന്മാർ രാജാവിനെ ധരിപ്പിച്ചു. അക്ബറോ അനുചരന്മാരോ സാ

ധാരണമായി വന്നുപോകുന്നുണ്ടായിരിക്കാമെന്നും, അവരുടെ ഗൂഢപ്രേരണയാൽ മീരാബായി ഇത്രയധികം ധൈൎയ്യത്തോടെ സംസാരിച്ചതായിരിക്കേണമെന്നും റാണാ ഊഹിച്ചു. ഏതുവിധവും മീരയുടെ ജീവിതം ദീൎഘിപ്പിക്കാതെ കഴിക്കേണമെന്നും അദ്ദേഹം നിശ്ചയിച്ചു.

റാണാ ഉടനെതന്നെ സേനാപതിയെ വരുവാനായി നിയോഗിച്ചയച്ചു. സേനാപതി വന്ന ഉടനെ റാണാ, മീരാബായിയെ വധിക്കേണമെന്ന തന്റെ നിശ്ചയത്തെ ചുരുക്കത്തിൽ ആയാളെ അറിയിച്ചു. സേനാപതി നടുങ്ങിപ്പോയി. 'മഹാപ്രഭോ, ക്ഷമിക്കണം. ഭവാന്റെ ആജ്ഞ നിറവേററാൻ ഞാൻ ശക്തനല്ല. ആ പതിവ്രതയുടെ ശാപം എന്റെ സന്തതികളെക്കൂടെ നശിപ്പിച്ചേക്കും. ഭവാന്നു വിരോധമില്ലെങ്കിൽ എന്റെ ഉദ്യോഗം ഇതാ ഇപ്പോൾതന്നെ ത്യജിച്ചേക്കാം.' എന്നു പറഞ്ഞു.

റാണാ:—ഭീരു, പോയ്ക്കൊള്ളുക. എന്റെ ചോറുതിന്നുന്നവരിൽ കൂറുള്ളവർ ആരെങ്കിലുമുണ്ടോ എന്നു ഞാൻ പരീക്ഷിക്കട്ടെ.

സേനാ:—റാണാജി, ഈ കഠിനകൃത്യം ചെയ്വാൻ ഈ രാജ്യത്തിൽ ആരും ഒരുങ്ങുമെന്നു തോന്നുന്നില്ല. അക്കാൎയ്യം ഭവാൻതന്നെ ചെയ്യേണ്ടിവരും. ഈ തകരാറിന്നെല്ലാം അടിസ്ഥാനം എന്റെ വാക്കുകളാണല്ലോ. ഇങ്ങിനെയൊക്കെ വന്നുചേരുമെന്നു ഞാൻ ഒട്ടും ആലോചിച്ചിരുന്നില്ല. ആ മഹാസാദ്ധ്വിക്ക് അപവാദം കല്പിച്ച പാപം പരിഹരിപ്പാനായി ഞാൻ തീൎത്ഥയാത്രക്കു പോവുകയാണ്.

കുംഭാജിറാണാ വിശ്വസ്തരായ മററു ചിലരോടും തന്റെ ഉദ്ദേശത്തെപ്പററി പ്രസ്താവിച്ചു. എന്നാൽ ഓരോരുത്തരും കണ്ണുനീർ ഒഴുക്കി തങ്ങളെ ഈ ക്രൂരകൃത്യത്തിൽനിന്നും ഒഴിവാക്കണമെന്നു അപേക്ഷിക്കുകയാണുണ്ടായതു്. ഒടുവിൽ റാണാ ഈ ഭാരം മീരാബായിയിൽതന്നെ ചുമത്തുവാനുറച്ചു. 'പതിവ്രതയാണെന്നു സ്വയം അഭിമാനിക്കുന്ന അവളോടുതന്നെ കല്പിച്ചേക്കാം. യഥാർത്ഥ സാദ്ധ്വിയായ ഒരു രജപുത്രസ്ത്രീ ഭർത്തൃശാസന ഒരിക്കലും തിരസ്കരിക്കുന്നതല്ല. അതല്ല അവൾക്കു അക്ബറുമായി സ്നേഹബന്ധമുണ്ടെന്നു വരികിൽ ജീവത്യാഗം ചെയ്യാൻ അവൾ സന്നദ്ധയാവുകയുമില്ല. ഇങ്ങിനെ ആയാൽ എനിക്കും വംശത്തിനും പിന്നീടു് അപവാദത്തിനു കാരണമില്ലെന്നും വരും.' എന്നിങ്ങിനെ നിശ്ചയിച്ചു് ഏതാനും വരികൾ എഴുതി മുദ്രവെച്ചു് ആ ലേഖനത്തെ ഒരു ആൾവശം കൊടുത്തു. 'ഈ കത്തു് മീരാബായിറാണിക്കു കൊടുക്കുക.' എന്നു പറഞ്ഞയച്ചു.

'ഹേ കൃഷ്ണാ, ഭവാൻ സാക്ഷിയായി ഞാൻ മീരാബായിയെ ഇതാ ത്യജിക്കുന്നു. ഇന്നുമുതൽ മീരാബായി എന്റെ പത്നിയല്ല. അവൾ ഭവാനെ നിഷ്കളങ്കമായി വിശ്വസിച്ചു ഭജിച്ചിട്ടുണ്ടെങ്കിൽ അവൾ ഭവാന്റെ ചരണാരവിന്ദത്തിൽ ചേരട്ടെ.' എന്നിങ്ങിനെ ഹൃദയം ഭേദിക്കുന്നവിധം റാണാ തൊഴുതു പ്രാർത്ഥിച്ചു് മൂർച്ഛിതനെന്നപോലെ കട്ടിലിന്മേൽ വീണു.

# അദ്ധ്യായം 11.

കംബോജിറാണി ശിവാബായിക്കു കത്തയച്ചതു ഒരു സന്ധ്യാസമയത്തായിരുന്നു. അന്നേദിവസം അർദ്ധരാത്രിയിൽ ഉദ്യാനഗൃഹത്തിൽനിന്നും ഒരു കൃശഗാത്രം പുറത്തേക്കിറങ്ങുന്നതായി കാണപ്പെട്ടു. ആ രൂപം നേരെ കൃഷ്ണക്ഷേത്രത്തിൽ പ്രവേശിച്ചു വന്ദിച്ചുശേഷം അവിടെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ചു് ക്ഷേത്രത്തിന്നു സമീപത്തു ഒഴുകുന്ന പുഴവക്കിൽ ചെന്നുനിന്നു. കൈയ്യിലുണ്ടായിരുന്ന ഒരു സാധനത്തെ ആ നദിയുടെ പടവിന്മേൽവെച്ചു അതിന്മുമ്പിൽ തൊഴുകയ്യോടെ നിന്നു വളരെ താണസ്വരത്തിൽ പറഞ്ഞുതുടങ്ങി. 'അനാഥരക്ഷകാ, കൃഷ്ണാ, ഇതെല്ലാം ഭവാന്റെ ലീലകളാണോ? കപടനാടകസൂത്രധാരിയായ ഭവാന്റെ ലീലാവിനോദങ്ങളും ഈ അനാഥയും അനന്യശരണയുമായ അബലയോടാണോ കാണിക്കേണ്ടതു്? സർവ്വജ്ഞനായ ഭവാന്നു എന്നിൽ കൃപാലേശമുണ്ടായിരുന്നുവെങ്കിൽ ഈ അനർത്ഥഗർത്തത്തിൽ എന്നെ പതിപ്പിക്കാതെ രക്ഷിക്കാമായിരുന്നു. ഭക്താഗ്രഗണ്യനെന്നു സുപ്രസിദ്ധനായ അക്ബർ ചക്രവർത്തി കൃഷ്ണാർപ്പണമായി നൽകിയ മാലയാണല്ലോ ഇതിന്നെല്ലാം കാരണം. മാല ലഭിച്ചതു അങ്ങേയ്ക്കും അതുനിമിത്തമുണ്ടായ അപവാദഭാരം ഇവൾക്കും. ഇതു ന്യായമാണോ? ശ്രീകൃഷ്ണഭക്തനായ റാണാവിന്നു എന്നിൽ കലശലായ വെറുപ്പു തോന്നിയിരിക്കുന്നതെന്നു തീർച്ചയാണ്. അല്ലെങ്കിൽ, 'നീ യഥാർത്ഥത്തിൽ

ഒരു രജപുത്രസ്ത്രീയും പതിവ്രതയുമാണെങ്കിൽ ഇന്നുതന്നെ പുഴയിൽവീണു ആത്മഹത്യചെയ്യണം. എന്റെ ഈ കല്പനയെനിറവേററുന്നപക്ഷം നിന്നെ ഒരു യഥാർത്ഥസതിയായി ഞാൻകരുതുന്നതായിരിക്കും" എന്നു എനിക്കദ്ദേഹം എഴുതുകയില്ലായിരുന്നു. സർവ്വലോകശരണ്യനും പരമപുരുഷനുമായ ഭഗവാനേയും, എന്നെ പത്നിയായി വരിച്ചു ആ മഹാനുഭാവനേയുമല്ലാതെ അന്യനെ ത്രിവിധകരണങ്ങളെക്കൊണ്ടും ഞാൻ അറിഞ്ഞിട്ടില്ലെന്നതിന്നു പാതിവ്രത്യം മൂർത്തിമത്തായി ആകാശത്തിൽ വിളങ്ങുന്ന ആ അരുന്ധതീദേവിതന്നെ സാക്ഷി. എന്റെ പാതിവ്രത്യം തെളിയിക്കുവാൻ ഉത്തമമാർഗ്ഗം ഇതാണെന്നു എന്റെ ഭർത്താവു് വിധിച്ചിരിക്കെ ഞാൻ സസന്തോഷം അതിന്നു കീഴടങ്ങേണ്ടതാണല്ലോ. എന്റെ അമ്മ എന്റെ വിവാഹം കഴിഞ്ഞ ഉടനെതന്നെ ഇഹലോകവാസം വെടിഞ്ഞു. എന്റെ ജീവിതസർവ്വസ്വവും പ്രത്യക്ഷദൈവവുമായ ഭർത്താവാകട്ടെ എന്റെ മരണത്തെ കാംക്ഷിക്കുകയും ചെയ്യുന്നു. ഇനി മററാർക്കുവേണ്ടിട്ടാണ് ഈ ശരീരം ഞാൻ ചുമക്കേണ്ടതു്. ലോകബന്ധം നാൾക്കുനാൾ വർദ്ധിച്ചുവരികയല്ലാതെ കുറയുകയില്ലെന്നു കരുതിയായിരിക്കാം കൃപാനിധിയായ ഭഗവാൻ എന്നെ നിർബ്ബന്ധമായി അതിൽനിന്നും വേർപെടുത്തുന്നതു്. ഭഗവൽസ്സങ്കല്പം ഏതുവിധമായാലും നന്മയ്ക്കല്ലാതെ വരുന്നതല്ല. ഈ ദേഹം നശിക്കാതിരുന്നാൽ ഞാൻ ഭവാന്റെ നിരതിശയഗുണങ്ങളെ പാടി ആനന്ദിക്കും. ദേഹം നശിക്കുന്നതായാലോ ഭവാന്റെ പാദപങ്ക

ജത്തിൽ വിശ്രമിക്കകയും ചെയ്യാം. എങ്ങിനെ ആയാലും ആലോചിക്കേണ്ടതില്ല.'

സർവ്വത്ര ഗാഢാന്ധകാരം വ്യാപിച്ചിരുന്ന ആ സ്ഥലത്തു പെട്ടെന്നു ഒരു ഇടിമിന്നൽ ഉണ്ടായി. ആ വെളിച്ചത്താൽ നദീതീരത്തിൽ നിന്നിരുന്ന രൂപം മീരാദേവിയാണെന്നും, പടവിൽ വെച്ചിരുന്നതു കൃഷ്ണവിഗ്രഹമാണെന്നും വ്യക്തമായി.

'ഹേ ഭക്തവത്സലാ, കൃഷ്ണാ, ബാല്യം തുടങ്ങി ഇന്നേവരെ ഒരു നിമിഷംപോലും ഭവാന്റെ ദിവ്യസ്മരണ എന്റെ മനസ്സിൽനിന്നും വിട്ടുപോവുകയുണ്ടായിട്ടില്ല. അന്നും ഇന്നും എന്നും എനിക്കു ഏകാവലംബം ഭവാന്റെ പാദപത്മങ്ങൾ മാത്രമാണ്. ഭവാന്റെ കൃപയാൽ എന്റെ ഭർത്താവായ കുംഭാജിറാണാ മനഃശാന്തതയോടെ വസിക്കമാറാകട്ടെ! സത്യം വെളിപ്പെടുന്ന കാലത്തു പശ്ചാത്താപാഗ്നിയിൽ അദ്ദേഹത്തിന്റെ ലോലഹൃദയം വെന്തു വ്രണപ്പെടാതിരിപ്പാൻ അങ്ങു കടാക്ഷാമൃതം ചൊരിയേണമെ! ഞാൻ മേലിൽ എത്ര ജന്മം ജനിക്കുന്നതായാലും ഇഷ്ടംപോലെ ഈശ്വരഭജനം ചെയ്യാൻകൂടി സ്വാതന്ത്ര്യമില്ലാത്ത ഈ ഹീനസ്ത്രീജന്മം മാത്രം എനിക്കു ലഭിക്കാതിരിക്കേണമെന്നാണ് എന്റെ വിനീതമായ അപേക്ഷ. അവസാനമായി ഞാൻ പ്രാർത്ഥിക്കുന്നതു്, എനിക്കു ഭവാങ്കൽ എന്നെന്നും അചഞ്ചലഭക്തിയുണ്ടായിരിക്കാൻ അനുഗ്രഹിക്കേണമെന്നാണ്. എന്റെ ഭഗവാനെ, കൃഷ്ണാ, ഇതാ അവിടത്തെ ദാസിയെ എറ്റുകൊള്ളുക.'

അടുത്ത നിമിഷം മീരാബായി നദിയിൽ പതിച്ചു. മിന്നൽ പ്രകാശം വീണ്ടും കാണപ്പെട്ടു. മീരാബായിയുടെ വസ്ത്രാഗ്രം ഒരിക്കൽ ജലത്തിന്മീതെ പൊങ്ങിക്കാണപ്പെട്ടുവെങ്കിലും മറുനിമിഷം അതും മറഞ്ഞുപോയി. നദീപ്രവാഹമാകട്ടെ പൂർവ്വസ്ഥിതിയിൽ താൻ യാതൊന്നും അറിഞ്ഞിട്ടില്ലെന്ന നിലയിൽ—കളകളനാദത്തോടെ ഒഴുകിക്കൊണ്ടിരുന്നു.

നദീപ്രവാഹം മീരാബായിയെ എങ്ങോട്ടേയ്ക്കാണു ഒഴുക്കിക്കൊണ്ടു പോയതെന്നു പറയുന്നതു സാദ്ധ്യമല്ല. അല്പനേരത്തിലകം മീരാബായിക്കു് സ്മരണ തീരെ നശിച്ചു. സുഖനിദ്രയിൽ ലയിക്കുന്നതുപോലുള്ള ഒരു അനുഭവമാണു് അവൾക്കുണ്ടായതു്. താൻ ഏതോ സ്വപ്നം കാണുന്നുണ്ടെന്നും അവൾക്കു തോന്നി.

നേരം സന്ധ്യയോടടുത്തിരിക്കുന്നു. താൻ ആ സമയത്തു ഏകാകിനിയായി ഒരു ചെറുകാട്ടിൻ നടുവിൽ നില്ക്കുന്നതായി മീരാബായിക്കു തോന്നി. ഉദിച്ചു പൊന്തുന്ന ബാലചന്ദ്രന്റെ ശാന്തപ്രഭ വൃക്ഷാഗ്രങ്ങളെ പ്രശോഭിപ്പിച്ചുതുടങ്ങിയിരിക്കുന്നു. തൽസമയം അല്പദൂരത്തിൽ നിന്നും പശുക്കൂട്ടങ്ങൾ വരുന്നതിനെ സൂചിപ്പിക്കുന്ന പൊടിപടലവും പശുക്കിടാങ്ങളുടെ “ഹംഭാരവ”ങ്ങളും അവയുടെ കണ്ഠത്തിൽ കെട്ടിത്തൂക്കിയ മണികളുടെ കിലുകിലശബ്ദങ്ങളും അവയെല്ലാം മീതെയായി കർണ്ണാനന്ദകരമായ മുരളീശബ്ദവും കേട്ടുതുടങ്ങി. കുറച്ചു കഴിഞ്ഞപ്പോൾ ലക്ഷണയുക്തകളായ അനവധി പശുക്കൾ അവയുടെ കിടാങ്ങളോ

ടൊപ്പം ആ വഴി വരുന്നതായി കാണപ്പെട്ടു. കൂട്ടത്തിൽ നിന്നു പിരിയുന്ന പശുക്കളെ ഗോപബാലന്മാർ അങ്ങുമിങ്ങും ഓടി നേർവഴിക്കു തിരിക്കുന്നതായും കണ്ടു. പശുക്കൂട്ടത്തിന്നുമദ്ധ്യേ നീലമേഘശ്യാമളനും പീതാംബരധാരിയും സുപ്രസന്നവദനനുമായ ഒരു അത്യത്ഭുതബാലൻ ഓടക്കുഴൽ വിളിച്ചുംകൊണ്ടു് നടന്നുവരുന്നതായും മീരാബായിക്കു കാണുമാറായി. കണ്ണിമക്കാതെ നോക്കിക്കൊണ്ടിരുന്ന മീരാബായിക്കു് ആ ബാലൻ തന്റെ ആരാധനാമൂർത്തിയായ വേണുഗോപാലനാണെന്നു എളുപ്പത്തിൽ മനസ്സിലായി. ആനന്ദാതിരേകത്താൽ മതിമറന്നു നില്ക്കുന്ന മീരാബായിയെ സസന്തോഷം കടാക്ഷിച്ചുകൊണ്ടു ലോകം മയക്കുന്ന മന്ദഹാസത്തോടെ ആ ബാലൻ 'ഹാ മീരെ, അവസാനം ഭവതി എന്റെ സമീപം വന്നെത്തി, അല്ലേ?' എന്നു പറഞ്ഞു.

മീരാബായി ഭഗവാനെ തൊഴുതുംകൊണ്ടു നിന്നതല്ലാതെ ആ ഭക്ത യാതൊന്നും ഉച്ചരിപ്പാൻ ശക്തയായില്ല.

'ഉടനെതന്നെ ഭവതി തിരിച്ചുപോകുന്നുവോ?'

മീരാബായി ഈ ചോദ്യം കേട്ടു ഞെട്ടി. 'ഹെ കൃഷ്ണാ, ഭവാൻ ഇനിയും എന്നെ ഉപേക്ഷിക്കാനാണോ ഭാവം? ഭവൽച്ചരണാരവിന്ദങ്ങളല്ലാതെ മറെറാരു ഗതിയുമില്ലാത്ത ഞാൻ എവിടെ പോകട്ടെ? ഭവാന്റെ പാദപത്മങ്ങളെ മാത്രം വിശ്വസിച്ചുവന്ന ഈ സാധുവിനെ വഞ്ചിക്കരുതേ!'

കൃഷ്ണൻ:—മീരെ, സ്ത്രീകൾക്കു ഭർത്താവിലും വലിയ ദൈവമില്ല. ഭർത്താവിൻെറ ആജ്ഞകളെ അനുസരിക്കുന്നതിലധികം വലിയ കടമയുമില്ല. അങ്ങിനെയിരിക്കെ ഭവതി ഭർത്താവിനെ ഉപേക്ഷിച്ച് ഇങ്ങിനെ തനിയെ പുറപ്പെട്ടതു ഭംഗിയായോ?

കൃഷ്ണൻ ഗോപസ്ത്രീകളോടു പണ്ടു ചോദിച്ച അതേ ചോദ്യംതന്നെ വീണ്ടും ആവർത്തിച്ചു.

മീര:—ഹേ ആശ്രിതരക്ഷകാ, ഭവാൻ ഒന്നും അറിയാത്തതുപോലെ സംസാരിക്കുന്നതെന്താണ്? ഈ കപടനാട്യം ഇനിയും എന്നോടു വേണമോ? സർവ്വാന്തര്യാമിയായ ഭവാൻ എൻെറ ഭർത്താവു എന്നെ ശിക്ഷിച്ചതും, ജീവത്യാഗത്തിന്നായി വിധിച്ചതും അറിയുന്നില്ലെന്നോ? ഭർത്താവിൻെറ ആജ്ഞയെയനുസരിച്ചാണല്ലോ ഞാൻ പുഴയിൽ ചാടിയത്. റാണാ എന്നെ വെറുത്തു തള്ളിയിരിക്കെ ഞാൻ ഇനി തിരിച്ചുപോകുന്നതെങ്ങിനെയാണ്?

കൃഷ്ണൻ:—ഓഹോ അങ്ങിനെയാണോ? ശരിതന്നെ. ഭർത്താവിൻെറ ആജ്ഞാനുസരണം ഭവതി ജീവത്യാഗം ചെയ്തിരിക്കകൊണ്ട് റാണാവിനെ സംബന്ധിച്ചേടത്തോളം ഭവതി മൃതപ്രായതന്നെ. ഇഹലോകരീതിയനുസരിച്ചുള്ള ദാമ്പത്യബന്ധത്തിൽ നിന്നും ഭവതി മുക്തയാവുകയും ചെയ്തിരിക്കുന്നു. എങ്കിലും.........

മീര:—ഗോപാലകൃഷ്ണാ, ഭവാനെ പിരിഞ്ഞിരിപ്പാൻ ഇനി ഞാൻ ശക്തയല്ല. ദയവുചെയ്യുക. എന്നെ ഉപേക്ഷിക്കരുതെ. ഭവാൻെറ പാദപത്മങ്ങളിൽ ഈ സാധുവിന്നു അഭയസ്ഥാനമരുളി രക്ഷിക്കുക!

കൃഷ്ണൻ:—പ്രിയ മീരെ, ഭയപ്പെടേണ്ട. മേലിൽ ഭവതിക്കു എന്നെ വിട്ടുപിരിയേണ്ടതായി വരുന്നതല്ല. എന്നാൽ ഭവതിയുടെ മനോരഥം പൂർത്തിയാകുന്നതുവരെ, അതായതു, എന്റെ ഭക്തന്മാർക്കു ക്ലേശലേശം കൂടാതെ എന്നെ പ്രാപിപ്പാനുള്ള സുഗമമാർഗ്ഗം തെളിയിച്ചുകൊടുക്കുന്നതുവരെ, ഭവതി ഈ ലോകത്തിൽതന്നെ വസിക്കേണ്ട ആവശ്യമുണ്ട്.

മീര:—ഭഗവാനെ, ഞാൻ ജീവത്യാഗം ചെയ്തു് എന്റെ പാതിവ്രത്യം തെളിയിക്കേണമെന്നു റാണാ വിധിച്ചിരിക്കെ, ഞാൻ ജീവസന്ധാരണം ചെയ്യുന്നതു അനുചിതമല്ലെ?



കൃഷ്ണൻ:—ആ കാര്യത്തിൽ ഭവതി സംശയിക്കേണ്ടതില്ല. കുംഭാജിറാണാ ഭവതിയെ തന്റെ പത്നീസ്ഥാനത്തിൽനിന്നും ത്യജിച്ചു് എന്നിൽ അർപ്പിച്ചതായി സത്യം ചെയ്തുകഴിഞ്ഞിരിക്കുന്നു. 'ത്യാഗവും വധവും ഒക്കു'മെന്നാണ് ആപ്തവാക്യം. റാണാവിനു ഭവതിയുടെ മേലിൽ ഇനി യാതൊരവകാശവും ഇല്ല. മേലിൽ ഭവതി ജീവിക്കുന്നതു എനിക്കുവേണ്ടിയും എന്റെ കാര്യം നിർവ്വഹിപ്പാനായിട്ടും മാത്രമാണ്. ഭവതി നേരെ വൃന്ദാവനത്തിൽചെന്നു് എന്നെ ഭജിച്ചുകൊണ്ടു് എന്റെ ഭക്തന്മാർക്കു മാർഗ്ഗദർശിനിയായി വർത്തിക്കുക.

മീര:—ഞാൻ ജീവിച്ചിരിക്കുന്നതായി റാണാ അറിഞ്ഞാൽ എന്നെപ്പററി അദ്ദേഹം എന്തു വിചാരിക്കുമോ?

കൃഷ്ണൻ:—അതൊന്നും സംശയിക്കേണ്ടതില്ല. റാണാ എ

ന്റെ ഭക്തനാണ്. ഭവതിയെ ബന്ധവിമുക്തയാക്കുവാനും, ഭവതിമുഖേന ഭക്തിമാർഗ്ഗത്തെ പ്രചരിപ്പിക്കുവാനുമായി ഞാൻ റാണാവിനെ മായാമോഹത്തിൽ ഉൾപ്പെടുത്തിയതാണ്. അദ്ദേഹത്തിന്റെ സകല ദുർഗ്ഗുണങ്ങളും കാലതാമസം കൂടാതെ നശിക്കും. ഇപ്പോൾതന്നെ പശ്ചാത്താപം അദ്ദേഹത്തെ പീഡിപ്പിച്ചുതുടങ്ങിയിരിക്കുന്നു. ഭവതിയുടെ സംസാരബന്ധം സകലവും നശിച്ചുകഴിഞ്ഞു. താമരയിലയിലെ ജലമെന്നപോലെ ഭവതി ജീവന്മുക്തയായി വർത്തിക്കുക.

മീര:—എന്റെ ഭഗവാനേ, ഭവാന്റെ ആജ്ഞകളെ ഞാൻ ശിരസാവഹിച്ച് അതുപ്രകാരം പ്രവർത്തിച്ചുകൊള്ളാം. എന്നാൽ ഞാൻ ഭവൽപാദത്തിൽ ലയിക്കുന്നതു എപ്പോഴായിരിക്കും?

കൃഷ്ണൻ:—പ്രിയ മീരേ, ബദ്ധപ്പെടാതിരിക്കു. അതിനുള്ള സമയമായാൽ ഞാൻ അറിയിക്കാം. അതേവരെ സന്തോഷചിത്തയായി വൃന്ദാവനത്തിൽ എന്നെ ഭജിച്ചുകൊണ്ടിരിക്കു. (എന്നുപറഞ്ഞ് മീരാബായിയുടെ ശിരസ്സിൽ രണ്ടു കൈയ്യുംവെച്ച് അനുഗ്രഹിച്ചു.)

അടുത്തനിമിഷം എല്ലാം പെട്ടെന്നു മറഞ്ഞതായി മീരാബായിക്കു തോന്നി. കോടി സൂര്യപ്രകാശത്താലെന്ന വിധം പ്രകാശിച്ചിരുന്ന ആ വനപ്രദേശം നിബിഡാന്ധകാരത്തിൽ ലയിച്ചു. മീരാബായി പരിഭ്രമത്തോടെ 'ഹേ കൃഷ്ണാ, എന്റെ കൃഷ്ണനെവിടെ?' എന്നു ചോദിച്ചുംകൊണ്ട് കണ്ണുകൾ മിഴിച്ചു.

നേരം പുലൎന്നിരിക്കുന്നു. പക്ഷികളുടെ മധുരഗാനം സൎവ്വത്ര കേൾക്കുന്നുണ്ട്. മീരാബായി ചുററും നോക്കി. താൻ നദീതീരത്തുള്ള ഒരു മരത്തണലിൽ കിടക്കുന്നതായി കണ്ടു. യാതൊന്നും തോന്നാതെ മീര വീണ്ടും കണ്ണുകളടച്ച് ചിന്തിച്ചുതുടങ്ങി. ക്രമത്തിൽ, കഴിഞ്ഞ ഓരോ സംഭവങ്ങളും മീരയുടെ മനസ്സിൽ ഉദിച്ചു. തലേദിവസം രാത്രി ഭൎത്താവിന്റെ ആജ്ഞാനുസരണം താൻ ആത്മഹത്യചെയ്യാനായി പുഴയിൽ ഇറങ്ങിയതു അവർ ഓൎത്തു. നദീപ്രവാഹം തന്നെ അടിച്ചു കരക്കുകയററിയതായിരിക്കാമെന്നു മീര നിശ്ചയിച്ചു. എന്നാൽ താൻ ശ്രീകൃഷ്ണനെ കണ്ടതും തമ്മിൽ നടന്ന സംഭാഷണങ്ങളും കേവലം സ്വപ്നങ്ങളാണെന്നോ? പ്രത്യക്ഷമായി താൻ കണ്ടതും ഇപ്പോഴും തന്റെ കണ്ണും കരളും കുളിൎപ്പിക്കുന്നതുമായ ആ പരമാനന്ദാനുഭവം ഒരു വെറും 'തോന്നൽ' മാത്രമാണെന്നോ? ആ സംശയം തീൎക്കുവാൻ മീരാബായ് യാതൊരു മാൎഗ്ഗവും കണ്ടില്ല.

ശ്രീകൃഷ്ണശാസനം അനുസരിക്കേണ്ടതു തന്റെ ഒഴിച്ചുകൂടാത്ത ബാദ്ധ്യതയാണെന്നും, അതിനാൽ വൃന്ദാവനത്തിലേക്കു പോവുകയാണ് താൻ ഉടനടി ചെയ്യേണ്ടതെന്നും മീര നിശ്ചയിച്ചു. തന്നെ ആരെങ്കിലും കണ്ടറിഞ്ഞേക്കുമോ എന്നായിരുന്നു പിന്നത്തെ അവരുടെ സംശയം. എന്നാൽ അതിന്നു തീരെ അവകാശമില്ലായിരുന്നു. മീരാബായിയെ മുമ്പു കണ്ടവർ തിരിച്ചറിയാത്തവിധത്തിൽ അവൎക്കു മാററം സംഭവിച്ചിരുന്നു. ഏതാനും ദിവസങ്ങളായുള്ള കഠിന ക്ലേശാനുഭവങ്ങൾനിമിത്തം അവരുടെ ദേ

ഹം അകാലവാൎദ്ധക്യത്തിന്നധീനമായിത്തീൎന്നിരുന്നു. തലമുടി നരച്ചും ദേഹം ശോഷിച്ചും യൌവ്വനശോഭ തീരെ മങ്ങിയും കാണപ്പെട്ടിരുന്നെങ്കിലും അവരുടെ മുഖത്തിൽ ആത്മസംതൃപ്തിയുടെ ഒരു ദിവ്യചൈതന്യം സദാ സ്ഫുരിച്ചുകൊണ്ടിരുന്നു. മീരാബായി ധരിച്ചിരുന്ന പട്ടുവസ്ത്രം, കലങ്ങിയ പുഴവെള്ളത്തിലും ചളിയിലും നനഞ്ഞു് കാഷായവസ്ത്രത്തിന്റെ നിറമായി മാറിയിരുന്നു. 'ഇതും ഭഗവാന്റെ ലീലതന്നെ. സംസാരബന്ധവിമുക്തയായ എനിക്കു കാഷായവസ്ത്രമാണു് യോജിച്ചതെന്നായിരിക്കാം ഭഗവാന്റെ സങ്കല്പം; സകല ഭാരവും അദ്ദേഹത്തിങ്കൽ സമൎപ്പിച്ചിരിക്കുന്ന എനിക്കു് എന്റെ വേഷഭൂഷാദികളെപ്പററിപ്പോലും ആലോചിക്കേണ്ട ആവശ്യമില്ലല്ലോ. അദ്ദേഹം നടത്തുന്ന മാൎഗ്ഗത്തിൽക്കൂടി ഞാൻ നടക്കാം.' എന്നിങ്ങിനെ ചിന്തിച്ചു് ഭഗവന്നാമോച്ചാരണം ചെയ്തുകൊണ്ടു് മീരാബായി അവിടെനിന്നും പുറപ്പെട്ടു.

വൃന്ദാവനത്തിലേക്കു കാൽനടയായി പോകുന്ന ഭക്തന്മാർ അക്കാലത്തു ഒട്ടും ദുൎല്ലഭമായിരുന്നില്ല. അത്തരക്കാരിൽ ചിലരുടെ കൂടെ മീരാബായിയും വൃന്ദാവനത്തിലേക്കു പുറപ്പെട്ടു. മീരാബായിയെ അറിയുന്നവർ അക്കൂട്ടത്തിൽ ആരും ഉണ്ടായിരുന്നില്ല; എങ്കിലും അവരുടെ കുലീനത പ്രത്യക്ഷപ്പെടുന്ന മുഖവും നടവടിയും നിമിത്തം അവർ ഒരു സാധാരണ സ്ത്രീയല്ലെന്നും സംസാരവിരക്തയായി യാത്രപുറപ്പെട്ടതായിരിക്കാമെന്നും അക്കൂട്ടർ വിചാരിച്ചു. യാത്രക്കാരുടെ ഇടവിടാതെയുള്ള ഹരിനാമകീൎത്ത

ങ്ങളം, വിശിഷ്യ മീരാബായിയുടെ ഭക്തിരസനിഷ്യന്ദികളായ ദിവ്യഗാനങ്ങളും നിശിതാം ഗായകന്മാർ വഴി നടക്കുന്നതിന്റെ ക്ലേശം അറിയാതെതന്നെ ഏതാനം ദിവസംകൊണ്ടു വൃന്ദാവനത്തിൽ എത്തിച്ചേൎന്നു.

# അദ്ധ്യായം 12.

വിഷയവാസനാസമ്പൎക്കം തീരെ ഏറ്റിട്ടില്ലാത്ത ദൈവികപ്രേമം പ്രവഹിക്കുന്ന വൃന്ദാവനത്തിന്റെ കാഴ്ച മീരാബായിയെ ആനന്ദസാഗരത്തിൽ മഗ്നയാക്കി. ബാല്യംമുതൽ യാതൊരു നിസ്തുല്യപ്രേമത്തിന്റെ ആകൎഷണത്താൽ മീരാബായി ശ്രീകൃഷ്ണപാദാബ്ജങ്ങളിൽ ദത്തമനസ്കയായിതീൎന്നുവോ, യാതൊരു പ്രേമപ്രവാഹം അവരെ സകലവിധ ലോകചിന്തകളിൽനിന്നും പിന്തിരിപ്പിച്ചുവോ, യാതൊന്നു തനിക്കു ജന്മനാ സിദ്ധമായിരുന്നുവോ, ആ മധുരഭാവം മൂൎത്തിമത്തായി പരിലസിക്കുന്ന രാധാകൃഷ്ണക്ഷേത്രം മീരാബായിക്ക് അത്യധികം ആകൎഷകവും, ആനന്ദകരവുമായി തോന്നിയതിൽ അത്ഭുതമില്ലല്ലോ. വൃന്ദാവനദൎശനത്താൽ ജന്മസാഫല്യം വന്നതായി അവർ കരുതി സന്തോഷിച്ചു.

മീരാബായി വൃന്ദാവനത്തിൽ എത്തിയതുമുതൽ രാധാകൃഷ്ണക്ഷേത്രത്തിൽ നിത്യോത്സവംതന്നെ ആയിരുന്നു. മീരാബായിയുടെ ശ്രുതിമധുരങ്ങളായ ഗാനങ്ങൾ കേൾപ്പാൻ ആ ക്ഷേത്രത്തിൽ ദിനംപ്രതി ആയിരക്കണക്കിൽ

ജനങ്ങൾ വന്നുകൂടുക പതിവായിതീൎന്നു. മീരാബായിയുടെ ഭക്തിരസം പ്രവഹിക്കുന്ന കവനതല്ലജങ്ങൾ ജനങ്ങൾ ആബാലവൃദ്ധം പഠിച്ചു പാടിത്തുടങ്ങി. കാലക്രമത്തിൽ അവരുടെ കൃതികൾ ഭാരതരാജ്യം മുഴുവനും വ്യാപിക്കുകയും ചെയ്തു. ക്ഷേത്രത്തിൽ ഭജനനടത്തുന്ന സമയമൊഴികെ മററു നേരങ്ങൾ അവർ ശ്രീകൃഷ്ണന്റെ വിനോദസ്ഥലങ്ങൾ സന്ദൎശിക്കുവാനായി വിനിയോഗിച്ചു. ആദ്യം മുതല്ക്കു മീരാബായിയുടെ മനസ്സിൽ തോന്നിയിരുന്ന ഭാവം—അതായതു ശ്രീകൃഷ്ണന്റെ ലീലാസഹചരികളായ ഗോപസ്ത്രീകളിൽ താനും ഒരുവളാണെന്ന വിചാരം—വൃന്ദാവനസമ്പൎക്കത്താൽ പൂൎണ്ണത പ്രാപിച്ചു. ശ്രീകൃഷ്ണന്റെ വിഹാരസ്ഥലങ്ങൾ ഓരോന്നും അവൎക്കു ചിരപരിചിതങ്ങളായി തോന്നി. ശ്രീകൃഷ്ണപരങ്ങളായ ഗാനങ്ങൾ നിൎമ്മിച്ചും, ഹരികഥാപ്രസംഗം നടത്തിയും, ശ്രീകൃഷ്ണനെ ധ്യാനിച്ചും മീരാബായി പകൽ മുഴുവനും രാത്രി മദ്ധ്യയാമംവരെയും ക്ഷേത്രത്തിൽതന്നെ വസിച്ചുവന്നു. ക്ഷേത്രത്തിൽനിന്നും ലഭിക്കുന്ന സ്വല്പംപ്രസാദം മാത്രമായിരുന്നു അവരുടെ ആഹാരം. അതുതന്നേയും കൂടെയുള്ള ചില സ്ത്രീകളുടെ നിൎബ്ബന്ധത്താലായിരുന്നു അവർ കഴിച്ചിരുന്നതു്. ചുരുക്കിപറയുന്നതായാൽ, ശ്രീകൃഷ്ണഭക്തിയാകുന്ന ആനന്ദലഹരി മീരാബായിയെ പൂൎണ്ണമായി അടിമപ്പെടുത്തി, ആ പരമഭക്തയ്ക്കു അന്യചിന്തയില്ലാതാക്കിത്തീൎത്തു.

വൃന്ദാവനത്തിൽ സ്ഥിരമായി വസിച്ചിരുന്ന അനാവധി മഹാന്മാരിൽ 'രൂപഗോസ്വാമി' എന്ന ഒരു സന്യാ

സിയും ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ തപോനിഷ്ഠയും മഹത്വവും സുപ്രസിദ്ധങ്ങളായിരുന്നതിനാൽ വൃന്ദാവനത്തിൽ വരുന്നവർ ഓരോരുത്തരും അദ്ദേഹത്തെ ദർശിക്കുക പതിവായിരുന്നു. അദ്ദേഹം സ്ത്രീകളെ കാണുകയോ സംസാരിക്കുകയോ ചെയ്യുന്നതല്ലെന്ന ഒരു വ്രതം സ്വീകരിച്ചിരുന്നു. കാമിനീകാഞ്ചനങ്ങളെ ദർശിക്കുകയോ സ്പർശിക്കുകയോ ചെയ്യുന്നതല്ലെന്ന അദ്ദേഹത്തിന്നു ദൃഢനിഷ്ഠയുണ്ടായിരുന്നതിന്നും പുറമെ അവയെ—വിശേഷിച്ച് ജീവചൈതന്യമുള്ളതായ സ്ത്രീകളെ നിശ്ചയമായും ദൂരീകരിക്കേണ്ടതാണെന്ന മററുള്ളവരെ ഉപദേശിച്ചും വന്നിരുന്നു. യഥാർത്ഥജ്ഞാനികൾ സ്ത്രീപുരുഷവ്യത്യാസം കരുതുക പതിവില്ല. സകല ജീവജാലങ്ങളേയും സമത്വബുദ്ധിയോടെ കാണുന്നവർക്ക മാത്രമെ ജ്ഞാനാചാര്യസ്ഥാനത്തിന്നർഹതയുള്ളു. ലോകം മുഴുവൻ പേരുകേട്ട രൂപഗോസ്വാമികൾക്ക് ഈ വ്യത്യസ്തഭാവം വരാനിടയില്ലെന്നും, ഏതുവിധമെങ്കിലും അദ്ദേഹത്തെ ദർശിച്ച് ആ മഹാനെ ഗുരുവായി വരിച്ച് അദ്ദേഹത്തിൽനിന്നും ഉപദേശം വാങ്ങേണമെന്നും മീരാബായി നിശ്ചയിച്ചു.

മീരാബായി തൻെറ ഉദ്ദേശം സ്വാമികളുടെ ശിഷ്യന്മാർമുഖേന അദ്ദേഹത്തെ അറിയിച്ചു. 'സ്ത്രീകളെ കാണുകയില്ലെന്നാണ് എൻെറ നിശ്ചയം. അതിനാൽ മീരാബായിക്ക് എന്നെ കാണ്മാൻ തരപ്പെടുന്നതല്ലെന്ന അറിയിച്ചേക്കുക.' എന്ന സ്വാമികൾ മറുപടിപറഞ്ഞു. അതു കേട്ടപ്പോൾ മീരാബായി അവരോട ഇപ്രകാരം പറഞ്ഞു

യച്ചു. 'മഹാശയനായ ഗുരുനാഥനോടു എൻെറ ഈ വാക്കുകളെക്കൂടി അറിയിച്ചാൽ കൊള്ളാം. വൃന്ദാവനം പുരുഷന്മാരെക്കാളധികം അവകാശപ്പെട്ടതു സ്ത്രീകൾക്കാണ്. യദുകുലശിഖാമണിയായ ശ്രീകൃഷ്ണഭഗവാൻ വൃന്ദാവനത്തിൽ വിഹരിച്ചതു, സഹചരികളായ ഗോപസ്ത്രീകളൊരുമിച്ചാണെന്നു ആൎക്കും അറിയാവുന്നതാണല്ലോ. രാധ ഒരു സ്ത്രീയാണ്. കൃഷ്ണനും രാധയും ഒന്നാണെന്നു ഞാൻ പറയേണ്ടതുണ്ടോ? രാധയെ കൂടാതെ കൃഷ്ണനെ സ്മരിപ്പാൻ ആൎക്കെങ്കിലും സാദ്ധ്യമാണോ? സ്ത്രീകളെ വെറുക്കുന്ന സ്വാമികൾ രാധാരഹിതനായ കൃഷ്ണനെയാണോ ഉപാസിക്കുന്നതു്? മധുരഭാവം പരിപൂൎണ്ണരൂപത്തിൽ വിലസുന്ന ഈ പരിപാവനക്ഷേത്രത്തിൽ വസിക്കുന്ന എല്ലാ പുരുഷന്മാരും സ്ത്രീകളെ രാധയുടെ അംശാംശഭൂതകളായി കരുതി ബഹുമാനിക്കേണ്ടതാണ്. ശ്രീകൃഷ്ണഭക്തന്മാർ ഓരോരുത്തരുംതന്നെ ഗോപസ്ത്രീയായും പരമപുരുഷനെ ഭൎത്താവായും സങ്കല്പിച്ചാരാധിക്കുന്നതു—അതായതു നായകീനായകഭാവനയിൽ ഉപാസിക്കുന്നതു—സ്വാമികൾ ധരിച്ചിട്ടില്ലെന്നു വരുമോ? രാസക്രീഡയുടെ ആന്തരാൎത്ഥം ജീവാത്മാപരമാത്മാക്കളുടെ ഐക്യമാണെന്നു പലരും പറഞ്ഞുകേട്ടിട്ടുണ്ട്. ഗോപസ്ത്രീകളുടെ പ്രത്യേകസ്വത്തായ ഈ വൃന്ദാവനത്തിൽ സ്ത്രീകളെ വെറുക്കുന്നവൎക്കു സ്ഥാനമില്ല. പരമജ്ഞാനിയായ അദ്ദേഹം സ്ത്രീപുരുഷവ്യത്യാസം ജീവനില്ലെന്നു ധരിക്കാതിരിപ്പാൻ വഴിയില്ല. ലോകം മുഴുവനും കൃഷ്ണരൂപത്തിൽ കാണുന്നതാണ് യഥാൎത്ഥജ്ഞാനിയുടെ ലക്ഷണം. സംസാരസമുദ്ര

ത്തെ തരണം ചെയ്യേണമെന്നുള്ള ആഗ്രഹത്തോടെ തന്നെ ശരണം പ്രാപിക്കുന്നവക്ക്, ലിംഗഭേദമോ, മതഭേദമോ നോക്കാതെ ജ്ഞാനോപദേശം ചെയ്ത്, ഉത്തമമാർഗ്ഗത്തിലേക്കു നയിക്കേണ്ട ബാദ്ധ്യത യഥാർത്ഥ ഗുരുനാഥന്മാർക്കുണ്ട്. സ്ത്രീകളുടെ ദർശനമോ, സ്പർശനമോ, സാഹചര്യമോ ബ്രഹ്മജ്ഞനെ സമാധിസ്ഥിതിയിൽനിന്നും വ്യതിചലിപ്പിക്കുന്നതല്ലെന്നു ശ്രീശുകബ്രഹ്മർഷിയുടെ ദിവ്യചരിത്രം വെളിപ്പെടുത്തുന്നുണ്ടല്ലോ. ആയതുകൊണ്ട്, ഈ വക പാമരജനോചിതമായ ശാഠ്യങ്ങൾ ഉപേക്ഷിച്ച് ലോകരെയെല്ലാം പരമാത്മബുദ്ധ്യാ വീക്ഷിക്കേണമെന്നു ഞാൻ സവിനയം അപേക്ഷിക്കുന്നു.

മീരാബായിയുടെ വാക്കുകൾ യഥാർത്ഥമാണെന്നു സ്വാമികൾ സമ്മതിച്ചു. ഭക്തോത്തമയും, ജ്ഞാനവതിയുമാണെന്നിരിക്കിലും ആത്മീയാഭിവൃദ്ധിക്കു ഗുരുവിന്റെ ഉപദേശം ഒഴിച്ചുകൂടാത്തതാണെന്നു കരുതി മാത്രം മീരാബായ് തന്റെ ശിഷ്യാസ്ഥാനം ആവശ്യപ്പെടുന്നതാണെന്നും അദ്ദേഹം ധരിച്ചു. ഉടൻതന്നെ അദ്ദേഹം മീരാബായിയെ തന്റെ സമീപം വരുത്തി മന്ത്രോപദേശം ചെയ്തു ശിഷ്യയാക്കി സ്വീകരിക്കുകയും ചെയ്തു.

ഈ വിവരം നാടെങ്ങും പരന്നു. മീരാബായിയെ ദർശിപ്പാൻ പലേ ദിക്കിൽനിന്നും അനവധി ജനങ്ങൾ വന്നുകൂടിത്തുടങ്ങി. മീരാബായിയുടെ ഭക്തിരസം പ്രവഹിക്കുന്ന ഗാനങ്ങൾ വൃന്ദാവനമെങ്ങും മാറ്റൊലിക്കൊണ്ടു. ഇങ്ങിനെ ശ്രീകൃഷ്ണനിൽ ഏകാഗ്രചിത്തവൃത്തിയോടെ ദി

നരാത്രങ്ങൾ കഴിയുന്നതറിയാതെ പാട്ടും ഭജനയും ധ്യാനവും നൃത്തവുമായി മീരാബായി നാൾ കഴിച്ചുവന്നു.

---

# അദ്ധ്യായം 13.

---

മീരാബായിക്ക് മരണശിക്ഷ വിധിച്ച ദിവസം രാത്രി കുംഭാജിറാണാവിന്നു ശരിയായ നിദ്രയുണ്ടായില്ല. പലതും ആലോചിച്ചും വ്യസനിച്ചും കിടക്കുന്നതിന്നിടയിൽ അദ്ദേഹം ഒന്നു മയങ്ങിപ്പോയി. ആ സമയം മീരാബായി പുഴയിൽ വീഴുന്നതായും, നദിയിൽ ഒഴുകിപ്പോകുന്ന മീരയെ ശ്രീകൃഷ്ണൻ പിടിച്ചു കയററുന്നതായും സ്വപ്നം കണ്ടു ഞെട്ടിയുണന്നു. ഇതു തന്റെ മനസ്സിലുണ്ടായ തോന്നൽ മാത്രമായിരിക്കാമെന്നു അദ്ദേഹം വിചാരിച്ചു. എന്നിരിക്കിലും മീരയോടു താൻ വളരെ അന്യായമാണു പ്രവത്തിച്ചതെന്നു അദ്ദേഹത്തിന്റെ മനസ്സാക്ഷി ശക്തിയായി വാദിച്ചുകൊണ്ടിരുന്നു.

പിറേറന്നു രാവിലെ അരമനയിലെ ഭൃത്യസ്ത്രീകൾ പതിവനുസരിച്ച് മീരാബായിയുടെ ശുശ്രൂഷകൾക്കായി ഉദ്യാനത്തിലേക്കു ചെന്നു. അവിടെ മുഴുവൻ തിരഞ്ഞിട്ടും ദേവിയെ കാണാഞ്ഞതിനാൽ അവർ രാജഗൃഹത്തിൽ പോയി രാജാവിനോടു വിവരം പറഞ്ഞു. റാണാ മറുപടിയായൊന്നും പറഞ്ഞില്ലെങ്കിലും ആ വൃത്താന്തശ്രവണത്താൽ അദ്ദേഹത്തിന്റെ മുഖം വിളറുകയും, കണ്ണുകളിൽനിന്നു അശ്രുക്കൾ ഒഴുകിത്തുടങ്ങുകയും ചെയ്തു. സ്വല്പം കഴി

ത്തെപ്പോൾ ചില രാജഭടന്മാർ ഓടിവന്ന് നദിയിൽ സ്ത്രീ കളുടെ സ്നാനഘട്ടത്തിൽ മഹാറാണി പൂജിച്ചിരുന്ന ശ്രീകൃഷ്ണവിഗ്രഹം ഇരിക്കുന്നതു കണ്ടതായി പറഞ്ഞു. 'ഹാ, സതീരത്നമെ' എന്ന നിലവിളിയോടെ റാണാ മോഹാലസ്യപ്പെട്ടു വീണുപോയി.

ശീതളോപചാരങ്ങളാൽ ബോധം വന്ന റാണാ പരിചാരകന്മാരെ എല്ലാം പിരിച്ചയച്ച് തന്റെ ശയ്യാതലത്തെ ശരണം പ്രാപിച്ചു. തന്റെ കഠോരകല്പന ദേവി അക്ഷരംപ്രതി അനുസരിച്ചിരിക്കുന്നുവെന്നും, താൻ കണ്ട സ്വപ്നം യഥാർത്ഥമായിരിക്കണമെന്നും അദ്ദേഹത്തിനു ബോദ്ധ്യമായി. സ്വജീവനെ ത്യജിക്കാൻ സന്നദ്ധയായ ദേവി ഒരിക്കലും കളങ്കിതയായിരിക്കില്ലെന്നും അദ്ദേഹത്തിനു തോന്നി. പക്ഷെ ഇനി നിവൃത്തിയെന്ത്? മീരാബായിയുടെ കൃഷ്ണഭക്തിയേയും, തന്റെ മേൽ ദേവിക്കുണ്ടായിരുന്ന പാതിവ്രത്യസ്നേഹത്തേയും ഓർക്കുന്തോറും റാണാവിനു വ്യസനം വർദ്ധിച്ചുവന്നു. താൻ മീരാബായിയുടെ ചാരിത്രത്തെ ദുഷിച്ചു പറഞ്ഞ അതികഠിനവാക്കുകളെപ്പോലും ക്ഷമയോടെ കേട്ടു സഹിച്ച ആ സാദ്ധ്വീരത്നത്തിന്റെ പരമാത്മാവസ്ഥ ഗ്രഹിക്കാത്തതിൽ അദ്ദേഹം തന്നെത്താൻ നിന്ദിച്ചു. മീരാബായിയും താനുമൊന്നിച്ചു കൃഷ്ണക്ഷേത്രത്തിൽ പോയി പാട്ടുകൾ പാടി ആനന്ദിച്ചിരുന്ന ദിവസങ്ങളെ ഓർത്ത് അദ്ദേഹം കണ്ണുനീർ ചൊരിഞ്ഞു. 'ഹാ ദേവി! എന്റെ ആജ്ഞാനുസരണം ഭവതി പുഴയിൽ ചാടിയപ്പോൾ എന്നെപ്പറ്റി എന്തു വി

ചാരിച്ചുവോ? ജീവത്യാഗം ചെയ്യുന്നതിന്നു പകരം എന്റെ കാല്ക്കൽ വീണ് തന്നെ രക്ഷിക്കേണമെന്നു ഭവതി പ്രാൎത്ഥിക്കുമെന്നല്ലേ ഞാൻ വിചാരിച്ചിരുന്നത്? മഹാപാപിയായ എനിക്കു സ്വപ്നത്തിലെങ്കിലും ശ്രീകൃഷ്ണനെ ദൎശിപ്പാനുള്ള ഭാഗ്യം ലഭിച്ചതു ഭവതിയാലാണല്ലോ. പരമാൎത്ഥമറിയാതെ ഞാൻ ഭവതിയുടെ മേൽ വ്യഭിചാരദോഷം ചുമത്തിയതു ഓൎക്കുമ്പോൾ എന്റെ ഹൃദയം പിളരുന്നു. എന്റെ ഭഗവാനെ! ഭവാനോടും, ഭവൽഭക്തയും സതീരത്നവുമായ എന്റെ പത്നിയോടും ഞാൻ പ്രവൎത്തിച്ച അക്ഷന്തവ്യമായ അപരാധത്തെ ഞാൻ ഏതുവിധത്തിൽ പരിഹരിക്കേണ്ടു? ഹാ കൃഷ്ണാ! ഈ ദുഷ്ടൻ നിൎദ്ദയം ഉപേക്ഷിച്ചുവെങ്കിലും ആൎത്തത്രാണപരായണനായ അങ്ങ് മീരാബായിയെ ഏതു വിധമെങ്കിലും രക്ഷിക്കണെ!' എന്നിങ്ങിനെ പലതും പറഞ്ഞും കരഞ്ഞും റാണാ ദിവസം കഴിച്ചുകൂട്ടി.

റാണാ ഒരു കല്പന മീരാബായിക്കു കൊടുക്കുകയുണ്ടായെന്നും, അന്നേ ദിവസമാണ് മീരാബായി തിരോധാനം ചെയ്തതെന്നുമുള്ള വാൎത്ത കൎണ്ണാകൎണ്ണികയാ നാടെങ്ങും പരന്നു. അതുനിമിത്തം പ്രജകൾ റാണാവിനെ വെറുക്കുവാനും തുടങ്ങി.

ഇങ്ങിനെ ഏതാനും ദിവസങ്ങൾ കഴിഞ്ഞു. കാലക്രമേണ ജനങ്ങൾ മീരാബായിയെ മറന്നുകൊള്ളുമെന്നു റാണാ വിചാരിച്ചിരുന്നുവെങ്കിലും നേരെ മറിച്ചാണ് അനുഭവമുണ്ടായതു്. മീരാബായിയുടെ വൎത്തമാനങ്ങൾ യാതൊന്നും അറിയാത്തതിനാൽ ജനങ്ങൾ ക്ഷോഭിച്ചുവശാ

യി. രാജ്യത്തിൽ ആഭ്യന്തര കലഹങ്ങളും ഉത്ഭവിച്ചുതുടങ്ങി. മഹാരാജാവിനെ പരസ്യമായി ആക്ഷേപിക്കുവാൻകൂടി ചിലർ സന്നദ്ധരായി. എന്നാൽ ഈവക ലഹളകൾക്കുകെല്ലാം അടിസ്ഥാനം തന്റെ അവിവേകമാണെന്നു ധരിച്ചിരുന്ന റാണാ ലഹളക്കാരെ ശിക്ഷിപ്പാൻ ശ്രമിക്കുകയുണ്ടായില്ല. തന്റെ സൈന്യങ്ങളും രാജശാസനയെ അവഗണിച്ചേക്കുമോ എന്നുകൂടി അദ്ദേഹം സംശയിച്ചു. തന്റെ മന്ത്രിയും വന്ദ്യഗുരുവുമായ രൈദാസഭക്തനും വിശ്വസ്തനായ സേനാധിപതിയും തന്നെ ഉപേക്ഷിച്ചുപോയതോൎത്ത് അദ്ദേഹം വളരെ വ്യസനിച്ചു. ആ പതിവ്രതാരത്നത്തിന്റെ ശാപത്തിനും ശ്രീകൃഷ്ണഭഗവാന്റെ അപ്രീതിക്കും താൻ പാത്രമായിരിക്കകൊണ്ട്, തന്നെ ലോകം വെറുക്കുന്നതാണെന്നുകൂടി റാണാ കരുതി വളരെ വ്യാകുലപ്പെട്ടു.

ഇങ്ങിനെയിരിക്കെ, മേവാർ സംസ്ഥാനത്തിൽനിന്ന് ചില സന്യാസിമാർ തീൎത്ഥയാത്രയായി പല സ്ഥലങ്ങളിലും സഞ്ചരിച്ചിരുന്ന കൂട്ടത്തിൽ വൃന്ദാവനത്തിലും എത്തിച്ചേൎന്നു. അവർ തങ്ങളുടെ രാജ്ഞിയായിരുന്ന മീരാബായിയെ കണ്ടറിയുകയും, അവർ സുഖേന, ദേവി ജീവിച്ചിരിക്കുന്ന വിവരം റാണാ ധരിപ്പാനിടവരികയും ചെയ്തു. അദ്ദേഹത്തിന്നു ഈ വൎത്തമാനം ഏറക്കുറെ ആശ്വാസം നൽകി. തന്റെ പ്രിയപത്നിയും, തന്നിൽ അത്യധികം വിശ്വാസമുള്ളവളുമായ മീരാബായിയെ നിത്യം മിഥ്യാപവാദം ചുമത്തി മരണഗൎത്തത്തിലേയ്ക്കു തള്ളി വിട്ടവെങ്കി

ലും, തന്റെ ആരാധനാമൂർത്തിയായ കൃഷ്ണഭഗവാൻ ദേവിയെ രക്ഷിച്ച്, തന്നെ സ്ത്രീഹത്യാ ദോഷത്തിൽനിന്നും വിമുക്തനാക്കിയതിൽ റാണാ ഹൃദയപൂർവ്വം ഭഗവാനെ വന്ദിച്ചു. താമസിയാതെ താൻ വൃന്ദാവനത്തിൽ പോയി ദേവിയെ കണ്ട് മാപ്പു ചോദിച്ച് ഏതുവിധമെങ്കിലും ആ സതീരത്നത്തെ തിരികെ കൊണ്ടുവരുന്നതാണെന്നും റാണാ നിശ്ചയിച്ചു.

മീരാബായി വൃന്ദാവനത്തിലുണ്ടെന്ന വർത്തമാനം മേവാർ രാജ്യവാസികളെ അത്യധികം സന്തോഷിപ്പിച്ചു. പലരും ദേവിയെ ദർശിപ്പാനായി വൃന്ദാവനത്തിലേക്കു പോയിത്തുടങ്ങി. ഏതാനും ചിലർ വൃന്ദാവനത്തിൽതന്നെ സ്ഥിരതാമസവുമാക്കി. മീരാബായിയുടെ ഭക്തിമാഹാത്മ്യങ്ങളെയും ഗുണഗണങ്ങളെയും സകലരും ഒരുപോലെ ശ്ലാഘിച്ചുതുടങ്ങി.

മീരാബായിയെ സംബന്ധിച്ചുണ്ടായ വാഗ്വാദങ്ങൾക്കു ശേഷം രഘുനാഥഭട്ടർ രാജ്യകാര്യങ്ങളിൽ പ്രവേശിക്കാറില്ലെങ്കിലും, രാജ്യത്തിൽ നടക്കുന്ന എല്ലാ സംഗതികളും അദ്ദേഹം സൂക്ഷിച്ചറിഞ്ഞിരുന്നു. പ്രജകൾ രാജാവിനെ വെറുത്തുതുടങ്ങിയിരിക്കുന്നുവെന്നും അദ്ദേഹം ധരിച്ചിരുന്നു. കുംഭാജിറാണാ തന്റെ പ്രവൃത്തിയെപ്പററി പശ്ചാത്തപിക്കുന്നുണ്ടെന്നും ഭട്ടർ മനസ്സിലാക്കിയിരുന്നു. മീരാബായി മരിച്ചിട്ടില്ലെന്നും വൃന്ദാവനത്തിൽ വസിക്കുന്നുണ്ടെന്നും ഭട്ടർക്കറിവു കിട്ടിയപ്പോൾ രാജാവിന്റെയും പ്രജകളുടെയും ക്ഷേമത്തിന്നായി ദേവിയെ ഉടൻ തിരിച്ചുവരു

ത്തേണ്ടതു അത്യാവശ്യമാണെന്നും, അതിലേക്കു രാജാവിനെ പ്രേരിപ്പിക്കേണ്ടതു തന്റെ ബാദ്ധ്യതയാണെന്നും കരുതി ഭട്ടർ അരമനയിലേക്കു പുറപ്പെട്ടു.

ഗ്രാമമദ്ധ്യത്തിൽ ഒരു കൂട്ടം ജനങ്ങളും തിക്കിത്തിരക്കി നിന്ന് എന്തോ ശ്രദ്ധിച്ചു കേൾക്കുന്നതും, ഒരാൾ ഉച്ചത്തിൽ ചിലതു വിളിച്ചുപറയുന്നതും ഭട്ടർക്കു കേൾക്കുമാറായി. ആയാൾ പ്രസംഗം തുടൎന്നു:—'സഹോദരന്മാരെ, ഇനി ഈ രാജ്യത്തിൽ ഒരു നിമിഷംപോലും വസിക്കുവാൻ നിവൃത്തിയില്ല. എന്തൊരക്രമമാണ്! ലോകമാതാവിനു സമയായ നമ്മുടെ മീരാബായി രാജ്ഞിയെ കഠിനാപവാദം ചുമത്തി രാജാവു തള്ളിക്കളഞ്ഞില്ലേ? ഭർത്താവിനു ഭാൎയ്യയെ നിഷ്കാസനം ചെയ്യുവാൻ അധികാരമുണ്ടായിരിക്കാമെങ്കിലും ഒരു രാജാവിനു എത്രയും സ്വേച്ഛാനുസരണം പ്രവൎത്തിപ്പാൻ പാടുണ്ടോ? ഒരു പൌരസഭ വിളിച്ചുകൂട്ടി പ്രജകളുടെ ഹിതമറിഞ്ഞശേഷം റാണാവിനു ഈ ക്രൂരകൎമ്മം പ്രവൎത്തിക്കാമായിരുന്നില്ലേ? നമ്മുടെ ഭാഗ്യാതിരേകം കൊണ്ടു ആ മഹാസാദ്ധ്വി ഇപ്പോൾ ബൃന്ദാവനത്തിൽ ജീവിച്ചിരിക്കുന്നുണ്ടെന്നറിയുന്നു. ആ മഹതിയെ തിരിച്ചു കൊണ്ടുവന്ന് പൂൎവ്വസ്ഥിതിയിൽ പട്ടമഹിഷീസ്ഥാനത്തു വെക്കേണമെന്നു നാമുകൾ റാണാവിനെ നിർബ്ബന്ധിക്കണം. അതല്ലാത്തപക്ഷം നമുക്ക് ഈ രാജ്യവാസം ഉപേക്ഷിക്കണം. രണ്ടിലൊന്നു തീൎച്ചയാക്കാതെ കഴിയുന്നതല്ല. പ്രജകളുടെ പ്രതിനിധിയായി രാജാവിന്റെ അടുക്കലേക്കു അയക്കേണ്ടതു ആരെയാകുന്നു ആലോചിക്കുവിൻ.'

ഒരു പൌരൻ:—ഈശ്വരൻ നമുക്കനുകൂലിയാണ്. അതാ രഘുനാഥഭട്ടർ വരുന്നു. ഇതിന്നു അദ്ദേഹത്തെക്കാൾ അധികം യോഗ്യൻ മററാരും ഉണ്ടാവുകയില്ല. കാൎയ്യം അദ്ദേഹത്തെ അറിയിക്കുക.

രഘുനാഥഭട്ടർ:—മാന്യപൌരന്മാരെ, നിങ്ങൾ ഇവിടെ ഒന്നായിക്കൂടിയിരിക്കുന്നതെന്താണ്? എന്താണ് ആലോചനാവിഷയം?

പൌരർ:—മന്ത്രിവൎയ്യ, നീതിന്യായങ്ങൾക്കു സുപ്രസിദ്ധമായ നമ്മുടെ രാജ്യം ഇപ്പോൾ അന്യായകൎമ്മങ്ങൾക്കു വിളനിലമായി തീൎന്നിരിക്കുന്നതു അങ്ങറിഞ്ഞിട്ടില്ലേ? നമ്മുടെ അരമനയിൽ നടന്ന വ്യസനസംഭവത്തെപ്പററി അങ്ങ് എന്താഭിപ്രായപ്പെടുന്നു?

ഭട്ടർ:—ദുഃഖവും ക്രോധവും വെറുക്കത്തക്കതുതന്നെ. ന്യായത്തിന്നടിമപ്പെടേണ്ടതു ഓരോരുത്തരുടേയും ബാദ്ധ്യതയുമാണ്.

പൌരർ:—രാജാവുതന്നെ ന്യായാന്യായം വിചാരിക്കുന്നില്ലെങ്കിൽ മററുള്ളവരുടെ കഥ പറവാനുണ്ടോ? 'യഥാ രാജാഃ തഥാപ്രജാഃ' എന്നുതന്നെ. എങ്കിലും ഭവാനെപ്പോലെയുള്ള യോഗ്യന്മാർ ഈ രാജ്യത്തിലുണ്ടായിരുന്നിട്ടും ഇത്തരം അക്രമം നടക്കുന്നുവല്ലോ. ഭക്തശിരോമണിയും പതിവ്രതാരത്നവും മഹായശസ്വിനിയുമായ ആ രാജയോഗിനിയെ—മഹാലക്ഷ്മീസമയായ നമ്മുടെ മീരാറാണിയെ—അന്യായമായി അപവാദം ചുമത്തി നിഷ്കരുണം നിഷ്കാസനം ചെയ്തതിനെ എന്തു

വാക്കുകളാലാണ് വിവരിക്കേണ്ടതെന്നറിയുന്നില്ല. സൂക്ഷ്മമറിയാതെ ആരോ ഒരുവൻ പറഞ്ഞതിനെ മഹാരാജാവു വിശ്വസിക്കാമോ?

മന്ത്രി:—ലോകാപവാദഭയത്താൽ മഹാരാജാക്കന്മാർ പത്നീപരിത്യാഗം ചെയ്യുന്നതു ഇതാദ്യമായിട്ടല്ല. തന്റെ സഹധർമ്മിണി പരിശുദ്ധയാണെന്നു ബോദ്ധ്യമുണ്ടായിരുന്നിട്ടും ശ്രീരാമചന്ദ്രൻ സീതയെ ത്യജിച്ചില്ലേ? ഇക്കാര്യത്തിലാകട്ടെ, അതിലധികം തെളിവുകൾ ഉണ്ട്. രജപുത്രവംശക്കാർ അന്തഃപുരസ്ത്രീകളുടെ ചാരിത്രനിഷ്ഠയെ അത്യധികം വിലവെയ്ക്കുന്നവരാണെന്ന വാസ്തവം നിങ്ങൾക്കറിയുകയില്ലേ? ചക്രവർത്തി ഇവിടെ വന്നതും റാണിക്കു ഹാരം സമ്മാനിച്ചതും യഥാർത്ഥമാണ്. ഒരു മുഹമ്മദൻ—അതു ചക്രവർത്തിയായിരുന്നാലും—കപടവേഷത്തിൽ തന്റെ അന്തഃപുരത്തിൽ പ്രവേശിച്ച്, റാണിയെ കണ്ടുപോയതു റാണാവിനു ഹിതമായിരിക്കാൻ വഴിയില്ല. അതേതുടർന്നു ചില ദുർജ്ജനങ്ങൾ അപവാദം പറഞ്ഞു പരത്തുകയും ചെയ്തു.

പൌരർ:—എന്നാൽതന്നെ യാതൊരു വിചാരണയും കൂടാതെ തന്റെ പട്ടമഹിഷിക്കു മരണശിക്ഷ വിധിക്കുന്നതാണോ രാജധർമ്മം?

മന്ത്രി:—ആകട്ടെ, നിങ്ങളുടെ ഇപ്പോഴത്തെ ഉദ്ദേശം എന്താണ്?

പൌരർ:—ഭവാൻ പറയുന്നതു ഞങ്ങൾ അനുസരിക്കാം. ഇക്കാര്യത്തിൽ ഭവാന്റെ അഭിപ്രായമെന്താണ്?

മന്ത്രി:—ഒരമ്മയുടെ വയററിൽ ജനിച്ച മക്കളിൽതന്നെ വ്യത്യസ്തരൂപവും സ്വഭാവവും നാം കണ്ടുവരുന്നു. അങ്ങിനെയിരിക്കെ, ലോകത്തിൽ ഭിന്നാഭിപ്രായം കാണുന്നതു അത്ഭുതമല്ല. രാജാവിന്റെ പ്രവൃത്തി ന്യായരഹിതമാണെന്നു പ്രജകൾ വിചാരിക്കുന്നപക്ഷം അതിനെ ഖണ്ഡിച്ചുപറവാനുള്ള അധികാരം നിയമമുഖേന പ്രജകൾക്കുണ്ട്. അതിനെ ആരും ആക്ഷേപിക്കുകയില്ല.

പൌരർ:—ഭേഷ്! വളരെശരി, ഭവാൻ മന്ത്രിപദവിക്കു സർവ്വഥാ അർഹൻതന്നെ.

മന്ത്രി:—ഒരു രാജാവിന്നുള്ള ബലം പ്രജകളുടെ ഐകമത്യമാണ്. പ്രജാഹിതമറിഞ്ഞു പ്രവർത്തിക്കാത്ത ഒരാൾ രാജസ്ഥാനത്തിന്നർഹനല്ലതന്നെ. ദുഷ്കർമ്മനിരതനായ രാജാവിനെ രാജപദവിയിൽനിന്നു നിഷ്കാസനം ചെയ്യുന്നതു ദൈവസമ്മതവും ന്യായപരവും ശാസ്ത്രോക്തവുമായ രാജനീതിയാണ്. ഇതിന്നു നമ്മുടെ പുരാണങ്ങളിൽതന്നെ ദൃഷ്ടാന്തങ്ങളുണ്ട്.

പൌരർ:—അങ്ങ് മഹാനുഭാവൻതന്നെ.

മന്ത്രി:—എന്നാൽ പ്രജകൾ തങ്ങളെ ഭരിക്കുന്ന രാജാവിനെ ഈശ്വരനായും രക്ഷിതാവായും കരുതി സ്വന്തജീവനെക്കാൾ വിലമതിച്ചു സ്നേഹിച്ചനുസരിക്കേണ്ടതാണെന്നും ശാസ്ത്രങ്ങൾ പറയുന്നുണ്ട്. നമ്മുടെ രാജാവ് സൽകുലജാതനും ഉത്തമഗുണശീലനും ഈശ്വരഭക്തനും പ്രജകളുടെ ക്ഷേമത്തിൽ അതിതല്പരനുമായ ഒരു മഹാമനസ്കനാകുന്നു. അദ്ദേഹത്തിന്റെ ഇപ്പോഴത്തെ പ്രവൃ

ത്തി പ്രജകളെ ക്ഷോഭിപ്പിച്ചിരിക്കുന്നുവെന്നതു വാസ്തവംതന്നെ. അദ്ദേഹം ശിക്ഷിച്ചതു സ്വപത്നിയേയായാണ്. പക്ഷെ, മീരാബായിദേവിയെ നാം ഒരോരുത്തരും സ്വന്തമാതാവെന്നനിലയിൽ ബഹുമാനിച്ചാദരിച്ചുവന്നതിനാൽ ആ സാദ്ധ്വിക്കു സംഭവിച്ച ദുഃഖവും വൈഷമ്യവും നമ്മാൽ സഹിപ്പാൻ കഴിയുന്നില്ല എന്നേ ഉള്ളു. ആകയാൽ ആദ്യംചെയ്യേണ്ടതു മഹാരാജാവിനെ നേരിട്ടുകണ്ടു അദ്ദേഹംചെയ്ത ക്രൂരകർമ്മത്തിന്റെ കഠോരഫലം അദ്ദേഹത്തിനു മനസ്സിലാക്കിക്കൊടുക്കുകയാണ്. മഹാരാണാ പിന്നീടും ആ തെററിനെ പരിഹരിപ്പാൻ ഒരുങ്ങാത്തപക്ഷം അപ്പോൾ നമുക്കു വേറെവഴി ആലോചിക്കാം. അതല്ലാതെ ബദ്ധപ്പെട്ട് ആലോചനകൂടാതെ അവിവേകം പ്രവൎത്തിക്കരുത്. ഇപ്പോൾ നമ്മുടെ രാജ്യത്തിൽ കുഴപ്പം നേരിട്ടാൽ വളരെ അപകടമുണ്ട്. ഈ ആഭ്യന്തരകലഹം നമ്മുടെ മാതൃഭൂമിയെ മുഹമ്മദീയൎക്കു അധീനപ്പെടുത്തുവാൻ സഹായിച്ചേക്കും. തന്റെ മേൽ അപവാദം ചുമത്തിയതായി അക്ബർചക്രവൎത്തി അറിയുന്നതായാൽ അദ്ദേഹം വെറുതേയിരിക്കുമെന്നു തോന്നുന്നില്ല. അതുകൊണ്ടു തല്ക്കാലം അന്യോന്യമുള്ള മത്സരങ്ങളെ മറന്ന് രാജ്യരക്ഷയിൽ ഉത്സുകരായിരിക്കേണ്ടതു അത്യാവശ്യമാണ്. ഇതു നിങ്ങൾക്കറിയാത്ത സംഗതിയല്ല. ഞാൻ കുംഭാജിറാണാവിനെ നേരിട്ടുകണ്ടു മഹാജനങ്ങളുടെ അഭിപ്രായം അദ്ദേഹത്തെ അറിയിച്ച് റാണിയെ തിരികെ വിളിപ്പിക്കാൻ ശ്രമിക്കാം. അതു ഫലിക്കാ

ത്തപക്ഷം മാത്രം വേറെ വിധത്തിൽ ശ്രമിച്ചാൽ മതിയല്ലൊ. ഇതു നിങ്ങൾക്കെല്ലാവൎക്കും ഹിതംതന്നെയല്ലെ?

പൌരർ:—പൂൎണ്ണസമ്മതം. നമ്മുടെ മഹാറാണിയും മാതൃഭൂമിയും വിജയിക്കട്ടെ!

കംഭാജിറാണാ അത്യാശ്ചൎയ്യത്തോടെ രഘുനാഥഭട്ടരെ എതിരേററു. റാണാവിന്റെ രൂപത്തിലും സ്വഭാവത്തിലും ഉണ്ടായിരിക്കുന്ന ആശ്ചൎയ്യകരമായ മാററംകണ്ടു രഘുനാഥഭട്ടർ സബഹുമാനം നോക്കിനിന്നുപോയി. അന്നു താൻ കണ്ട കോപാക്രാന്തനും ഉദ്ധതനും ക്രൂരനുമായ രാജാവെവിടെ? വിലൎത്തുപ്രകൃതി, മൂൎത്തിമത്തായ വ്യസനമെന്നപോലെ വിനയാന്വിതനായി തന്നെ എതിരേല്ക്കുന്ന ഈ ശാന്തമൂൎത്തിയെവിടെ? ഹാ, പശ്ചാത്താപം മനുഷ്യരിൽ വരുത്തുന്ന മാററം ഇതു അത്ഭുതകരമാണല്ലൊ! ലൗകികജീവിതത്തിൽ അതികഠിനങ്ങളായ അനവധി ദുഃഖങ്ങൾ ക്ഷമയോടെ സഹിക്കുന്ന മഹാത്മാക്കൾ ധാരാളം ഉണ്ടായേക്കാം. ആവക കഷ്ടാനുഭവങ്ങളെ അധികംപേരും സഹിക്കുന്നതു, കൎമ്മഫലമെന്നോ, ഈശ്വരേച്ഛയെന്നോ മററോ പേർ പറഞ്ഞിട്ടായിരിക്കും. തന്നിമിത്തം അവൎക്ക സമാധാനത്തിന്നും അല്പം വഴിയുണ്ടായിരിക്കും. എന്നാൽ പശ്ചാത്താപപീഡിതനായ മനുഷ്യനാകട്ടെ യാതൊരുവിധ സമാധാനത്തിന്നും മാൎഗ്ഗമില്ല. രാവും പകലും ഒരുപോലെ മനസ്സാക്ഷിയുടെ മൎമ്മഭേദകങ്ങളായ പ്രഹരങ്ങൾ ഏററുകൊണ്ടു ജീവിതം അവസാനിപ്പിക്കാതെ നിൎവ്വാഹമുള്ളു.

കംഭോജിറാണാവിൻെറ വ്യസനഭാവം ഭട്ടരുടെ മനസ്സിനെ ആർദ്രതരമാക്കിതീൎത്തു. സ്വല്പനേരം രണ്ടുപേരും യാതൊന്നും സംസാരിക്കാതെ തലയും താഴ്ത്തിനിന്നു. കുറെ കഴിഞ്ഞപ്പോൾ തൊഴുകൈയോടും താഴ്മയോടും, അതിദൈന്യപാരവശ്യങ്ങളോടു തൻെറ ബാഷ്പധാരയോടെയും പറഞ്ഞു. "പൂജ്യഗുരോ, ഞാൻ ബുദ്ധിശൂന്യയായിപ്പോയി. വിവേകഹീനയും മഹാപാപിയുമായ ഈ ദീനയിൽ ഇപ്പോഴെങ്കിലും കരുണ തോന്നിയതിൽ ഞാൻ കൃതാർത്ഥയെന്നു പറയുന്നു. അന്നു ഞാൻ ഭവാൻെറ ഉപദേശം സ്വീകരിച്ചിരുന്നുവെങ്കിൽ, ഇപ്രകാരമുള്ള അനർത്ഥസംഭവങ്ങൾക്കിട വരില്ലായിരുന്നു. മൂർഖയായ ഞാൻ കാരണത്താൽ ആ പതിവ്രതാരത്നം സഹിച്ചു കഷ്ടപ്പാടുകൾക്കും അവമാനങ്ങൾക്കും അറുതിയില്ല. രാജകുമാരിയായി ജനിച്ച്, രാജോചിതമായ ആഡംബരങ്ങളോടെ വളൎന്ന്, മേവാർ റാണാവിൻെറ പട്ടമഹിഷിയായി ഭവിച്ച ആ സ്ത്രീരത്നം അനാഥകാലത്ത് കേവലം അനാഥയെന്ന നിലയിൽ അലഞ്ഞു നടക്കേണ്ടി വന്നതോർക്കുമ്പോൾ, അതിനെ വിധി ബലമെന്നോ, ഈ ദുഷ്ടയുടെ ക്രൂരകർമ്മഫലമെന്നോ പറയേണ്ടതെന്നു അറിയുന്നില്ല. ഞാൻ, അടിസ്ഥാനരഹിതമായ ക്രൂരാപവാദം ചുമത്തി കാരുണ്യ ലേശംകൂടാതെ മരണദേവതയ്ക്കു ബലിയായി സമൎപ്പിച്ച ആ പരമസാധ്വിയെ നേരിട്ടു കണ്ട് സർവ്വാപരാധങ്ങളും ക്ഷമിക്കേണമെന്നു അപേക്ഷിച്ച് തിരിച്ചുകൊണ്ടു വന്നാലല്ലാതെ എൻെറ മനസ്സിനു സമാധാനം വരുന്നതല്ല. ഞാൻ അതിനായി വൃന്ദാവനത്തിലേയ്ക്കു പോവുകയാണ്. ഭവാനുംകൂടി എന്നോ

ടൊരുമിച്ചു വരുന്നതായാൽ എനിക്കു വളരെ സന്തോഷ
മുണ്ടു്."

ഭട്ടർ:—മഹാരാജാവേ, ഭവാന്റെ ഈ വാക്കുകൾ പ്രശം
സനീയംതന്നെ. ഞാൻ നിശ്ചയമായും ഭവാനൊരുമി
ച്ചു് വൃന്ദാവനത്തിലേയ്ക്കു വരാം. മീരാബായിയോടു അ
ങ്ങു പ്രവർത്തിച്ചതു അന്യായമാണെങ്കിലും, ആ പാപ
കർമ്മത്തിനുള്ള പ്രായശ്ചിത്തം ഈ പശ്ചാത്താപംത
ന്നെയാണു്. "കേഴുവോർക്കാശ്വാസം നൽകും ദൈവം"
എന്നുണ്ടല്ലോ. ശ്രീകൃഷ്ണഭഗവാൻ ഭവാനു മാപ്പുതന്നി
രിക്കുന്നുവെന്നു വേണം വിചാരിക്കുവാൻ. അല്ലാത്തപ
ക്ഷം ദേവി വൃന്ദാവനത്തിൽ എത്തുകയില്ലായിരുന്നു.
എന്റെയും പൌരന്മാരുടെയും ആവശ്യപ്രകാരം ദേ
വിയെ തിരികെ വിളിക്കേണമെന്നു അപേക്ഷിക്കാനാ
യിട്ടാണു് ഞാൻ ഇവിടെക്കു വന്നതു്. ഇനി കാലതാ
മസം കൂടാതെ യാത്രയ്ക്കൊരുങ്ങുക.

ആ സമയത്തു അക്ബർചക്രവർത്തിയുടെ ഒരു ലേ
ഖനവുംകൊണ്ടു് ഒരു ദൂതൻ അകത്തേയ്ക്കു വന്നു. റാണാ
വിന്റെ കല്പനയനുസരിച്ചു് ഭട്ടർ അതു പൊളിച്ചു വാ
യിച്ചു.

'മീരാബായിയുടെ അസാധാരണങ്ങളായ ഗുണഗ
ണങ്ങളേയും, ഭക്തിവിശേഷത്തേയും കേട്ടു് താൻ ദേവി
യെ സന്ദർശിച്ചു വന്ദിപ്പാനായി മേവാറിൽ വന്നിരുന്ന
തും, അതേവരെ യാതൊരാളും ഉപയോഗിച്ചിട്ടില്ലാത്ത
ഒരു മുത്തുമാല കൃഷ്ണാർപ്പണമായി ദാനംചെയ്തതും വാസ്തവ

മാണെന്നും, ആക്കാരണത്താൽ കുംഭാജിറാണാ സ്വപത്നിയെ നിഷ്ഠുരമായും നിഷ്കാസനം ചെയ്തതായി താൻ അറിയുന്നതിൽ അത്യന്തം വ്യസനിക്കുന്നുവെന്നും, അള്ളാ സാക്ഷിയായി, താൻ സ്വസഹോദരീസമയായി കരുതിവരുന്ന ആ പതിവ്രതാരത്നം തന്റെ കാരണത്താൽ കഷ്ടപ്പെടേണ്ടിവന്നതു തനിക്കു സഹിക്കത്തക്കതല്ലെന്നും, ഈശ്വരസാക്ഷിയായി ദേവി നിരപരാധിനിയാണെന്നും, ആ സാദ്ധ്വിയെ ഉടനെ തിരികെ വരുത്തേണമെന്നും ഒരു സഹോദരന്റെ നിലയിൽ താൻ അപേക്ഷിക്കുകയും, ചക്രവർത്തിയുടെ സ്ഥിതിയിൽ കല്പിക്കുകയും ചെയ്യുന്നുവെന്നും അക്ബർ പ്രസ്തുത കത്തിൽ ഹൃദയസ്പൃക്കാകുംവണ്ണം എഴുതിയിരുന്നു.

തന്റെ കഠിനകർമ്മങ്ങളോർത്തു പശ്ചാത്തപിക്കുന്ന റാണാവിനെ ഈ കത്തു് പൂർവ്വാധികം പീഡിപ്പിച്ചു. അദ്ദേഹത്തിന്റെ സകല സംശയങ്ങളും അസ്തമിച്ചു. രഘുനാഥഭട്ടർ അവിടെയുണ്ടെന്ന കഥകൂടി അദ്ദേഹം വിസ്മരിച്ചു. "ഹാ ദേവീ, സാദ്ധ്വീരത്നമേ, മീരേ, ഞാൻ അക്ഷന്തവ്യമായ അപരാധമാണല്ലോ ചെയ്തതു്. സ്വജീവനെ ത്യജിക്കുകയല്ലാതെ മററു പരിഹാരമാർഗ്ഗമൊന്നും ഞാൻ കാണുന്നില്ല. ഭവതി എനിക്കു മാപ്പുതരുമോ? നിഷ്കളങ്കമായ ഭർത്തൃഭക്തിയാൽ ഭവതി എന്റെ സകല തെററുകളെയും ക്ഷമിക്കുമായിരിക്കാം. എന്നിരിക്കലും സ്നേഹസ്വരൂപിയായ ശ്രീകൃഷ്ണഭഗവാൻ സ്വഭക്തയിൽ ആരോപിച്ച അപരാധങ്ങളെ ക്ഷമിക്കുന്നതാണോ? എന്റെ ഭഗവാനേ,

ഞാൻ യാതൊരു നിവൃത്തിമാർഗ്ഗവും കാണുന്നില്ല. എന്റെ അപരാധങ്ങൾക്കെല്ലാം പരിഹാരമായി ഈ നികൃഷ്ടജീവനെ ഇതാ ഞാൻ ഭവാന്റെ കാല്ക്കൽ ബലിയായി അർപ്പിക്കുന്നു.' എന്നിങ്ങിനെ റാണാ ഉറക്കെപ്പറഞ്ഞു കരഞ്ഞുംകൊണ്ട് അവിടെയുണ്ടായിരുന്ന തൂണിൽ തന്റെ ശിരസ്സിനെ അടിക്കുവാനൊരുങ്ങി. ഭട്ടർ ഉടനെ രാജാവിനെ പിടിച്ചു മാററി. റാണാ ദുസ്സഹമായ ദുഃഖഭാരത്താൽ മോഹാലസ്യപ്പെടുകയും ചെയ്തു.

മൂർഛ തെളിഞ്ഞെഴുനേററ റാണാവിൽ ഒരു പ്രത്യേക മാററം കാണപ്പെട്ടു. അദ്ദേഹം പിന്നീടു രോദനം ചെയ്കയാകട്ടെ, ആത്മഹത്യയ്ക്കൊരുങ്ങുകയാകട്ടെ ചെയ്യുകയുണ്ടായില്ല. എന്നാൽ, ഒരു ദൃഢനിശ്ചയം അദ്ദേഹത്തിന്റെ മുഖത്തു സ്ഫുരിച്ചുകണ്ടു. ഉടനെതന്നെ അദ്ദേഹം രാജോചിതമായ വേഷഭൂഷാദികളെ ത്യജിച്ച് കാഷായവസ്ത്രങ്ങൾ ധരിച്ച് സന്യാസിവേഷം സ്വീകരിച്ച് രഘുനാഥഭട്ടർ മുഖേന രാജസഭ വിളിച്ചുകൂട്ടുവാൻ ഏർപ്പാടു ചെയ്തു.

നിറഞ്ഞ രാജസഭയിൽ പ്രശാന്തഗംഭീരമുഖഭാവത്തോടെ പ്രവേശിച്ച കാഷായവസ്ത്രധാരിയായ രാജാവിനെക്കണ്ട് പ്രജകൾ ധന്യശബ്ദത്താൽ സ്വാഗതമരുളി. ശോകരസസമ്മിശ്രമെങ്കിലും, ദൃഢസ്വരത്തിൽ റാണാ തന്റെ വൃന്ദാവനയാത്രയെപ്പററി സദസ്യരെ ധരിപ്പിച്ചു. മീരാബായിയെക്കണ്ട് ക്ഷമായാചനംചെയ്ത് ദേവിയെ തന്നോടൊപ്പം കൊണ്ടുവരുന്നതാണെന്നും, ദേവി തന്റെ

അപേക്ഷയെ തിരസ്കരിക്കുന്നപക്ഷം എത്രകാലത്തോളം ദേവി സജീവയായിരിക്കുന്നുവോ അത്രയും കാലം താൻ ദേവിയുടെ പാദശുശ്രൂഷകനായി അവിടത്തന്നെ വസിക്കുന്നതാണെന്നും, താൻ തിരിച്ചുവരുന്നതുവരെ രാജ്യം ഭരിക്കേണ്ട ചുമതല ഇപ്പോഴത്തെ പ്രധാനമന്ത്രിയിൽ സമർപ്പിക്കുന്നതാണെന്നും അദ്ദേഹം പ്രസ്താവിച്ചു. രാജാവിന്റെ നിശ്ചയത്തെ സദസ്യർ ഹസ്താഡനത്താലും, ആനന്ദോന്മാദത്താലും അഭിനന്ദിക്കുകതന്നെ ചെയ്തു.

കുംഭോജിറാണാ രഘുനാഥഭട്ടരോടുകൂടി കാൽനടയായിത്തന്നെ വൃന്ദാവനത്തിലേക്കു പുറപ്പെട്ടു. വാഹനത്തിൽ പോകുന്നതായിരിക്കും ഉത്തമമെന്നു ചിലർ അഭിപ്രായപ്പെട്ടുവെങ്കിലും തന്റെ ധർമ്മപത്നി കാൽനടയായി പോയിരിക്കെ ഒരിക്കലും താൻ മറ്റൊരുവിധത്തിൽ പ്രവർത്തിക്കുന്നതല്ലെന്നു അദ്ദേഹം ദൃഢസ്വരത്തിൽ മറുപടി പറഞ്ഞു, അവരുടെ അപേക്ഷയെ തിരസ്കരിച്ചുകളഞ്ഞു.

# അദ്ധ്യായം 14.

കുംഭോജിറാണാ യാത്ര പുറപ്പെട്ടിട്ടു ഏതാനും ദിവസങ്ങൾ കഴിഞ്ഞിരിക്കുന്നു. വൃന്ദാവനം പതിവനുസരിച്ച് ഭക്തജനങ്ങളാൽ ചുഴപ്പെട്ടും, കൃഷ്ണസ്തോത്രങ്ങളുടെ ഘോഷത്താൽ പ്രശോഭിതമായും കാണപ്പെട്ടു. ക്ഷേത്രത്തിനകത്തു മീരാബായിയും ഭക്തവൃന്ദവും കൃഷ്ണഭജന നടത്തുകയായിരുന്നു. രാജ്ഞിയുടെ വേഷത്തിൽ മുൻകണ്ടിട്ടുള്ളവർക്ക്

ദേവിയെ ഇപ്പോൾ കണ്ടാൽ തിരിച്ചറിയുവാൻ സാധിച്ചിരുന്നില്ല. പട്ടുവസ്ത്രത്തിന്നുപകരം കാഷായവസ്ത്രമാണ് അവർ ഉടുത്തിരിക്കുന്നത്. ആഭരണമോ തുളസിമാലകളും. കാലടിവരെ തൂങ്ങിക്കിടക്കുന്ന തലമുടി എണ്ണകണ്ട കാലം മറന്നതിനാലും, അശ്രദ്ധനിമിത്തവും ഇടക്കിടെ ജടപിടിച്ചും രൂക്ഷിതവും കാണപ്പെട്ടു. എന്നാൽ മുഖത്തു മാത്രം അനിതരസാധാരണമായ ഒരു ദിവ്യതേജസ്സ് കളിയാടുന്നുണ്ട്. ഭക്തിരസാമൃതാസ്വാദനത്താൽ ആനന്ദപൂർണ്ണമെങ്കിലും ശാന്തരസം സ്ഫുരിക്കുന്ന അവരുടെ നോട്ടം മനസ്സിന്റെ പരിപക്വതയെ പ്രത്യക്ഷമാക്കിയിരുന്നു. തന്നെത്താൻ മറന്നവിധത്തിൽ ശ്രീകൃഷ്ണനിൽ ഏകാഗ്രചിത്തയായി ദിവ്യഗാനം പൊഴിക്കുന്ന ആ ഭക്തോത്തമയെ നോക്കിക്കൊണ്ടും, കൂടെ പാടിക്കൊണ്ടും നിന്നിരുന്ന ഭക്തസംഘത്തിൽ മേവാർ രാജ്യക്കാരും ധാരാളം ഉണ്ടായിരുന്നു. മീരാബായി ഭജന അവസാനിപ്പിച്ച് ഇപ്രകാരം പ്രാർത്ഥിച്ചു.

(1) "മുകുന്ദ! മൂർദ്ധ്നാ പ്രണിപത്യ യാചേ
ഭവന്തമേകാന്തമിയന്തമർത്ഥം
അവിസ്മൃതിസ്ത്വച്ചരണാരവിന്ദേ
ഭവേ ഭവേ മേഽസ്തു ഭവത്പ്രസാദാത്."

---

സാരം—(1) അല്ലയോ ഭഗവാൻ! ഞാൻ അങ്ങയെ ഭക്തിപുരസ്സരം നമസ്കരിച്ചിട്ട് ഈ ഒരേ ഒരു വരത്തെ യാചിക്കുന്നു. അങ്ങയുടെ പ്രസാദംകൊണ്ട് എനിക്കു ജന്മജന്മാന്തരങ്ങളിലും അവിടുത്തെ പാദാരവിന്ദങ്ങളുടെ സ്മരണ ഭവിക്കേണമേ!

(2) "നാഹം വന്ദേ! തവ ചരണയോർദ്ദ്വന്ദ്വ–
മദ്വന്ദ്വഹേതോഃ
കുംഭീപാകം ഗുരുമപി ഹരേ! നാരകം
നാപനേതും
രമ്യാരാമാ മൃദുതനുലതാ നന്ദനേ–
നാപി രന്തും
ഭാവേ ഭാവേ ഹൃദയഭവനേ ഭാവ–
യേയം ഭവന്തം."

(3) "നാസ്ഥാ ധർമ്മേ ന വസുനിചയേ നൈവ
കാമോപഭോഗേ
യദ്ഭാവ്യം തദ്ഭവതു ഭഗവൻ! പൂർവ്വ–
കർമ്മാനുരൂപം
ഏതത് പ്രാർത്ഥ്യം മമ ബഹുമതം ജന്മ–
ജന്മാന്തരേഽപി
ത്വത്പാദാംഭോരുഹ യുഗഗതാ നിശ്ചലാ
ഭക്തിരസ്തു!"

---

സാരം—(2) ഹേ ഭഗവൻ! ഞാൻ അങ്ങയുടെ പാദസേവ ചെയ്യുന്നതു മോക്ഷം ലഭിപ്പാനായിക്കൊണ്ടല്ല. പാപകർമ്മങ്ങളുടെ ഫലമായി നരകത്തിൽ അനുഭവിക്കേണ്ടിവരുമെന്നു പറയപ്പെടുന്ന ചില കഠിനദണ്ഡങ്ങളുണ്ട്. അവയിൽനിന്നു രക്ഷപ്രാപിക്കേണമെന്നുമല്ല എന്റെ ഉദ്ദേശം. സ്വർഗ്ഗത്തിൽ പല സുഖാനുഭവങ്ങളും പുരാണാദി പ്രസിദ്ധങ്ങളായിട്ടുണ്ട്. എനിക്ക അവയിലും ആഗ്രഹമില്ല. എന്റെ പ്രാർത്ഥന ഇതാണ്; ഭാവി ജന്മങ്ങളിലും എന്റെ ഹൃദയത്തിൽ സദാ ഈശ്വരാനുസ്മരണ ഉണ്ടാകേണമേ!

സാരം—(3) ധർമ്മത്തിലും അർത്ഥത്തിലും കാമത്തിലും എനിക്കാഗ്രഹമില്ല. പൂർവ്വകർമ്മഫലമായി എന്തൊക്കെ അനുഭവിക്കുവാൻ വിധിച്ചിട്ടുണ്ടോ, അതെല്ലാം ഞാൻ അനുഭവിച്ചുകൊള്ളാം. ഒരേ ഒരു വസ്തു മാത്രമേ എന്നാൽ സബഹുമാനം അർത്ഥിക്കപ്പെടുന്നുള്ളു. അതാകട്ടെ, ജന്മജന്മാന്തരങ്ങളിലും അങ്ങയുടെ പാദപത്മങ്ങളിൽ നിശ്ചലമായ ഭക്തിയാകുന്നു.

മീരാബായി ശ്രീകൃഷ്ണനെ തൊഴുതുംകൊണ്ടു നില്ക്കുകയായിരുന്നു. ആ സമയം പിന്നിൽനിന്നും ശോകരസസമ്മിശ്രമെങ്കിലും ശ്രവണമധുരമായ ഒരു ഗാനം കേട്ടുതുടങ്ങി. തനിക്കു ചിരപരിചിതമായ ആ ശബ്ദം ദേവിയെ ധ്യാനത്തിൽനിന്നും ഉണൎത്തി. എന്നു മാത്രമല്ല, ആ പാട്ട് തന്റെ വിവാഹം കഴിഞ്ഞ ആദ്യകാലത്തു താനും ഭൎത്താവുംകൂടി നിൎമ്മിച്ചതും, പിന്നീട് പലപ്പോഴും അവർ രണ്ടുപേരും ഒരുമിച്ചിരുന്നു പാടീട്ടുള്ളതും, മറ്റാൎക്കും അറിയാത്തതുമായ ഒരു ശ്രീകൃഷ്ണസ്തുതിയാണെന്നും ദേവി ഓൎത്തു. അതു കുംഭാജിറാണാവിന്റെ മുഖത്തുനിന്നല്ലാതെ പുറപ്പെടുവാൻ വഴിയില്ലെന്നു കരുതി മീരാബായി ആ ശബ്ദം കേട്ടസ്ഥലത്തേക്കു തിരിഞ്ഞുനോക്കി.

സ്വല്പം ദൂരത്തായി സന്യാസിവേഷധാരിയായ ഒരാൾ തന്നേയും ശ്രീകൃഷ്ണനേയും മാറിമാറി നോക്കിക്കൊണ്ട് നില്ക്കുന്നതു ദേവി കണ്ടു. മീരാബായി തന്നെ നോക്കുന്നതു കണ്ടപ്പോൾ കുംഭാജിറാണാ ദേവിയുടെ സമീപത്തേക്കു ചെന്നു. കൂപ്പുകയ്യോടും ഇടവിടാതെ ഒഴുകുന്ന കണ്ണുനീരോടുംകൂടി അദ്ദേഹം മീരാബായിയുടെ കാല്ക്കൽ മുട്ടുകുത്തി സഗൽഗദം പറഞ്ഞുതുടങ്ങി:—'ഹേ സാദ്ധ്വീലലാമമേ! ദേവി! ഈ മഹാപാപിയെ ഭവതി ഓൎക്കുന്നുണ്ടോ? ഭവതിയുടെ മാഹാത്മ്യങ്ങളെ അറിയാതെ ഭവതിയിൽ ലോകാപവാദം ചുമത്തിയ ഈ കൃപണൻ മാപ്പിന്നൎഹനല്ലെന്നു ഞാൻതന്നെ സമ്മതിക്കുന്നു. എങ്കിലും എന്റെ ദേവി! ഒരു കാലത്തു നാം രണ്ടുപേരും ഒരുമിച്ച് കൃഷ്ണഭജനം ചെ

ഷ്ടൂരും, ഏകമനസ്സോടെ വർത്തിച്ചതും ഓർത്തെങ്കിലും ഈ പശ്ചാത്താപപീഡിതനായ എന്നിൽ ദയചെയ്യുക. ഭവതിയോടു ജീവത്യാഗം ചെയ്യാൻ ആഗ്രഹിച്ച ഞാൻ ഇതാ ഭവതിയുടെ മുമ്പാകെ എന്റെ ജീവനെ സമർപ്പിക്കുന്നു. ദേവി എനിക്കു മാപ്പുതരാത്തപക്ഷം ജീവസന്ധാരണം ചെയ്യാൻ ഞാൻ ഇനി ഒരുക്കമല്ല. എന്റെ സകലവിധ അപരാധങ്ങളും ക്ഷമിച്ചു എനിക്കു മാപ്പുതന്നു രക്ഷിക്കുക!'

അവിടെ എന്തോ ഒരു വിശേഷം സംഭവിക്കുവാൻ പോകുന്നുവെന്നു കരുതി ജനങ്ങൾ ചുറ്റും വന്നുകൂടി.

മീരാബായിയുടെ മുഖത്തു ശാന്തതയും ക്ഷമയും വിളങ്ങിക്കാണാറായി. ദേവി സംഭ്രമത്തോടെ രാജാവിന്റെ കൂപ്പുകൈകൾ പിടിച്ചെഴുന്നേല്പിച്ച് അദ്ദേഹത്തെ വന്ദിച്ചു.

മീരാബായി:—മഹാരാജാവേ! ഭവാൻ മാപ്പുതരേണ്ടതായി യാതൊന്നും ഞാൻ കാണുന്നില്ല. എന്റെ പ്രാരബ്ധകർമ്മഫലത്താൽ ഈവിധമെല്ലാം വന്നുചേർന്നുവെന്നു വിശ്വസിക്കുകയല്ലാതെ ഭവാനെ ഞാൻ ഒരിക്കലും കുറ്റപ്പെടുത്തുകയില്ല. ഈശ്വരപ്രേരണ കൂടാതെ ഒരാൾക്കു മറ്റൊരാളെ ദ്രോഹിപ്പിക്കാനോ സുഖിപ്പിക്കാനോ സാദ്ധ്യമാണെന്നു ഭവാൻ വിചാരിക്കുന്നുണ്ടോ? രക്ഷാശിക്ഷകൾക്കുള്ള ഏക അധികാരം ഈശ്വരന്നുമാത്രമാണ്. എന്നാൽ അവയെ തന്റെ പ്രതിനിധിയെന്നനിലയിൽ ഈശ്വരൻ മനുഷ്യരെക്കൊണ്ടു നിർവ്വഹിക്കുന്നുവെന്നേ വിചാരിപ്പാൻ തരമുള്ളു. സ്വന്തകർമ്മഫലമാ

യി വന്നുചേരുന്ന കഷ്ടാനുഭവങ്ങളെ ബുദ്ധിഹീനരായ മനുഷ്യർ അന്യനിൽ ആരോപിച്ച് മത്സരിക്കുന്നു. ലോകതത്വം ഗ്രഹിച്ചവർ ഒരിക്കലും മനുഷ്യരെ കുററപ്പെടുത്തുകയില്ല. ഈശ്വരേച്ഛകൂടാതെ ഒരണുപോലും ചലിക്കില്ലെന്നാണ് എന്റെ വിശ്വാസം. എന്റെ ദുഷ്കർമ്മാനുഭവമനുസരിച്ച് ഭവാന്റെ ബുദ്ധി ചലിച്ചുപോയതാണ്. അതല്ലാതെ മാപ്പുതരത്തക്ക കുററം യാതൊന്നും ഭവാൻ ചെയ്തിട്ടില്ല.

റാണാ:—പ്രിയമീരെ! ഭവതി ഒരു യഥാർത്ഥ പതിവ്രതയുടെ സ്വഭാവം വെളിപ്പെടുത്തിയെന്നല്ലാതെ ഞാൻചെയ്ത പാപകർമ്മങ്ങൾക്ക് ഇതുകൊണ്ടു പരിഹാരം ലഭിച്ചിട്ടില്ല. എന്റെ കഠിനപ്രവൃത്തിയുടെ സ്മരണ എന്നെത്തന്നെ ദഹിപ്പിക്കുകയാണ് ചെയ്യുന്നത്. എന്റെ ജീവിതം എനിക്കുതന്നെ ഭാരമായിത്തോന്നുന്നു. എനിക്കു മാപ്പുതന്നിരിക്കുന്നുവെങ്കിൽ, ഭവതിയുടെ ഭർത്തൃഭക്തിയെ അടിസ്ഥാനപ്പെടുത്തി എന്റെ പട്ടമഹിഷീസ്ഥാനം വീണ്ടും സ്വീകരിപ്പാനായി ഞാൻ ഭവതിയോടു അപേക്ഷിക്കട്ടെയോ? എന്റെ ദേവി, ഈ പാപിയുടെ സമാധാനത്തിന്നായിട്ടെങ്കിലും ഭവതി മേവാറിലേക്കു തിരിച്ചുവന്നാൽ കൊള്ളാം. ഭവതിയെ കൂടാതെയുള്ള എന്റെ ജീവിതം നരകതുല്യമാണ്. മേവാർ രാജ്യനിവാസികളും ഭവതിയുടെ പ്രത്യാഗമനത്തെ അക്ഷമയോടെ കാംക്ഷിക്കുന്നു. അതിന്നുപുറമെ അക്ബർ ചക്രവർത്തിയും ഭവതിയെ ഉടനെ തിരികെ

വിളിക്കേണമെന്നു ആജ്ഞാപിച്ചിരിക്കുന്നു. അതുകൊണ്ടു എന്റെ പ്രിയ മീരാ! ഭവതി കഴിഞ്ഞതെല്ലാം മറന്നു എന്നോടൊരുമിച്ച് മേവാറിലേക്കു വരേണമെന്നു ഞാനിതാ പ്രത്യേകം അപേക്ഷിക്കുന്നു.

മീരാബായി:—(കണ്ണുനീർ തൂകിക്കൊണ്ടു്)— മഹാരാജാവെ! ഭവാന്റെ വാക്കുകൾ എന്നെ അത്യധികം വ്യസനിപ്പിക്കുന്നു. എന്റെ ഈ പ്രശാന്തജീവിതത്തെ ഭഞ്ജിക്കാൻ അവിടുന്നു ഒരുങ്ങരുത്. ആഡംബരപൂർണ്ണമായ നഗരവാസം എന്റെ ഇപ്പോഴത്തെ ജീവിതരീതിക്കു യോജിക്കുന്നതല്ല. അതു മാത്രമല്ല, ലൗകികജീവിതം തന്നെ ഞാൻ വെറുത്തു കഴിഞ്ഞിരിക്കുന്നു. അതുകൊണ്ടു എന്നെ ഈ ശാന്തജീവിതം നയിക്കാനായി അനുവദിച്ച് ഭവാൻ മേവാറിലേക്കു മടങ്ങിപ്പോകുവാനപേക്ഷ. രാജാവില്ലാത്ത രാജ്യത്തിൽ പലവിധ കലഹങ്ങളും ഉണ്ടായേക്കും. അതിനാൽ ഭവാൻ തിരിച്ചുപോയി ന്യായാനുസരണം രാജ്യം ഭരിച്ച് സ്വധർമ്മം നിറവേററുക.

റാണാ:—രാജധർമ്മം ഉപദേശിക്കുന്ന ഭവതി സ്വധർമ്മമായ ഭാര്യാധർമ്മം മറന്നതായി തോന്നുന്നു. ഞാൻ ഭവതിയെ അന്യായമായി ശിക്ഷിച്ചുവെന്നതു വാസ്തവം തന്നെ. എങ്കിലും ഈ ദേഹം ധരിക്കുന്നേടത്തോളം കാലം എന്റെ ധർമ്മപത്നിയെന്ന നിലയിൽ ചില ബാദ്ധ്യതകൾ ഭവതിക്കും ഇല്ലേ?

മീരാ:—ഞാൻ ഭാര്യാധർമ്മത്തെ ഒരിക്കലും തിരസ്കരിക്കു

ന്നതല്ല, തിരസ്കരിച്ചിട്ടുമില്ല. സ്ത്രീകരം ജീവനെക്കാളം വിലമതിക്കുന്ന ചാരിത്രത്തിന്മേൽ ഭവാൻ അടിസ്ഥാനരഹിതമായ അപവാദം ചുമത്തിയതിനെപ്പോലും ഞാൻ ഒരു ധർമ്മപത്നിയുടെ നിലയിൽ സഹിച്ചിരിക്കുന്നു. ഭവാൻ എനിക്കു ഏകാന്തവാസം വിധിച്ചതിനെയും ഞാൻ മറുത്തു പറയാതെ അനുസരിച്ചിട്ടുണ്ട്. ഒടുവിൽ അങ്ങുതന്നെ എനിക്കു മരണശിക്ഷ വിധിച്ചു. അതും ഞാൻ സസന്തോഷം അനുസരിച്ചു. ഏതൊരു ദിവസം എന്നോടു ദേഹത്യാഗം ചെയ്യുവാൻ അവിടുന്നു കല്പിച്ചുവോ, ഭവാന്റെ ആജ്ഞാനുസരണം ഞാൻ ഏതു സമയത്ത് നദിയിൽ പതിച്ചുവോ, അപ്പോൾ മുതൽ നാം തമ്മിലുള്ള ഇഹലോകബന്ധം അവസാനിച്ചിരിക്കുന്നു. ആ ആപൽഘട്ടത്തിൽനിന്നും എന്നെ രക്ഷിച്ചതു കൃഷ്ണഭഗവാനാണ്. അന്നുമുതൽ ഞാൻ എന്റെ ദേഹത്തെ അദ്ദേഹത്തിന്നായി സമർപ്പിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ ആവശ്യം എന്നു തീരുന്നുവോ അന്നു ഈ ദേഹം നശിക്കുകയും ചെയ്യും. എന്നു മാത്രമല്ല, എനിക്കു മരണശിക്ഷ വിധിച്ച ദിവസം ഭവാൻ എന്നെ പത്നീസ്ഥാനത്തു നിന്നും ത്യജിച്ച്, ശ്രീകൃഷ്ണനിൽ അർപ്പിച്ചതായി സത്യം ചെയ്തിരിക്കുന്നുവെന്നും ഞാൻ അറിഞ്ഞിട്ടുണ്ട്.

കുംഭാജിറാണാ ഇതുകേട്ട് നടുങ്ങിപ്പോയി. ലോകത്തിൽ ഒരുത്തരും ധരിച്ചിട്ടില്ലാത്ത തന്റെ രഹസ്യം മീരാബായി പ്രസ്താവിച്ചതു കേട്ടപ്പോൾ റാണാവിന്നു അത്ഭു

തവും ഭയവും ഒരേ സമയത്തുണ്ടായി. 'ദേവി, ഞാൻ, ഏകാന്തത്തിൽ ചെയ്ത സത്യം ഭവതി എങ്ങിനെ അറിഞ്ഞു?' എന്നു അദ്ദേഹം സഗൽഗ്ഗദം മീരാബായിയോടു ചോദിച്ചു.

മീരാ:—മഹാരാജാവേ, ആരുമറിയാതെ അർദ്ധരാത്രിയിൽ നടക്കുന്ന എത്രയോ രഹസ്യസംഭവങ്ങൾ ഏതൊരു മഹാശക്തിയുടെ പ്രേരണയാൽ പരസ്യമായി ഭവിക്കുന്നുവോ, ലോകം മുഴുവൻ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്ന ചൈതന്യം യാതൊന്നോ, ഭവാനിലും എന്നിലും എന്നുവേണ്ട സകല ചരാചരവസ്തുക്കളിലും ഒരുപോലെ വ്യാപിച്ചിരിക്കുന്ന ആത്മാവു ഏതോ, ആ സർവ്വാന്തര്യാമിയായ ഭഗവാന്റെ അനുഗ്രഹത്താലാണ് എനിക്കീ വാസ്തവം അറിവാൻ ഇടവന്നതു്. അതിരിക്കട്ടെ. ഭവാൻ അങ്ങിനെ ഒരു സത്യംചെയ്തതു വാസ്തവമല്ലേ?

കുംഭാജിറാണാ കുറെനേരം വ്യസനപരവശനായി തലയും താഴ്ത്തിനിന്നു. 'ദേവി! ഈ മഹാപാപി ആലോചനകൂടാതെ പലതും പ്രവർത്തിച്ചുപോയി. അതിനെയെല്ലാം ഭവതി ക്ഷമിക്കണം.'

മീരാ:—ആലോചനാപൂർവ്വമല്ലെങ്കിലും സത്യം സത്യംതന്നെയാണ്. ഭഗവൽപാദത്തിങ്കൽ അർപ്പണംചെയ്ത എന്നെ ഇനി ഭാര്യാസ്ഥാനത്തേയ്ക്കു ക്ഷണിക്കുന്നതു ന്യായമല്ല. ദത്താപഹാരം ഉത്തമപുരുഷന്മാർക്കു ചേർന്നതല്ലല്ലോ. ഭവാന്റെ സഹധർമ്മിണീസ്ഥാനം ഇനി എനിക്കു യോജിക്കുന്നതല്ലെന്നു ഞാൻ പ്രത്യേകം പറയേണമോ?

റാണാ:—എന്റെ പത്നീസ്ഥാനം സ്വീകരിപ്പാൻ ഭവതിക്കു നിവൃത്തിയില്ലെങ്കിൽ അതിനെ ഞാൻ എന്റെ അപരാധങ്ങൾക്കുള്ള ശിക്ഷയായി സഹിച്ചുകൊള്ളാം. എന്നാൽ ഇതേ സന്യാസവൃത്തിയിൽ, ഇവിടെ ഇരിക്കുന്ന രീതിയിൽ, ഭവതി മേവാർ രാജ്യത്തുവന്നു വസിക്കാനെങ്കിലും കൃപചെയ്യണം. യാതൊരുവിധ അസ്വാതന്ത്ര്യവും അവിടെ ഉണ്ടാവുകയില്ല. ഭവതിയുടെ ഭക്തശിഷ്യന്മാരിൽ ഒരുവനായി മാത്രം ഭവതി എന്നെ ഗണിച്ചാൽ മതിയാവുന്നതാണ്. ഭവതിയുടെ പാദശുശ്രൂഷചെയ്തിട്ടെങ്കിലും ഈ മനുഷ്യാധമൻ കൃതാർത്ഥനാവട്ടെ!

മീരാ:—സകല ബന്ധവും ത്യജിച്ചു എനിക്കു ഇനി ശ്രീകൃഷ്ണചരണാരവിന്ദങ്ങൾ മാത്രമാണ് ശരണം. ഞാൻ ദേഹത്യാഗം ചെയ്ത സമയം എന്നെ രക്ഷിച്ചതു എന്റെ കൃഷ്ണനാണ്. അദ്ദേഹം വൃന്ദാവനത്തിൽ വസിക്കുവാനാണ് എന്നോടാജ്ഞാപിച്ചതും. അതു തെററിനടക്കുന്നതു നമുക്കു രണ്ടുപേൎക്കും ഗുണകരമല്ല.

റാണാ:—ഭവതി രാജ്യത്തിലേക്കു വരാൻ ഇഷ്ടപ്പെടുന്നില്ലെങ്കിൽ ഞാനും ഇവിടെത്തന്നെ ഇരിക്കുവാനാണ് വിചാരിക്കുന്നതു്. ഭവതിയെ പിരിഞ്ഞുപോകുവാൻ ഞാൻ ശക്തനല്ല. അതുകൂടാതെ ഭവതിയെ തിരികെ കൊണ്ടുവരാമെന്നും, ഭവതി സജീവയായിരിക്കുന്നേടത്തോളം കാലം ഭവതിയെ പിരിയുന്നതല്ലെന്നും മേവാർ രാജ്യവാസികളോട് ഞാൻ ശപഥം ചെയ്തിട്ടുമുണ്ട്.

അതുകൊണ്ട് ഞാൻ തനിയെ മടങ്ങിപ്പോകുന്നതു ശരിയായിരിക്കയില്ല.

മീര:—ഞാൻ ജീവനോടിരിക്കുമ്പോൾ എന്നെ പിരിയുകയില്ലെന്നു മാത്രമല്ലേ ഭവാൻ ശപഥം ചെയ്തിട്ടുള്ളു? ആ സത്യത്തിനു ഭംഗം വരുന്നതല്ല. എന്റെ ഇഹലോകവാസം അവസാനിക്കാറായിരിക്കുന്നു. ഞാൻ ചെയ്യേണ്ടതായ കടമകൾ ചെയ്തതിനാലുടനെ എനിക്കു മുക്തി തന്നേക്കാമെന്നു ഭഗവാൻ വാഗ്ദാനം ചെയ്തിട്ടുണ്ട്. ഇഹലോകത്തിൽ എനിക്കു ഇനി യാതൊന്നും ചെയ്യേണ്ടതായിട്ടില്ല. ഭഗവൽപാദങ്ങളിൽ വിശ്രമിപ്പാനുള്ള സമയം സന്നിഹിതമായിരിക്കുന്നുവെന്ന് എനിക്കു മുന്നറിവും കിട്ടിയിരിക്കുന്നു.

റാണാ:—ഹാ! ദേവി! അങ്ങിനെ പറയരുതെ. ഭവതിയോടു വേർപെട്ട് ഞാൻ എങ്ങിനെ ജീവിതം നയിക്കും? എനിക്കു മേലിൽ എന്താണ് ഗതി?

മീര:—മഹാരാജാവെ! ഇങ്ങിനെ അധൈര്യപ്പെടരുത്. എന്നിലുള്ള പ്രേമത്തെ ഭഗവാങ്കലേക്കു തിരിക്കുക. സർവ്വലോകശരണ്യനായ ശ്രീകൃഷ്ണഭഗവാനെ വിശ്വസിക്കുക. അദ്ദേഹത്തിങ്കൽ സമ്പൂർണ്ണമായി ആത്മസമർപ്പണം ചെയ്യുക. ശ്രീകൃഷ്ണനേയും തൽഭക്തന്മാരേയും സശ്രദ്ധം പൂജിച്ച് സകല ഭാരവും ശ്രീകൃഷ്ണനിൽ അർപ്പിച്ച് നിഷ്കാമമായി സ്വധർമ്മങ്ങളെ നിറവേറ്റുക. ഭക്താഭിലാഷങ്ങളെ മുൻകൂട്ടി ഊഹിച്ചറിഞ്ഞ് അവയെ സസന്തോഷം നിറവേറ്റുവാൻ ബദ്ധകങ്കണനാ

യിരിക്കുന്ന ഭക്തവത്സലനായ കൃഷ്ണഭഗവാൻ യഥാകാലം ഭവാനും സൽഗതി നൽകുന്നതായിരിക്കും. ഒട്ടും പരിഭ്രമിക്കാതെ സമാധാനമായിരിക്കുക.

മീരാബായി ഇത്രയും പറഞ്ഞ്, ശ്രീകൃഷ്ണവിഗ്രഹത്തിന്നഭിമുഖമായി തിരിഞ്ഞുനിന്ന് പ്രാർത്ഥിച്ചുതുടങ്ങി. 'ഹേ കൃഷ്ണാ! ഭക്തവത്സലാ! ബാല്യം മുതൽ ഇന്നേവരെ ഭവാനെ ഏകാവലംബമായി കരുതി വിശ്വസിച്ചുപോന്ന ഈ ദാസിയിൽ കനിയേണമെ! ഹേ ആപൽബാന്ധവാ! ഭക്തന്മാരുടെ കഷ്ടങ്ങളെ തീർപ്പാൻ ജാഗരൂകനായി വർത്തിക്കുന്ന ഹെ പരമാത്മൻ! ഈ സാധുവിനെ ഉപേക്ഷിക്കരുതെ! ഹെ മുരളീധര!

(4) "യാ ത്വരാ ദ്രൌപദീത്രാണേ
യാ ത്വരാ ഗജരക്ഷണേ
യാ ത്വരാ മുനിസന്ത്രാണേ
സാ ത്വരാ ക്വ ഗതാ ഹരേ!"

എന്നിൽ അങ്ങേക്കു ഇത്രയും വൈമുഖ്യം തോന്നാൻ കാരണമെന്താണ്? ഈ നിർഭാഗ്യവതി ഭവാന്റെ കരുണക്കു പാത്രമല്ലെന്നുണ്ടോ? ഹേ ജനാർദ്ദനാ! താപത്രയങ്ങളിൽ അടിപെട്ടു തളർന്നിരിക്കുന്ന ഈ അബലയെ അവിടുത്തെ പാദപത്മങ്ങളിൽ വിശ്രമിക്കുവാൻ ഇനിയെങ്കിലും ദയ ചെയ്യേണമെ. സാധാരണ മനുഷ്യർക്കു സഹിക്കുവാൻ ക

---

സാരം—(4) ദ്രൌപദിയേയും ഗജരാജനേയും മഹർഷിമാരേയും അവരുടെ കഷ്ടങ്ങളിൽനിന്നും മോചിപ്പിക്കുവാൻ ഭവാൻ കാണിച്ചതായ ബദ്ധപ്പാട്, അല്ലയോ ഹരേ! എന്റെ രക്ഷാവിഷയത്തിൽ എവിടെപോയി?

ഴിയാത്ത അനവധി കഷ്ടങ്ങളും ഞാൻ ഈ ജന്മത്തിൽ അനുഭവിച്ചു കഴിഞ്ഞു. മർമ്മഭേദകങ്ങളായ ആ ഓർമ്മകളെ എന്നന്നേക്കുമായി മറന്ന് ഭവൽപാദാരവിന്ദങ്ങളിൽ ലയിക്കുവാൻ അനന്യശരണനായ എന്നെ അനുഗ്രഹിക്കുക.

(5) "ഭവജലധിഗതാനാം ദ്വന്ദ്വവാതാഹതാനാം
സുതദുഹിതൃകളത്രത്രാണഭാരാർദ്ദിതാനാം
വിഷമവിഷയതോയേ മജ്ജതാമപ്ലവാനാം
ഭവതു ശരണമേകോ വിഷ്ണുപോതോ നരാണാം."

(6) രജസി നിപതിതാനാം മോഹജാലാവൃതാനാം
ജനനമരണദോലാദുർഗ്ഗസംസർഗ്ഗിതാനാം
ശരണമശരണാനാം ഏക ഏവാതുരാണാം
കുശലപഥനിയുക്തശ്ചക്രപാണിർനരാണാം.

എന്നും മററുമാണല്ലോ മഹാന്മാർ ഘോഷിച്ചിരിക്കുന്നത്. ഇനിയും എന്നെ പരീക്ഷിക്കരുതേ! ഈ സംസാരത്തിൽ നിന്നും എന്നെ കരകയററി രക്ഷിക്കണേ.'

---

സാരം—(5) ഈ സംസാരമാകുന്ന മഹാസമുദ്രത്തിൽ, സുഖദുഃഖഭാവനകളായ കൊടുങ്കാററിനാലും കുടുംബസംരക്ഷണമാകുന്ന ഭാരത്താലും നീന്തുവാൻ സാധിക്കാതെ വിഷയങ്ങളാകുന്ന വെള്ളത്തിൽ മുങ്ങിപ്പൊങ്ങി കഷ്ടപ്പെടുന്ന മനുഷ്യർക്ക് വിഷ്ണുഭഗവാൻ ഒരു തോണിയായിത്തീർന്ന് അവരെ രക്ഷിക്കട്ടെ!

സാരം—(6) വിഷയാസക്തിക്ക് കാരണമായ രജോഗുണത്തിൽ അകപ്പെട്ട് വിവിധവിഷയങ്ങളിൽ ഭ്രമിച്ച് അവയുടെ പ്രാപ്തിക്കായി പലകർമ്മങ്ങളും ചെയ്ത് തൽഫലമായി ജനനമരണരൂപമായ ഊഞ്ഞാലാട്ടത്തിൽ പെട്ട് കഷ്ടപ്പെടുന്ന മനുഷ്യർക്ക് ആർത്തത്രാണപരായണനായിരിക്കുന്ന ചക്രപാണിതന്നെ ശരണമായി ഭവിക്കട്ടെ!

(7) "അപരാധ സഹസ്രസങ്കുലം
പതിതം ഭീമഭവാർണ്ണവോദരേ
അഗതിം ശരണാഗതം ഹരേ!
കൃപയാ കേവലമാത്മസാൽ കുരു."

(8) "മാമേ സ്ത്രീത്വം മാച മേ സ്യാൽ കദാചാ
മൌർഖ്യത്വം മാകദേശേഷു ജന്മ
മിഥ്യാദൃഷ്ടിർമ്മാച മേ സ്യാൽ കദാചിൽ
ജാതൌ ജാതൌ വിഷ്ണുഭക്തോ ഭവേയം."

(9) "യൽകൃതം യൽകരിഷ്യാമി
തൽസർവ്വം ന മയാകൃതം
ത്വയാകൃതം തു ഫലഭുക്
ത്വമേവ മധുസൂദന!"

---

സാരം—(7) പല അപരാധങ്ങളും ചെയ്യുക നിമിത്തം ആകുലനായി ഈ അഗാധമായിരിക്കുന്ന സംസാരസാഗരത്തിന്റെ മദ്ധ്യത്തിൽ പെട്ടുഴലുന്ന അഗതിയായ എന്നെ അവിടുന്നു ദയയോടുകൂടി രക്ഷിക്കേണമേ!

സാരം—(8) എനിക്കു സ്ത്രീത്വം—(സംസാരജന്യക്ലേശങ്ങൾ അധികമുള്ളതിനാൽ ഭഗവൽഭജനാദികൾക്കു സൌകര്യമില്ലാത്തതായ) ഭവിക്കരുതേ! മനസ്സിൽ ദുഷ്ടഭാവങ്ങൾ ഉണ്ടാവരുതെ. ഈശ്വരന്റെ സ്വരൂപജ്ഞാനത്തിന്നാവശ്യകമായ ശാസ്ത്രാദിപഠനത്തിന്നും തത്വചിന്തകൾക്കും പ്രതിബന്ധകമായ മൂർഖത്വം ഭവിക്കരുതേ! ജ്ഞാനസമ്പാദനത്തിന്നനുകൂലമായ പരിതഃസ്ഥിതികളില്ലാത്ത തദ്വിപരീതങ്ങളായ ദേശങ്ങളിൽ ജന്മം ഭവിക്കരുതേ! എനിക്കു വിഷയാദികളിൽ മിഥ്യാദൃഷ്ടി ഉണ്ടാകരുതേ! എല്ലാ ജന്മങ്ങളിലും എനിക്കു വിഷ്ണുഭക്തി ഉണ്ടാകേണമേ!

സാരം—(9) എന്നാൽ ഭൂതകാലത്തിലും വർത്തമാനത്തിലും ഭാവിയിലും എന്തെല്ലാം ചെയ്യപ്പെടുന്നുവോ അതിന്റെയെല്ലാം പ്രവർത്തകൻ അവിടുന്നു തന്നെയാണ്. അതിന്റെ ഫലത്തെ അനുഭവിക്കുന്നതും അല്ലയോ മധുസൂദനാ! അവിടുന്നുതന്നെ.

എന്നിങ്ങിനെ പറഞ്ഞു് തൊഴുതുകൊണ്ടു് മീരാബായി കുറെ നേരം ശ്രീകൃഷ്ണധ്യാനത്തിൽ മഗ്നയായി അനങ്ങാതെ നിന്നു. തദനന്തരം ദേവി ശ്രീകൃഷ്ണപാദാബ്ജത്തിങ്കൽ സാഷ്ടാംഗം നമസ്കരിച്ചു്, അവിടെത്തന്നെ കിടപ്പായി.

അടുത്ത നിമിഷത്തിൽ ഇടിവെട്ടുംപോലെ ഒരു ശബ്ദം അവിടമെങ്ങും മുഴങ്ങി. ക്ഷേത്രമാസകലം ഒന്നു കുലുങ്ങി. തീരെ മഴക്കാറില്ലാതിരിക്കെ ഇതിന്നു കാരണമെന്താണെന്നു രാജാവും മററുള്ളവരും ചിന്തിച്ചു്, പരിഭ്രമിച്ചു നില്ക്കുമ്പോൾ ആ ക്ഷണത്തിൽത്തന്നെ മീരാബായിയുടെ ദേഹത്തിൽനിന്നും വിദ്യുൽരേഖപോലെയുള്ള ഒരു തേജസ്സു പൊന്തി ശ്രീകൃഷ്ണമൂർത്തിയുടെ ദിവ്യവിഗ്രഹത്തിൽ ചെന്നു ചേരുന്നതു കാണുമാറായി. ഈ കാഴ്ച കണ്ടു കംഭോജിറാണാവും പരിവാരങ്ങളും സ്തംഭിച്ചു നിന്നുപോയി. സ്വല്പനേരം കഴിഞ്ഞു് കംഭോജിറാണാ മീരാബായിയുടെ സമീപം ചെന്നു് ആ ദിവ്യയെ എഴുന്നേല്പിപ്പാൻ ശ്രമിച്ചപ്പോൾ ആ ദേഹം നിർജ്ജീവമാണെന്നറിഞ്ഞു. 'ഹാ മീരെ! എന്നെ എന്നെന്നേക്കുമായി ഉപേക്ഷിച്ചുവോ?' എന്നു ഉറക്കെ നിലവിളിച്ചു പറഞ്ഞുംകൊണ്ടു റാണാ മോഹാലസ്യപ്പെട്ടു വീഴുകയും ചെയ്തു.

ഭക്തോത്തമയായ മീരാദേവിയുടെ സംസ്കാരാദികർമ്മം യഥാവിധി നിർവ്വഹിച്ചശേഷം കംഭോജിറാണാ കഠിനസങ്കടത്തോടെ സ്വരാജ്യത്തിലേക്കു മടങ്ങി. ശ്രീകൃഷ്ണനിൽ ലയിച്ച മനസ്സോടും സാദ്ധ്വീമണിയായ പ്രിയ പത്നി

യെ സ്മരിച്ചും അദ്ദേഹം സ്വജീവിതത്തിന്റെ ബാക്കിയുള്ള ഭാഗം അതിഭക്തിയോടെ കഴിച്ചുകൂട്ടുകയും ചെയ്തു.

ഉത്തമഭക്തയും, മാതൃകാമഹതിയുമായ മീരാബായി ദേവിയുടെ പരിപാവനചരിത്രം മനുഷ്യർ—വിശിഷ്യ സ്ത്രീജനങ്ങൾ—എന്നെന്നും സ്മരണീയമാണെന്നു പ്രത്യേകം പറയേണ്ടതില്ല. സംസാരസാഗരത്തെ തരണം ചെയ്യാൻ നമുക്ക് ആ മഹതി, മാർഗ്ഗദർശിനിയായി ഭവിക്കട്ടെ!

2

I

ബസോ മേരെ നയനൻമേ നന്ദലാൽ,
മോഹനി മൂരത്, സാംവരീ സൂരത്,
നൈനാ ബനേ ബിസാൽ,
അധര സുധാരസ മുരളീ രാജത്,
ഉര് ബൈജന്തി മാലാ
ക്ഷുദ്രഘംടികാ കടിതട് ശോഭിത്
നൂപുര സബ്ദ രസാൽ
മീരാ പ്രഭു സംതന സുഖദായീ
ഭഗത വച്ഛല ഗോപാൽ.

---

II

ഘുംഘരു ബാന്ധ് മീരാ നാചീ രേ,
പഗ് ഘൂംഘരു,
ലോഗ് കഹൈ മീരാ ഹോ ഗയീ ബാവരീ,
സാസ് കഹേ കുലനാസീ രേ
ജഹർ കാ പ്യാലാ റാണാജീനേ ഭേജാ,
പീവത് മീരാ ഹാംസീ രേ.
മൈം തോ അപ്നേ നാരായണ കീ
ഹോ ഗയീ ആപഹി ദാസീ രേ
മീരാ കേ പ്രഭു ഗിരിധർ നാഗർ
ബേഗ് മിലോ അവിനാസീ രേ.

---

## I

ഹേ നന്ദലാൽ! എന്റെ നയനങ്ങളിൽ വസിച്ചാലും! മോഹനമായ ആകാരത്തോടും, ശ്യാമളമായ ദേഹത്തോടും, വിശാലമായ നേത്രങ്ങളോടും കൂടിയ നന്ദകുമാരന്റെ രൂപം എന്റെ നയനങ്ങളിൽ വസിക്കട്ടെ. മധുരമായ മുരളീഗാനത്തോടും, മുരളീശോഭിതമായ അധരങ്ങളോടും കൂടിയ ആ നന്ദകുമാരന്റെ രൂപം എന്റെ നയനങ്ങളിൽ വസിക്കട്ടെ. വൈജയന്തിമാലയാൽ ശോഭിക്കുന്ന വക്ഷസ്സും, മണിമേഖലയാൽ ശോഭിതമായ കടിപ്രദേശവും, നൂപുരധ്വനിയോടുകൂടിയ പാദങ്ങളും എന്റെ നയനങ്ങളിൽ വസിക്കട്ടെ. മീരയുടെ പ്രഭു ഭക്തന്മാർക്ക് സൌഖ്യത്തെ പ്രദാനംചെയ്യുന്ന ആ ഗോപാലനാണ്.

---

## II

കാലിൽ ചിലങ്കയും കെട്ടി മീര നൃത്തം ചെയ്തു. മീര ഭ്രാന്തിയാണെന്ന് ലോകരൊക്കെ പറഞ്ഞു; മീര കുലനാശിനിയാണെന്ന് ശ്വശ്രൂ പറഞ്ഞു. റാണാജി മീരക്കുവേണ്ടി വിഷപാത്രം കൊടുത്തയച്ചു; മീരയാവട്ടെ അതു ചിരിച്ചുകൊണ്ട് കുടിച്ചു. മീര സ്വമേധയാ ഭഗവാൻ നാരായണന്റെ ദാസിയായിരിക്കയാണ്. ഹേ പ്രഭോ! വേഗം ദർശനം തന്നാലും!

---

## III

ഘഡീ ഏക് നഹീ ആരാമേ,
　　തും ദർശൺ ബിൻ മോയ്,
തും ഹോ മേരേ പ്രാൺജീ,
　　കാസൂം ജീവൻ ഹോയ്,
ധാൻ ന ഭാവേ, നീംദ് ന ആവൈ,
　　ബിരഹ് സതാവൈ മോയ്,
ഘായൽ സീ ഘൂമത് ഫിരൂം രേ,
　　മേരാ ദർദ് ന ജാണൈ കോയ്.
ദിവസ് തോ ഖായ് ഗമായോ രേ,
　　രൈൺ ഗമായീ സോയ്,
പ്രാൺ ഗമായാ ഝൂരതാം രേ,
　　നൈൺ ഗമായാ രോയ്
ജോ മൈ ഐസാ ജാൺതീ രേ,
　　പ്രീത് കിയാം ദുഖ് ഹോയ്.
നഗർ ഢംഢോരാ പീട്തീ രേ.
　　പ്രീതി കരോ മത് കോയ്,
പന്ഥ് നിഹാരൂം, ഡഗർ ബുഹാരൂം,
　　ഊഭീ മാർഗ് ജോയ്,
മീരാ കേ പ്രഭു കബ് രേ മിലോഗേ,
　　തും മിലിയാം സുഖ ഹോയ്.

## IV

ഭജ മന ചരണ കമല അവിനാസീ
ജേതാഈ ദീസേ ധരണ ഗഗന ബിച്
തേതാഈ സബ് ഉഠ് ജാസീ.
കഹാ ഭയോ തീരഥ് വ്രത കീന്നേ
കഹാ ലിയേ കരവത് കാസീ.
ഇൻ ദേഹികാ ഗരബ് ന കരനാ
മാടീ മേ മിൽ ജാസീ.
യോ സംസാർ ചഹർ കീ ബാജീ
സാംഝ് പഢ്യാ ഉഠ് ജാസീ
കഹാ ഭയോ ഹൈ ഭഗവാ പഹര്യാ
ഘർ തജ് ഭയേ സന്യാസീ
ജോഗീ ഹോയ് ജുഗത് നഹി ജാനീ
ഉലട് ജനമ് ഫിർ ആസീ
അർജ് കരൂം അബലാ കര ജോഡേ
സ്യാമ് തുമ്ഹാരീ ദാസീ
മീരാകേ പ്രഭു ഗിരിധർ നാഗർ
കാടോ ജമ കീ ഫാംസീ.

## IV

അല്ലയോ മനസ്സേ! അവിനാശിയായ പ്രഭുവിന്റെ പാദാരവിന്ദങ്ങളെ ഭജിക്കുക!

ഈ ഭൂമിക്കും ആകാശത്തിന്നും മദ്ധ്യത്തിലുള്ളതൊക്കെയും നശിക്കും. തീർത്ഥയാത്രകൾകൊണ്ടെന്തു ഫലം? വ്രതോപവാസങ്ങൾകൊണ്ടെന്തു ഫലം? കാശിയിൽ ദേഹത്യാഗം ചെയ്തിട്ടെന്തു ഫലം? ഈ ദേഹത്തെക്കുറിച്ചുള്ള അഭിമാനം ത്യജിക്കുക—ഒരു നാൾ ഇതു മണ്ണോടു ചേരുന്ന വസ്തുവാണ്. ഈ ലോകം ഒരു ചന്തസ്ഥലമാണ്—സന്ധ്യ മയങ്ങുന്നേരം കൂട്ടംപിരിയേണ്ടുന്ന ഒരു ചന്ത! കാഷായം ധരിച്ചിട്ടെന്തുഫലം? സന്ന്യാസം സ്വീകരിച്ചിട്ടെന്തു ഫലം? ആത്മജ്ഞാനമില്ലാത്ത യോഗി വീണ്ടും വീണ്ടും ജന്മമെടുക്കുകതന്നെ വേണ്ടിവരും. അബലയായ മീര അർത്ഥിക്കുന്നു:—"പ്രഭോ! ഗിരിധരമൂർത്തേ! ഇവളുടെ കഴുത്തിൽനിന്നു യമപാശങ്ങളെ വേർവിടീച്ചാലും!"

## V

ചലോ അഗമ് കേ ദേസ് കാല ദേഖത് ഡരൈ
വഹാം ഭരാ പ്രേമ് കാ ഹൌജ് ഹംസ് കേലാ കരൈ
ഓഢൺ ലജ്ജാ ചീർ, ധീരജ് കോ ഘാംഘരോ,
ഛിമതാ കാംകൺ ഹാഥ്, സുമത് കോ മുംദരോ
ഝാംഝോ ഹൈ ബിസ്വാസ് ചൂഡോ ചിത് ഉജലോ
ദിൽ ദുൽഡീ ദരിയാവ് സാംച് കോ ദോവഡോ
ദാംതോം അമൃത് മേഖ് ദയാ കോ ബോലണോ
ഉബടൻ ഗുരു കോ ജ്ഞാൻ ജുഗത് കോ ധ്യാവണോ
ബേസർ ഹരികോ നാം കാജൽ ഹൈ ധരമ് കോ
ജീഹർ സീൽ—സംതോഷ്, നിരത് കോ ഘൂംഘരോ
ബിന്ദലീ ഗജ് ഔർ ഹാർ, തിലക് ഗുരുജ്ഞാൻ കോ
സജ് സോലഹ് സിൺഗാർ, പഹിരി സോനേ രാഖഡീ
സാംവലിയാ സൂംപ്രീത് ഔരാം സേ അഖഡീ
പതിബ്രതാ കീ സേജ്, പ്രഭുജീ പധാരിയാ
ഗാവേ മീരാബായീ, ദാസീകർ രാഖിയാ.

## V

ഭഗവൽപ്രേമമാകുന്ന സരസ്സിൽ വിഹരിക്കുന്ന ഹംസങ്ങളായ ജീവന്മുക്തന്മാരുടെ ദേശത്തേക്ക്—പരമാത്മസന്നിധിയിലേക്കു—നാം പോവുക. ദിവ്യസന്നിധിയിലേക്കു പോകുന്ന നവവധു ഏതുവിധത്തിലാണോ ഷോഡശാലങ്കാരങ്ങളുമണിയുന്നതു്, അതേവിധം ഭഗവൽധ്യാനമാകുന്ന മംഗളസ്നാനം കഴിച്ചു്, ഗുരൂപദേശമാകുന്ന സുഗന്ധം ലേപനംചെയ്തു്, ലജ്ജയാകുന്ന അംഗവസ്ത്രവും, ക്ഷമയാകുന്ന ഉടുവസ്ത്രവും ധരിച്ചു്, കരുണയാകുന്ന കങ്കണങ്ങളും, സുവിചാരങ്ങളാകുന്ന അംഗുലീയങ്ങളും, വിശ്വാസമാകുന്ന കണ്ഠരത്നവും, ചിത്തശുദ്ധി, ഔദാര്യം, സത്യം എന്നിവയാകുന്ന മെയ്യാഭരണങ്ങളും, ജ്ഞാനമാകുന്ന കർണ്ണാഭരണവും, ഹരിനാമമാകുന്ന നാസാഭരണവും അണിഞ്ഞു്, ഗുരുജ്ഞാനമാകുന്ന തിലകവും തൊട്ടു്, മനഃസംതൃപ്തിയാകുന്ന മൂടുപടവും ധരിച്ചു് നാം ഭഗവൽസന്നിധിയിലേക്കു പോവുക. പ്രഭോ! ശ്യാമകൃഷ്ണധ്യാനനിരതയായ, അന്യരോടു വിമുഖയായ, ഈ പതിവ്രതയെ അവിടുന്നു സ്വീകരിച്ചാലും!

## VI

മേരേ തോ ഗിരിധര ഗോപാല,
ദൂസ്‌രാ ന കോഈ
ജാകേ സിർ മോര—മുകുട,
മേരോ പതി സോഈ
ശംഖ ചക്ര ഗദാ പദ്‌മ,
കണ്ഠമാല സോഈ
താത—മാത, ഭ്രാത—ബന്ധു
ആപ്‌നോ ന കോഈ
ഛാംഡ്‌ ദഈ കുൽ കീ കാൻ,
കാ കരി ഹൈ കോഈ
സംതന സംഗ്‌ ബൈഠ്‌—ബൈഠ്‌
ലോകലാജ്‌ ഖോഈ
അംസുവന ജൽ സീംച്‌—സീംച്‌
പ്രേമ—ബേൽ ബോഈ
അബ്‌ തോ ബേൽ ഫൈൽ ഗഈ
ആനന്ദ ഫൽ ഹോഈ
മീരാ കേ പ്രഭു ലഗന ലഗീ,
ഹോനീ ഹോ സോ ഹോഈ.

## VII

സ്യാമ്! മ്ഹനേ ചാകർ രാഖോ ജീ,
ഗിരിധാരീലാൽ! ചാകർ രാഖോ ജീ.
ചാകർ രഹസ്യൂം ബാഗ് ലഗാസ്യൂം,
നിത് ഉഠ് ദര്സൺ പാസ്യൂം.
വ്രിന്ദാവനകീ കുഞ്ജ ഗലിൻമേ
തേരീ ലീലാ ഗാസ്യൂം

ചാകരീമേ ദരസന പാഊം
സുമിരൻ പാഊം ഖർചീ,
ഭാവ ഭഗതി ജാഗീരി പാഊം
തീനൂം ബാതാം സരസീ.

മോര മുകുട പീതാംബര സോഹൈ
ഗല ബൈജന്തീ മാലാ
വ്രിന്ദാവനമേ ധേനു ചരാവേ
മോഹൻ മുരളീ വാലാ
ഹരേ ഹരേ നിത് ബൻ ബനാഊം
ബിച് ബിച് രാഖൂം ക്യാരീ
സാംവരിയാകേ ദര്സൺ പാഊം
പഹർ കസുമ്മീ സാരീ

ജോഗീ ആയാ ജോഗ് കർനേ
തപ് കർനേ സന്ന്യാസീ
ഹരീ ഭജൻകൂ സാധ് ആയാ
ബിന്ദാവൻ കേ ബാസീ.

മീരാ കേ പ്രഭു ഗഹിര ഗംഭീരാ
സദാ രഹോ ജീ ധീരാ
ആധീ രാത് പ്രഭു ദര്സൺ ദിന്ഹേം
പ്രേമ് നദീ കേ തീരാ.

## VII

അല്ലയോ ശ്യാമ! എന്നെ അവിടത്തെ ദാസിയാക്കിത്തീൎത്താലും! ഗിരിധരമൂൎത്തേ! എന്നെ അവിടത്തെ പാദദാസിയാക്കിയാലും! അവിടത്തെ പാദസേവ ഞാൻ ചെയ്യാം; അവിടത്തെക്കുവേണ്ടി മനോഹരമായ പുഷ്പവാടികൾ ഞാൻ നട്ടുനനച്ചുവളൎത്താം. നിത്യേന എനിക്കവിടത്തെ ദൎശനം ലഭിക്കട്ടെ. വൃന്ദാവനത്തിലെ കുഞ്ജങ്ങളിലും തെരുവുകളിലും അവിടത്തെ കീൎത്തനങ്ങൾ പാടി നടക്കാം. ഈ ദാസ്യവൃത്തിക്കു പകരം എനിക്കവിടത്തെ നിത്യദൎശനം ലഭിക്കുമാറാകട്ടെ. അവിടത്തെ സ്മരണകൾ എന്റെ മനസ്സിലുണ്ടാവട്ടെ. ഈശ്വരചിന്ത എന്നിൽ നിറയട്ടെ. ശിരസ്സിൽ മയൂരമകുടത്തോടും ദേഹത്തിൽ പീതാംബരവസ്ത്രത്തോടും, വക്ഷസ്സിൽ വൈജയന്തിമാലയോടും കൂടിയ മുരളീമോഹനൻ വൃന്ദാവനത്തിൽ ഗോക്കളെയും പരിപാലിച്ചു ലീലകളാടുന്ന ആ രൂപം ഞാൻ നിത്യവും ദൎശിക്കുമാറാകട്ടെ. എന്നെ യോഗാഭ്യാസം പഠിപ്പിക്കാൻ യോഗികൾ മുതിൎന്നു; സന്ന്യാസികൾ എന്നോടു തപംചെയ്യുവാൻ പറഞ്ഞു. മീരയുടെ പ്രഭു പ്രശാന്തഗംഭീരനാണു്; അൎദ്ധരാത്രിസമയത്തു്, പ്രേമനദീതീരത്തുവെച്ചു് പ്രഭു എനിക്കു ദൎശനം നൽകി.

## VIII

പാഥേർ പൂജനെ ഹരിമിലെ

    തോ മൈം പൂജെ പഹാഡ്

തുളസീ പൂജനെ ഹരിമിലെ

    തോ മൈം പൂജെ ഝാഡാ

നിത് നാഹനെ ഹരിമിലെ

    തോ ജലജന്തു ഹോഈ

ഫലമൂല ഖാകേ ഹരിമിലെ

    തോ ബാദർ ബാദരാഈ

ദൂധ് പീനെസെ ഹരിമിലെ

    തോ ബഹുൽ വത്സബാലാ

മീരാ കഹെ വിനാ പ്രേമ്സേ

    നാഹി മിലേ നന്ദലാലാ.

VIII

# ഭഗവല്ലാഭസാധനം

—✳❖✳—

(ശ്രീ. ശൈലജാനന്ദസ്വാമി.)

1. ശിലയെ പൂജ ചെയ്യോർക്ക
ഭഗവാനെ ലഭിക്കുകിൽ
ശൈലപൂജ നടത്തും ഞാൻ
നിസ്സന്ദേഹമഹർന്നിശം.

2. തുളസിപൂജ ചെയ്യോർക്ക
ഭഗവാനെ ലഭിക്കുകിൽ
തുളസീവനപൂജയ്ക്കായ്
മുതിരും മന്ദനാം സദാ.

3. മാലയെ പൂജചെയ്യോർക്ക
ഭഗവാനെ ലഭിക്കുകിൽ
മാലക്കൂട്ടത്തെ ഞാൻ നിത്യം
പൂജചെയ്യും യഥാവിധി.

4. ദിവസേന കുളിപ്പോർക്ക
ഭഗവാനെ ലഭിക്കുകിൽ
ജലജന്തുവിനെപ്പോലെ
വാഴും ഞാൻ ഗതസംശയം.

5. ഫലമൂലം ഭുജിപ്പോർക്ക
ഭഗവാനെ ലഭിക്കുകിൽ

വാനരൻ തന്നെയായ്തീരും
ഞാനേതും സംശയംവിനാ.

6. പശുവിൻപാൽ കുടിപ്പോർക്ക
ഭഗവാനെ ലഭിക്കുകിൽ
ഒരു പൈക്കുട്ടിയായ്തീരാൻ
ഞാനൊട്ടും താമസിച്ചിടാ.

7. ചൊല്ലുന്നു മീര; ഗംഭീര
പ്രേമം കൂടാതൊരിക്കലും
സിദ്ധിക്കയില്ല, ഭഗവാൻ
നന്ദബാലനെ നിർണ്ണയം.

## ബി. കല്യാണിഅമ്മയുടെ

## കൃതികൾ.

| | ക. | ണ. | പ. |
|---|---|---|---|
| താമരശ്ശേരി | 1 | 4 | 0 |
| വീട്ടിലും പുറത്തും | 1 | 8 | 0 |
| കൎമ്മഫലം | 1 | 4 | 0 |
| വ്യാഴവട്ടസ്മരണകൾ | 0 | 12 | 0 |
| മഹതികൾ | 0 | 8 | 0 |

**കെ. ആർ. ബ്രദേഴ്സ്,**

കോഴിക്കോട്.

**മംഗളോദയം കമ്പനി,**

തൃശ്ശൂർ.

# തരവത്ത് അമ്മാളുഅമ്മ വക പുസ്തകങ്ങൾ.

---

| | | | |
|---|---|---|---|
| 1. | ഭക്തമാല (ഒന്നാംഭാഗം) | 0 | 8 |
| 2. | ഭക്തമാല (രണ്ടാംഭാഗം) | 0 | 12 |
| 3. | ഭക്തമാല (മൂന്നാംഭാഗം) | 1 | 0 |
| 4. | ശിവഭക്തവിലാസം | 0 | 1[illegible] |
| 5. | ലീല | 0 | 1[illegible] |
| 6. | ബുദ്ധചരിതം | 0 | 1[illegible] |
| 7. | ബാലബോധിനി | 0 | [illegible] |
| 8. | കൃഷ്ണഭക്തിചന്ദ്രിക | 0 | [illegible] |
| 9. | ബുദ്ധഗാഥ | 0 | [illegible] |
| 10. | കോമളവല്ലി (ഒന്നാംഭാഗം) | 1 | [illegible] |
| 11. | കോമളവല്ലി (രണ്ടാംഭാഗം) | 1 | [illegible] |
| 12. | സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹം | 0 | [illegible] |
| 13. | ഒരു തീർത്ഥയാത്ര | 0 | [illegible] |
| 14. | കമലാഭായി (തരവത്ത് ജാനകിഅമ്മ) | 0 | [illegible] |
| 15. | ശാരദാകുമാരി (തരവത്ത് ജാനകിഅമ്മ) | 0 | [illegible] |
| 16. | വീരപത്നി (തരവത്ത് അമ്മിണിഅമ്മ) | 0 | 6 |
| 17. | തരവത്ത് അമ്മാളുഅമ്മ ടി (ജീവചരിത്രം) | 0 | 8 |

അപേക്ഷിക്കേണ്ടും മേൽവിലാസം:—

**തരവത്ത് സരസ്വതിഅമ്മ,**

വടക്കന്തറ,

പാലക്കാട